# ശതാബ്ദി പ്രണാമം

(ശ്രീ. പന്നിശ്ശേരി നാണുപിള്ള അവർകളുടെ
ജന്മശതാബ്ദി സംബന്ധിച്ച് പ്രസിദ്ധീകരിക്കുന്നത്)

1986

പ്രസാധകൻ:
ശ്രീ. പന്നിശ്ശേരിൽ എൻ. ശ്രീനിവാസക്കുറുപ്പ്.

# പ്രസ്താവന

ശ്രീ. പന്നിശ്ശേരി നാണുപിള്ളയുടെ ജന്മശതാബ്ദി സംബന്ധിച്ചുള്ള പരിപാടികൾ കേരളത്തിൽ പല സ്ഥലത്തും നടന്നുകഴിഞ്ഞിരിക്കയാണ്. സ്മര്യപുരുഷന്റെ സാഹിത്യസംഭാവനകളെപ്പറ്റിയുള്ള ചർച്ചകൾ, കഥകളി എന്നിവ അക്കൂട്ടത്തിലുൾപ്പെടും. കരുനാഗപ്പള്ളിയിൽ ലാലാജി മെമ്മോറിയൽ താലൂക്ക കേന്ദ്ര ഗ്രന്ഥശാലയുടെ ആഭിമുഖ്യത്തിൽ ഈ ഒക്ടോബർ 7–ന് ജന്മശതാബ്ദി കൊണ്ടാടാൻ തീരുമാനിച്ച് അതു സംബന്ധിച്ചുള്ള ഒരുക്കങ്ങൾ പൂർത്തിയായി വരുന്നു. സാഹിത്യചർച്ചയും കഥകളിയുമുണ്ട് പരിപാടികളിൽ. അക്കൂട്ടത്തിൽ ശ്രീ. നാണുപിള്ളയുടെ ജീവിതത്തെയും കഥകളി സാഹിത്യ രംഗത്ത് അദ്ദേഹം നൽകിയിട്ടുള്ള സംഭാവനകളെയും അദ്ദേഹത്തിന്റെ മററു സാഹിത്യ പരിശ്രമങ്ങളെയും ഉൾപ്പെടുത്തി വിവിധ വീക്ഷണ കോണത്തിൽകൂടി സ്മര്യപുരുഷന്റെ ജീവിതത്തെ വില ഇരുത്താനുതകത്തക്ക തരത്തിലുള്ള ലേഖനങ്ങൾ, കവിതകൾ മുതലായവ ഉൾപ്പെടുത്തി ഒരു പ്രസിദ്ധീകരണം കൂടി ഉണ്ടാകുന്നതു' ഏററവും ഉചിതവും അത്യാവശ്യവുമാണെന്നു കണ്ടാണ് ആ വഴിക്ക് ഞങ്ങൾ കരുക്കൾ നീക്കിയത്. അതിപ്രശസ്തരായ പല മഹാന്മാരും അവരുടെ വിലയേറിയ സംഭാവനകൾ നൽകി ഞങ്ങളുടെ എളിയ പ്രയത്നത്തെ ധന്യമാക്കാൻ മുന്നോട്ടു വന്നുകാണുന്നതു് വളരെ ചാരിതാർത്ഥ്യകരമാണ്. ഞങ്ങൾക്കിപ്പോൾ അഭിമാനം തോന്നുന്നതു്, പ്രസ്തുത പ്രസിദ്ധീകരണം സ്മര്യപുരുഷന്റെ ജീവിതത്തിന്റെ നാനാവശങ്ങളെപ്പററിയുള്ള അറിവ് സാധാരണക്കാർക്കിടയിൽ ഉണ്ടാക്കാൻ എല്ലാവിധത്തിലും പര്യാപ്തമാവുമെന്നുള്ള ധാരണ നിലനിറുത്തുവെന്നുള്ളതുകൊണ്ടാണ്. ധാരണ അമിതമാവാൻ ഇടയില്ല. അന്തിമമായ വിലയിരുത്തൽ സഹൃദയർ നടത്തട്ടെ.

ഒരു തികഞ്ഞ പണ്ഡിതൻ, വാഗ്മി. ചിന്തകൻ, ജീവചരിത്രകാരൻ, വേദാന്തരംഗത്തു് അദ്വൈതവിദ്യയിൽ അതിനിപുണൻ, ശക്തനായ താർക്കികൻ സർവ്വോപരി അതിമനോഹരങ്ങളായ കഥകളിഗ്രന്ഥങ്ങളുടെ കർത്താവ് എന്നീ നിലകളിൽ ശ്രീ. പന്നിശ്ശേരി നാണുപിള്ള ആർജ്ജിച്ച യശസ്സ് ഭാവിതലമുറയ്ക്കു് ഒരു മുതൽക്കൂട്ടാകാതിരിക്കില്ല. അദ്ദേഹത്തെ സംബന്ധിച്ചുള്ള പല പുതിയ അറിവും ഈ ഗ്രന്ഥം നമുക്ക് നൽകുമെന്നുറപ്പുണ്ട്.

ഇവിടെ കിട്ടിയ ലേഖനങ്ങൾ, കവിതകൾ മുതലായവ കഴി വതും പ്രസിദ്ധീകരിക്കാൻതന്നെ ശ്രമിച്ചിട്ടുണ്ട്. ലേഖനങ്ങളിലും മററും കാണിച്ചിട്ടുള്ള അഭിപ്രായങ്ങൾക്ക് അതതു് എഴുത്തുകാർതന്നെ ഉത്തരവാദികളാണു്, അതു് എഡിറേറാറിയൽ ബോർഡിന്റെ ചുമ തലയിൽ പെടുന്നതല്ലല്ലോ.

വളരെ കുറച്ചു സമയമേ ലഭിച്ചുള്ള ലേഖനങ്ങളും കവിത കളും കിട്ടി അതു് അച്ചടിപ്പിക്കാൻ ധൃതഗതിയിൽ തയ്യാറാക്കേണ്ടി വന്നതുകൊണ്ടു് പ്രസിദ്ധീകരണത്തിന്റെ അച്ചടിയിലും കെട്ടിലും മട്ടിലും ഉള്ളടക്കത്തിലും പോരായ്മകൾ വന്നുപോയിട്ടുണ്ടെന്നു് ഞ ങ്ങൾക്കറിയാം. സ്നേഹനിധികളായ സഹൃദയർ അവ സദയം പൊറുത്തു അനുഗ്രഹിക്കുമാറാകണമെന്നേ പ്രാർത്ഥനയുള്ളു. ഇതിന്റെ പ്രസിദ്ധീകരണത്തിനു് കൈ അയച്ചു് സാമ്പത്തികസഹായം നല്കി അനുഗ്രഹിച്ച ഉദാരമതികൾക്കെല്ലാം ഞങ്ങളുടെ നിസ്സീമമായ നന്ദി രേഖപ്പെടുത്തുന്നു.

ഈ പുസ്തകം കുറഞ്ഞ സമയംകൊണ്ടു് കഴിവതും ഭംഗി യായി അച്ചടിച്ചുതന്ന കരുനാഗപ്പള്ളി രാജ്ലസ് പ്രസ്സ്, പെല്ലിപ്പുറം പ്രസ്സ് എന്നീ സ്ഥാപനങ്ങൾക്ക് ഞങ്ങളുടെ കൃതജ്ഞത.

നിങ്ങളുടെ എല്ലാം അനുഗ്രഹാശിസ്സുകൾ പ്രാർത്ഥിച്ചുകൊണ്ടു് ''ശതാബ്ദി പ്രണാമം'' എന്ന ഈ സ്മരണിക സവിനയം പൊതു ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

കരുനാഗപ്പള്ളി,
5 10-1986.

**എഡിറേറാറിയൽ ബോർഡ്.**

# ആശംസാ സന്ദേശങ്ങൾ





PRESIDENT
REPUBLIC OF INDIA

## MESSAGE

I am glad to know that the birth centenary celebrations of Sree Pannisseri Nanu Pillai will be held on October 7, 1986 at Karunagappally, Kerala.

Sree Pannisseri Nanu Pillai's authoritative book on "Kathakali", a most popular and renowned classical art form of Kerala, was a real contribution to the world of art. I am sure that the centenary celebrations will provide inspiration to the people, especially younger generation.

I send my best wishes for the success of the function.

New Delhi,
September 17, 1986.

Zail Singh
(ZAIL SINGH)




RAJBHAVAN
Trivandrum.
September 4, 1986.

## MESSAGE

I am happy to be informed that a commemorative publication is being brought out in October 1986 to mark the birth centenary of Pannisseri Nanu Pillai, the well-known exponent of Kathakali.

Apart from his authoritative treatises on Kerala's famous dance-drama, Pannisseri's contributions as an erudite scholar and learned linguist are noteworthy. I trust these facets also will receive extensive treatment in the projected publication.

(P. RAMACHANDRAN)



DEPUTY MINISTER
HEALTH AND FAMILY WELFARE
INDIA
NEW DELHI-110011

S. KRISHNAKUMAR

September 19, 1986.

# MESSAGE

I am glad to know that you are bringing out a 'Centenay Special' in connection with the Birth Centenary Celebrations of Shri. Pannisseri Nanu Pillai in October 1986

Shri. Pannisseri Nanu Pillai was one of the greatest exponents of Kathakali and a linguist and author of such maserpieces as 'Nizhalkuthu', 'Bhadrakali Vijayam', 'Paduka-pattabhishekam' and 'Sree Sankara Vijayam.' His contribution in various fields must become known to the public. I am sure your publication will do this task eminently.

I wish your endeavour all success.

Sd/-

(S. KRISHNAKUMAR)

Private Secretary
To His Holiness
Sri Jagadguru Shankaracharya
Dakshinamnaya Sri Sharada Peetham
Sringeri577139 (Karaataka)

Ref: D7/8415

Camp: Sringeri

Date: 23-9-86

# MESSAGE

To

Sri. Krishnaswami V.
Advocate (Convener)
Editorial Board,
Sree Pannisseri Nanu Pillai Birth Centenary Publication
Karunagappally, Quilon Dt. Kerala State.

Dear Sri. Krishnaswami,

Their Holinesses shower their benignant benedictions on you for the befitting completion of the birth anniverssary of Sri. Pannisseri Nanu Pillai, whose devotion to Sri. Adi Shankaracharya and his teachings is illustrious.

With good wishes and regards,

Yours in his service,

Sd/-

H. N. SHANKARA SHARMA

---

SRI RAMAKRISHNA MATH
P. O. Puranattukara,
Dt. Trichur, Pin-6*3557.
Date: 8-9-1986.

## ആശംസ

പ്രിയ സുഹൃത്തെ,

നമസ്തെ.

സസ്നേഹം അയച്ച കത്ത് കിട്ടി. സമകാലീന മഹാത്മക്കളുടെ എല്ലാം അനുഗ്രഹത്തിനും ആശീർവാദത്തിനും പാത്രീഭൂതനായി ജന്മസാഫല്യം നേടി പരമപദം പ്രാപിച്ച ശ്രീ. പന്നിശ്ശേരി നാണുപിള്ള അവർകളുടെ ജന്മശതാബ്ധി സമുചിതമായ രീതിയിൽ കേരളവ്യാപകമായി ആഘോഷിക്കുന്നു എന്നറിഞ്ഞു സന്തോഷിക്കുന്നു. ജ്ഞാനസമ്പാദനവും സത്യസാക്ഷാത്കാരവുമാണ് ജീവിതലക്ഷ്യമെന്നു മറന്ന ഇന്നത്തെ തലമുറയ്ക്ക് ആ മഹജ്ജീവിതസ്മരണ മാർഗ്ഗദർശകമായിത്തീരുമെന്നു തീർച്ചയാണ്.

പിതൃവത്സലനായ ഉത്തമപുത്രന്റെ ഈ സത്സംരംഭം സർവ്വഥാ വിജയിക്കുമാറാകട്ടെ എന്ന് സർവേശ്വരനോട് പ്രാർത്ഥിക്കുന്നു.

ശുഭാശംസി

ശക്രാനന്ദസ്വാമി.

SRI RAMAKRISHNA ASHRAMA
VIVEKANANDA VIJNANA BHAVANAM
P. O. Porukunnam, Trichur-68002
Date: 6—9—86.

## ആശംസ

ആദ്ധ്യാത്മിക നഭോമണ്ഡലത്തിലെ അത്യുജ്ജ്വല തേജസ്സായ ശ്രീ. ചട്ടമ്പിസ്വാമി തിരുവടികളുടെ സാന്നിദ്ധ്യത്തിലും സഹായത്തിലും ആത്മീയോത്കർഷം നേടി അദ്വൈത സത്യം സാക്ഷാത്കരിച്ച് 'അദ്വൈതവിദ്യാപണപരമാനന്ദനാഥൻ' എന്ന ബിരുദത്തിനു് അർഹനായിത്തീർന്ന ശ്രീ. പന്നിശ്ശേരി നാണുപിള്ള എന്ന വിദേഹമുക്തനായ മഹാത്മാവിന്റെ ജന്മശതാബ്ദി ആഘോഷങ്ങളോടു് അനുബന്ധിച്ച് ഒരു സ്മരണികകൂടി പ്രസിദ്ധപ്പെടുത്തുന്നു എന്നറിഞ്ഞു സന്തോഷിക്കുന്നു. ഏതാദൃശമഹാത്മാക്കളുടെ ജീവിതം ആദ്ധ്യാത്മിക മാർഗ്ഗത്തിൽ സഞ്ചരിക്കാൻ ആഗ്രഹിക്കുന്ന മുമുക്ഷുക്കൾക്കും ജിജ്ഞാസുക്കൾക്കും മാർഗ്ഗദർശകമായിരിക്കും. അതുകൊണ്ടു് ലോകഹിതത്തിനായുള്ള ഈ പരിശ്രമം സർവധാ അഭിനന്ദനീയമായിരിക്കുന്നു. സർവേശ്വരന്റെ അനുഗ്രഹത്താൽ നിങ്ങളുടെ ശ്രമം പൂർണ്ണമായും വിജയപ്രദമാകട്ടെ എന്നു ഞാൻ ആശംസിക്കുന്നു.

എന്നു്,

ശ്രീരാമകൃഷ്ണാശ്രമം,
പൂങ്കുന്നം, തൃശ്ശൂർ-2.

സർവേശ്വരസ്മരണയോടെ
മൃഡാനന്ദസ്വാമി.

---

## ആശംസ

ഓം നമോ നാരായണായ.

'പൊന്നുണ്ട' എന്ന ഓമനപ്പേരിനാൽ ആരെയാണോ പരമഭട്ടാര ശ്രീ. ചട്ടമ്പിസ്വാമി തിരുവടികൾ വാത്സല്യപൂർവ്വം സംബോധനചെയ്തിരുന്നതു്, 'അദ്വൈതവിദ്യാപണൻ' എന്ന ബിരുദത്താലും 'പരമാനന്ദനാഥൻ' എന്ന ദീക്ഷാനാമത്താലും ഗുരുനാഥനായ ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമി തൃപ്പാദങ്ങൾ ആരെയാണോ അനുഗ്രഹിച്ചതു്, 'ശ്രീ ശങ്കരവിജയം' ആട്ടക്കഥയുടെ നിർമ്മാണംകൊണ്ടു് ലോകത്തേയും പ്രത്യേകിച്ച് ഭാരതത്തേയും വിശിഷ്യാ കേരളത്തേയും ധന്യധന്യമാക്കിത്തീർത്തതാരാണോ ആ മഹാത്മാവാണു് ശ്രീ. പന്നിശ്ശേരിൽ നാണുപിള്ള. അദ്ദേഹത്തിന്റെ നൂറാമതു ജന്മദിനം 1986-10-7-ാംനു- ചൊവ്വാഴ്ച ലോകം മുഴുവൻ ആഘോഷിക്കുമ്പോൾ പ്രസ്തുത ആഘോഷങ്ങളിൽ ഈ സാധുവും ആനന്ദനൃത്തത്തോടുകൂടി പങ്കുകൊള്ളുന്നു.

നാരായണ സ്മരണപൂർവ്വം സർവലോക ക്ഷേമകാംക്ഷി

ചിത്സ്വരൂപതീർത്ഥസ്വാമി
ശ്രീ തീർത്ഥപാദാശ്രമം
ശ്രീ തീർത്ഥപാദാശ്രമം പി. ഒ.
വാഴൂർ, കോട്ടയം.

# SRI RAMAKRISHNA ADVAITHA ASHRAMA

(A branch of Ramakrishna Math, P. O. Belur Math)
P. O. KALADY, Pin-683574, ERNAKULAM Dt., KERALA.

Date: 12-9-'86

**ആശംസ**

My dear Kurup,

5-9-86-ലെ കാർഡു കിട്ടി. സന്തോഷം. സ്മരണികക്കു് എന്റെയും രണ്ടു വാക്കുകൾ.

കഥാകൃത്തും കളിയാശാനും ഒരാളാകുക എന്നുള്ളതു് ഒരപൂർവ്വ സിദ്ധിയാണു്. ഈശ്വരാനുഗ്രഹമുള്ളവർക്കേ അതു സാധിക്കൂ. ഒരു ശതാബ്ദത്തിനുള്ളിൽ പേരെടുത്ത കഥകളി വിജ്ഞരിൽ മുമ്പനെന്നു തന്നെ വേണം പന്നിശ്ശേരിയെപ്പററിപ്പറയാൻ, ശ്രീശങ്കരവിജയം കഥയെഴുതി ആടിച്ചു് അരങ്ങുതകർക്കാൻ ഇടയാക്കിയിട്ടുള്ള അദ്ദേഹം ശ്രീമദാഗമാനന്ദസ്വാമികൾക്കു് എത്രയും പ്രിയങ്കരനായിരുന്നു. ചെറുപ്പത്തിൽ ഞാനദ്ദേഹത്തെ പല തവണ കണ്ടിട്ടുണ്ടു്, ശങ്കരചരിതത്തിൽ ബാലശങ്കരനായി വേഷം കെട്ടിയിട്ടുമുണ്ടു്. അന്നു മുതൽ കഥകളിയിലുള്ള അഭിനിവേശം പോലെ ശ്രീശങ്കരചരിതത്തിലും അതു പ്രതിനിധീകരിക്കുന്ന ജീവിതാദർശത്തിലും മനസ്സുറച്ചു. മനസ്സുകൊണ്ടു് പന്നിശ്ശേരിയെ അഭിനന്ദിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന അനേകരിൽ ഒരുവനെന്ന നിലയിൽ, അദ്ദേഹത്തിന്റെ ശതാബ്ദി ആഘോഷിക്കുന്ന ഈ അവസരത്തിൽ അതിനായി പ്രസിദ്ധീകരിക്കുന്ന സ്മരണികയിൽ ഈയുള്ളവന്റെ ഈ വാക്യപുഷ്പോപഹാരവും സമർപ്പിക്കുന്നു.

ആഘോഷങ്ങൾക്കും സ്മരണികക്കും വിജയം ആശംസിക്കയും ചെയ്യുന്നു.

എന്നു്, സ്നേഹപൂർവ്വം,

ഗണാനന്ദസ്വാമികൾ (ഒപ്പ്)

---

Dr. P. K. NARAYANA PILLAI
Special Officer

Office of the special officer
for Sanskrit University
Ulloor Memorial Building
Jagathy, Trivandrum-14
Date: 22-9-1986

**ആശംസ**

വിദ്യാധിരാജ പരിലാളിത നാണുപിള്ള-
വിദ്യാനിധേ, ശതതമാബ്ദ മഹോത്സവോഽയം
ഹൃദ്യ: സമുല്ലസതു സാദ്രമുദം വിതന്വൻ
വിദ്വജ്ജനൈ: സഹൃദയൈശ്ച സമീഡ്യമാന:

(ഒപ്പ്)
പി. കെ. നാരായണപിള്ള

# പേജുകൾ മറിക്കുമ്പോൾ

—0—

# പ്രാർത്ഥന



വ്യാവഹാരിക സത്താക-
ലോകജാലം നടത്തിടും,
വാങ്മാനസാതീതശുദ്ധ-
സ്ഫോടാത്മാവിനു, കൈതൊഴാം.

—ശ്രീ. പന്നിശ്ശേരി



# അർച്ചനാസൂനം

എം. പി. അപ്പൻ.

I

ആർഷശ്രീ സവിശേഷമായരുളിടും
　　　　പൂർണ്ണപ്രസാദത്തിനാൽ,
ആമ്നായാമൃതമാസ്വദിച്ചു വളരും
　　　　പ്രജ്ഞാനസമ്പത്തിനാൽ,
ആരും കൈതൊഴുമാറഭംഗമെഴുവോ-
　　　　രുൽകൃഷ്ടവാഗ്ധാടിയാൽ
ആരാധ്യൻ ഗുരു 'നാണുപിള്ള'യവിടു-
　　　　ന്നൗന്നത്യമാർന്നു, പ്രഭോ!

II

ബ്രഹ്മജ്ഞാഗ്രണിയായ് ലസിച്ച ഗുരുവാം
　　　　'വിദ്യാധിരാജൻ' മഹാൻ
സമ്മോദത്തൊടനുഗ്രഹിച്ചിതു തുലോം
　　　　തേജസ്വിയാമങ്ങയെ,
ഇമ്മന്നിൽജ്ജയമാർന്നിടാനതുപരം
　　　　സാഹായ്യമായീലയോ,
നന്മയ്ക്കാകരമാം ഭവാനു ഭവികാ-
　　　　ത്മാവേ, കലാധാമമേ.

III

ഒന്നിക്കുന്നതു കാൺമതില്ലെവിടെയും,
　　　　മാത്സര്യമാർന്നെപ്പൊഴും
ഭിന്നിക്കുന്നവരാണു ശാസ്ത്രമഹിളാ-
　　　　മുത്തും കലാലക്ഷ്മിയും,
എന്നാലങ്ങയിലൊത്തുചേർന്നവരഹോ!
　　　　നൃത്തം നടത്തീ ശരി-
ക്കുന്നമ്രപ്രതിഭാപ്രകാശമിയലും
　　　　സൽപൂരുഷോത്തംസമേ!

IV

വൈദഗ്ദ്ധ്യത്തൊടു കേസരീന്ദ്രസദൃശൻ
ധ്വംസിച്ചു ധീരൻ ഭവാൻ
വാദിക്കുന്നതിനെത്തിടും പ്രമുഖരാം
വിദ്വദ്ഗജശ്രേഷ്ഠരെ,

ആ ദക്ഷത്വമനോപമം; പ്രതിഭടർ-
ക്കെല്ലാപ്പൊഴും ഭീദനായ്
സാധിഷ്ഠാഗ്രഗനായ് വിളങ്ങിയവിടു-
ന്നൂർജ്ജസ്വലപ്രാതിഭൻ.

V

മുന്നേയങ്കുരിതം ഭവത് കഥകളി-
പ്രേമം കലാകോവിദ-
ക്കെന്നും മേദുരശക്തി നൽകിയിവിടെ-
സ്സൃഷ്ടിക്കയായദ്ഭുതം,

'പന്നിശ്ശേരി' ഭവാൻ രചിച്ച നവമാം
നാട്യപ്രബന്ധങ്ങളോ,
വെന്നിപ്പൊൻകൊടിയാണു നാട്ടിയതഹോ!
സാരസ്യസമ്പൂർത്തിയാൽ.

VI

സമ്യക്കായ ഗൃഹസ്ഥധർമ്മമനിശം
പാലിച്ചുവെന്നാകിലും
സന്ന്യാസിക്കു സമാനനായ് സുധിഭവാൻ
സദ്യോഗവിദ്യാധനൻ,

സത്യാന്വേഷകരായ്വരും പ്രണതരാം
ശിഷ്യർക്കു വൈദുഷ്യമാം
സമ്പത്തേകി കലാകുബേരപദമാ-
ധന്യർക്കു നൽകീ, ഗുരോ!

VII

അന്യന്മാർക്കു ഗുണം വരാനനുദിനം
യത്നിച്ച വിദ്വന്മണേ!
വന്ദ്യന്മാർക്കവതംസമങ്ങെവിടെയും
വീശീ പുകഴ്പ്പൂമണം;

ഇന്നും ഹാ! പുളകോദ്ഗമത്തൊടു ഭവൻ-
മാഹാത്മ്യമോർക്കുന്നതു-
ണ്ടുന്നമ്രാദരമെത്രയോ സഹൃദയ-
ന്മാരും കവിശ്രേഷ്ഠരും!

# ഓർമ്മയുടെ തീരങ്ങളിൽ

അഡ്വക്കേററ് വി. കൃഷ്ണസ്വാമി,
ബി. എസ്സ്സി., ബി. എൽ.

കഥകളിയുടെ മദ്ധ്യകേരളത്തിലെ ഒരു തലതൊട്ടപ്പനായിരുന്ന ശ്രീ.നാണുപിള്ള. ആ കലയുടെ സംഗീതസാഹിത്യാദിവശങ്ങളും, രസാഭിനയരീതിയും മുദ്രക്കൈകളുടെ വിന്യാസവും പന്നിശ്ശേരി നാണുപിള്ളയുടെ കൈയിൽ നിന്നു പോയതേയുള്ളൂ.

**ആ ദിവസം:**

കൊല്ലവർഷം 1118 ചിങ്ങം 4.

മരുത്തുക്കളങ്ങര പ്രദേശത്തിനെല്ലാം അന്നൊരു ദുർദിവസമായിരുന്നു. നാട്ടിനും നാട്ടാർക്കും ഒന്നുപോലെ ആദരണീയനും അഭിമാനഭാജനവുമായിരുന്ന ശ്രീ. പന്നിശ്ശേരി നാണുപിള്ള ദിവംഗതനായ വിവരം

---

VIII

ആഹാ! ജീവിതമൂല്യവും, മഹിതമാം
പാണ്ഡിത്യവും വേണ്ട,യി–
ന്നാഹാരാദിയിൽ മാത്രമായ് ജനത തൻ
താത്പര്യമല്ലേതരം,
ആചാര്യാഗ്ര്യ, ജനിച്ചിടേണമിനിയും
യുഷ്മാദൃശന്മാർ ധര–
യ്ക്കാന്ധ്യം നീക്കി മനുഷ്യസന്തതികളെ
പ്രത്യുദ്ധരിച്ചീടുവാൻ.

IX

സൂരിശ്രേഷ്ഠ, ഭവച്ചുതാബ്ദിമഹമാ–
ഘോഷിക്കയാണിങ്ങുമേ
ഭൂരിപ്രാഭവമാർന്നിടും സുധികളും
സാഹിത്യനേതാക്കളും;
നേരാകും വഴിയൂടെ ഞങ്ങളഖിലം
മുന്നേറുവാൻ മംഗളം
ധാരാളം ചൊരിയേണമേ, നിരുപമ–
സ്നേഹാമൃതാംഭോനിധേ!



കാട്ടുതീ ആളിപ്പടരുന്നതുപോലെ അടുത്തും ദൂരെയും വ്യാപിച്ചു പന്നിശ്ശേരി വീടും പരിസരവും മനുഷ്യസമുദ്രമായി മാറി. അദ്ദേഹത്തിൻെറ ഭൗതികാവശിഷ്ടം ആ വീടിൻെറ വിശാലമായ തെക്കേമുററത്തു് പടിഞ്ഞാറുമാറി കല്ലറകെട്ടി അടക്കം ചെയ്യുന്നതിനു് ഏതാണ്ടു് രാത്രി 2 മണിയായി. അതുവരെ തങ്ങളുടെ ആരാധനാമൂർത്തിയുടെ ശരീരം നോക്കി നെടുവീർപ്പിട്ടുകൊണ്ടിരുന്നു അവിടെയെത്തിയ ആളുകൾ മുഴുവൻ.

**ഗൃഹാന്തരീക്ഷം:**

ഗ്രാമപ്രദേശത്തു് എൻെറ വീട്ടിൽനിന്നും ഉദ്ദേശം ഒരുകിലോമീററർ പടിഞ്ഞാറുമാറിയാണു് പന്നിശ്ശേരി നാണുപിള്ള തൻെറ സാന്നിദ്ധ്യംകൊണ്ടു് മരണപര്യന്തം അനുഗ്രഹിച്ച വീടു് സ്ഥിതിചെയ്യുന്നതു്. ചിലപ്പോൾ പച്ചപ്പട്ടണിഞ്ഞും മററു ചിലപ്പോൾ കനകമണിക്കതിരണിഞ്ഞും കാണാവുന്ന നെൽപ്പാടങ്ങളുടെ നടുവിൽ തെങ്ങു്, കമുകു്, പ്ലാവു്, മാവു് മുതലായ തരുനിരകളുടെ ശീതളച്ഛായയിൽ ഓടുമേഞ്ഞ ഒരു നാലുകെട്ടുപുര പഴയ കേരളപ്പൊലിമയുടെ പ്രാഭവം വിളിച്ചറിയിച്ചുകൊണ്ടു് വിരാജിക്കുന്നു. ആ പുരയുടെ കിഴക്കുവശവും തെക്കുവശവും വെള്ളമണൽ പുഞ്ചിരിക്കുന്ന മുററമാണു്. വീടിൻെറ തെക്കുകിഴക്കുഭാഗത്തുള്ള പൂമുഖവും നാലുവശവുമുള്ള തിണ്ണയും തെക്കുപടിഞ്ഞാറേ മുററത്തു അൽപ്പം തെക്കുമാറി പണിയിച്ചിട്ടുള്ള ഓലമേഞ്ഞ ചെറിയ അടിച്ചൂട്ടും അവിടെ ചെല്ലുന്ന ആരെയും ആകർഷിക്കാൻ പോരുന്നവയാണു്.

**ജനനം:**

ശ്രീ പന്നിശ്ശേരി നാണുപിള്ള കൊല്ലവർഷം 1061 കന്നി 27–ൽ അനിഴം നാളിൽ കരുനാഗപ്പള്ളി താലൂക്കിൽ മരുതൂർക്കുളങ്ങര തെക്കുംമുറിയിൽ 'കണ്ണങ്കുഴി' എന്ന പുരാതന ഭവനത്തിൽ ഭൂജാതനായി. സാധാരണ നാം മനസ്സിലാക്കുന്ന രീതിയിൽ പറഞ്ഞാൽ ദീർഘായുസ്സിൻെറ ഉടമയായിരുന്നില്ല. 57 വയസ്സും പൂർണ്ണമായും അദ്ദേഹത്തിനു ലഭിച്ചില്ല. വയലിൽ ശ്രീ. പപ്പുകുറുപ്പായിരുന്നു പിതാവു്. പ്ലാന്തുവള്ളിൽ കല്യാണിഅമ്മയായിരുന്നു ശ്രീ. നാണുപിള്ളയുടെ ജനനി. രണ്ടു കുടുംബങ്ങളും അക്കാലത്തും തുടന്നും പ്രാദേശികപ്രാഭവം ഒന്നുപോലെ വഹിച്ചിരുന്നവയാണു്.

**ആകൃതി:**

ശ്രീ. നാണുപിള്ള ഉയരം കുറഞ്ഞ ആളാണു്. വലിയ ശിരസ്സും വിശാലമായ നെററിത്തടവും എപ്പോഴും ആളുകളെ ഹഠാദാകർഷിക്കുന്ന തിളക്കമാർന്ന കണ്ണുകളും നീണ്ടു് അററം വളഞ്ഞ മൂക്കും വട്ടച്ചെവിയും അദ്ദേഹത്തെ കാണുന്നവരെയെല്ലാം വിനയവി

നമ്രരാക്കീട്ടുണ്ടെന്നാണ് പലരും പറഞ്ഞുകേട്ടിട്ടുള്ളത്. എൻെറയും അനുഭവം മറിച്ചല്ല. അലക്കിയ മന്മൽ മുണ്ടുടുത്ത് തോർത്ത് ചില പ്പോൾ മടക്കിയും ചിലപ്പോൾ നിവർത്തിയും ഇട്ടാൽ അദ്ദേഹ ത്തിൻെറ വസ്ത്രധാരണം പൂർത്തിയായി. ഉടുപ്പിട്ട് ഞാൻ അദ്ദേഹ ത്തെ ഒരിക്കലും കണ്ടതായോർക്കുന്നില്ല. നെററിക്ക് ചന്ദനക്കുറി യിട്ട് അപൂർവ്വം ചില സന്ദർഭങ്ങളിൽ കണ്ടതായി തോന്നുന്നു. ഈ ചെറിയ മനുഷ്യൻ വേദാന്തസമുദ്രം അപ്പാടെ ഉള്ളിലൊതുക്കിയ ഓ ണാട്ടുകരയിലെ അഗസ്ത്യനായിരുന്നു. മാതാപിതാക്കൾ ഇടപ്പള്ളി ഗണപതിയെഭജിച്ച് ആററുനോററാണ് കഥാപുരുഷൻ ജനിച്ചതെന്നു ചിലർ പറഞ്ഞുകേട്ടിട്ടുണ്ട്.

**പ്രകൃതി:**

അദ്ദേഹത്തെ അടുത്തു ഞാൻ കണ്ടിട്ടുണ്ട്. അദ്ദേഹത്തോട് അക്കാലത്തു ബാലനായിരുന്ന ഞാൻ സംസാരിച്ചിട്ടുണ്ട്. ഏതുതരം ആളുകളോടുമുള്ള അദ്ദേഹത്തിൻെറ പെരുമാററവും സംഭാഷണവും അ ടുത്തറിയാൻ എനിക്കു ഭാഗ്യമുണ്ടായിട്ടുണ്ട്. തന്നോട് ആഭിമുഖ്യം പുലർത്തുന്നവരോടെല്ലാം അദ്ദേഹത്തിനു സ്നേഹവും അടുപ്പവുമാണ്. അവരുടെ പ്രശ്നങ്ങളിലെല്ലാം അദ്ദേഹത്തിനു താൽപ്പര്യമുണ്ട്. അതിൽ വലിപ്പച്ചെറുപ്പമുണ്ടായിരുന്നതായി ഞാൻ മനസ്സിലാക്കി യിട്ടില്ല. ശ്രീ. പന്നിശ്ശേരി നാണുപിള്ള ഒരു ബഹുമുഖപ്രതിഭയാ ണ്. അദ്ദേഹത്തിൻെറ ജീവിതം ഒരു ചെറിയ ഇതിഹാസപ്രതീതി അദ്ദേഹത്തെ ഏതെങ്കിലും തരത്തിലറിയാവുന്നവരുടെ ഉള്ളിൽ ഉണ്ടാ ക്കിയിട്ടുണ്ടെങ്കിൽ അതിൽ അത്ഭുതത്തിനവകാശമേയില്ല.

**ബഹുമുഖത്വം:**

നമുക്ക് ഒരു തെററിദ്ധാരണയുണ്ട്, ഒരാൾക്ക് വിജയകരമാ യി ഒരു കർമ്മമേ അനുഷ്ഠിക്കാനാവൂ എന്ന്. അത് ശരിയല്ലെന്ന് ശ്രീ. പന്നിശ്ശേരിയുടെ ജീവിത കഥ നമ്മെ പഠിപ്പിക്കുന്നു. പന്നി ശ്ശേരിവീട് മിക്ക ദിവസങ്ങളിലും തേനീച്ചക്കൂടുപ്പോലെ സജീവമാ കാറുണ്ടായിരുന്നു.

**കുടുംബം:**

'ചെറുതിട്ട'യെന്ന പേരെടുത്ത ഒരു നായർ തറവാട്ടിലെ ജാന കിഅമ്മയാണ് അദ്ദേഹത്തിൻെറ പ്രിയപത്നി. ഈ ദമ്പതികൾക്ക് ഒരു ഞെട്ടിലെ രണ്ടു പൂക്കളെപ്പോലെ രണ്ടു സന്താനങ്ങൾ ഉണ്ട്. അതിൽ പുത്രനാണ് പ്രസിദ്ധ ഗ്രന്ഥകാരനായ പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ്. മകൾ ശ്രീമതി തങ്കമ്മ സർവ്വൈശ്വര്യങ്ങളും തികഞ്ഞ ഒരു വീട്ടുകാരിയായി സസുഖം കഴിയുന്നു. നോക്കൂ, പ ന്നിശ്ശേരിൽ ശ്രീ. നാണുപിള്ള ഒരു ചെറിയ സന്തുഷ്ടകുടുംബത്തിൻെറ ഉടമയായിരുന്നു.

## ‘പന്നിശ്ശേരി’യിലെ സാധാരണമനുഷ്യൻ:

ഈ കുടുംബാംഗങ്ങളോട് അദ്ദേഹത്തിന് അകമഴിഞ്ഞ താല്പര്യവും സ്നേഹവുമുണ്ടായിരുന്നുവെന്നുള്ളകാര്യം പ്രസിദ്ധമാണ്. ഭാര്യയുടെ ശരീര സൗഖ്യത്തിന് ഹാനി സംഭവിച്ചാലോ സന്താനങ്ങളുടെ മുഖംവിയർത്താലോ പന്നിശ്ശേരി ആകെ തളരുന്നതായി അറിഞ്ഞിട്ടുണ്ട്. അദ്ദേഹത്തിന്റെ ഉള്ളിലെ സാധാരണ മനുഷ്യനെ അപ്പോൾ പുറത്തു തെളിഞ്ഞു കണ്ടിരുന്നു. സ്വന്തം ദിനചര്യയിൽ നല്ല നെറിയും ശ്രദ്ധയും ചെലുത്തിയിരുന്ന പന്നിശ്ശേരി പാതിരാത്രിവരെ ഉറക്കമൊഴിഞ്ഞിരുന്നു സുഹൃത്തുക്കളുമായി ശാസ്ത്രമർമ്മസംഭാഷണത്തിലേർപ്പെട്ടിരിക്കുന്നതു് ഞാൻ പലതവണ കണ്ടിട്ടുള്ളതാണ്. ധാരാളം നിലവും പുരയിടവും ഉണ്ടായിരുന്നു അദ്ദേഹത്തിന്. അതു് നേരിട്ടും ആൾ മുഖേനയും അദ്ദേഹം സംരക്ഷിച്ചുവന്നു. പണമിടപാടുകളിൽ നിഷ്കൃഷ്ടതയായിരുന്നു അദ്ദേഹത്തിന്റെ മുദ്രാവാക്യം. ആവശ്യവും ന്യായവുമില്ലാതെ കൊള്ളലും കൊടുക്കലുമില്ല അദ്ദേഹത്തിന്റെ ആ സ്വഭാവം അയൽക്കാരിൽ പലരിലും ചിലപ്പോൾ അസഹിഷ്ണുത ഉണ്ടാക്കിയിട്ടുണ്ടെന്നു എനിക്കു മനസ്സിലായിട്ടുണ്ട്.

## യഥാർത്ഥ സംന്യാസികളുടെ ചിത്രം:

പന്നിശ്ശേരി വീട് മിക്കദിവസവും സജീവമാണെന്നു ഞാൻ മുമ്പു പറഞ്ഞല്ലോ. സംന്യാസിമാർ ധാരാളം അവിടെ വരാറുണ്ട്. അവർക്കെല്ലാം ഒരു തരത്തിലുള്ള സ്വീകരണമല്ല അവിടെ ലഭിക്കാറ്. കാവിയുടുത്തു വീട്ടുകാരെ മയക്കി ഉദരപൂരണത്തിനു വക കിട്ടാൻ അവിടെ എത്തുന്നവരെ അദ്ദേഹത്തിന് തീരെ ഇഷ്ടമല്ലായിരുന്നു. അവരെ പരമ പുച്ഛമായിരുന്നു. ശ്രീ നാണുപിള്ള അവരുടെ കാര്യത്തിൽ തികച്ചും ദയാവാനന്നില്ലായിരുന്നു. യഥാർത്ഥസംന്യാസികൾക്കവിടം സ്വാഗത സങ്കേതമായിരുന്നു. സംന്യാസവൃത്തിയുടെ ലക്ഷ്യം, അതുൾക്കൊള്ളാനുള്ള അധികാരിത, സംന്യാസിമാർ സ്വജീവിതം കൊണ്ട് മററുള്ളവരുടെ ജീവിതം ധന്യമാക്കുന്ന രീതികൾ, വേദാന്ത ചർച്ചകൾ, ആത്മീയാനുഭൂതിക്കുള്ള മാർഗ്ഗങ്ങൾ ഇതെല്ലാം അവിടെ ചർച്ചാവിഷയമാകും.

## സാഹിത്യകാരൻ-കഥകളിയാചാര്യൻ:

ശ്രീ. പന്നിശ്ശേരി ഒരു സാഹിത്യകാരനാണ്, അദ്ദേഹത്തിന്റെ സാഹിത്യപരിശ്രമം പ്രധാനമായും രണ്ടു തുറകളിൽ വ്യാപിച്ചുകാണുന്നു. മലയാളത്തിനെന്നും അഭിമാനിക്കാവുന്ന നിഴൽക്കുത്ത്, ഭദ്രകാളീവിജയം, പാദുകാപട്ടാഭിഷേകം, ശ്രീശങ്കരവിജയം എന്നീ ആട്ടക്കഥാഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റെ വകയായി നമുക്കു ലഭിച്ചിട്ടുള്ള ഒറിജിനൽ കൃതികളാണ്. അദ്ദേഹം സൂര്യശതകം എന്ന സംസ്കൃതകൃതി

ഭംഗിയായി മലയാളത്തിലേക്ക് വിവർത്തനം ചെയ്തിട്ടുള്ളത് പണ്ഡിതന്മാരുടെ മുക്തകണ്ഠമായ പ്രശംസ പിടിച്ചുപററിയിട്ടുള്ളതായി കാണുന്നു. ജീവചരിത്രകാരനായി ശ്രീ. പന്നിശ്ശേരിയെ നാം കാണുന്നത് അദ്ദേഹത്തിന്റെ ഗുരുവായ ശ്രീ. നീലകണ്ഠതീർത്ഥപാദരുടെ ജീവചരിത്രം അദ്ദേഹവും അദ്ദേഹത്തിന്റെ ചിരന്തനസുഹൃത്തായ ശ്രീ. എസ്സ്. എൻ. കൃഷ്ണപിള്ളയും ചേർന്ന് എഴുതിയിട്ടുള്ള ഗ്രന്ഥം വഴിയാണ്. ബട്ട് എഴുതിയ നെപ്പോളിയന്റെ ചരിത്രത്തെ ഇത് ഏറെക്കുറെ അനുസ്മരിപ്പിക്കുന്നുണ്ട്. സാഹിത്യചർച്ചയ്ക്കും നർമ്മസംഭാഷണത്തിനുംവേണ്ടി പന്നിശ്ശേരിവീട്ടിൽ ദിവസവും വൈകിട്ട് ഒരു മിനി സദസ്സ് തന്നെ നടന്നിരുന്നു. പിന്നീട് ശ്രീമഹാഭാഗവതകർത്താവായി പേരെടുത്ത മുഴങ്ങോട്ടുവിള ശ്രീ. കൃഷ്ണപിള്ളയും സംസ്കൃതവും മലയാളവും അനായാസം കൈകാര്യം ചെയ്ത് ഏതു ഗഹനമായ കൃതിയും ലളിതമായി നിബന്ധിക്കുന്നതിൽ കൃതഹസ്തനായ പണ്ഡിതകവി ശ്രീ. കെ. കെ. പണിക്കരും വേദാന്തകവിയായിരുന്ന ശ്രീ. വിദ്യാനന്ദ തീർത്ഥപാദസ്വാമികളും ഈ സദസ്സിലെ സദസ്യരുടെ ശ്രേണിയിൽ പ്രമുഖരാണ്. പന്നിശ്ശേരി നാണുപിള്ളയെ സന്ദർശിക്കാൻ പല പേരെടുത്ത സാഹിത്യകാരന്മാരും ഗ്രന്ഥകാരന്മാരും വരാറുണ്ട്. അവരുമായി ആശയവിനിമയം നടത്തുമ്പോഴാം അദ്ദേഹത്തിന്റെ തികഞ്ഞ സഹൃദയത്വവും നിഷ്കൃഷ്ട വിമർശനബുദ്ധിയും തെളിഞ്ഞ ചിന്താപരതയും വെളിവാക്കിയിട്ടുണ്ടെന്നുവളരെ ആളുകൾക്കറിവുള്ളതാണ്. കഥകളിയുടെ മദ്ധ്യകേരളത്തിലെ ഒരു തലതൊട്ടപ്പനായിരുന്നു ശ്രീ. നാണുപിള്ള. ആ കലയുടെ സംഗീതസാഹിത്യാദിവശങ്ങളും രസാഭിനയരീതിയും മുദ്രക്കൈകളുടെ വിന്യാസവും പന്നിശ്ശേരി നാണുപിള്ളയുടെ കൈയിൽനിന്നുപോയവയെയുള്ളു. അദ്ദേഹം രംഗത്തിരുന്നു ആട്ടക്കാരന്റെ പ്രയാസം മനസ്സിലാക്കി വേണ്ട ഉപദേശങ്ങൾ മുദ്രക്കൈകളിൽക്കൂടെത്തന്നെ കാട്ടിക്കൊടുക്കുന്നതു് ഈ ലേഖകൻ കണ്ടിട്ടുണ്ട്. അന്നത്തെ കഥകളി നടന്മാരിൽ പ്രമുഖരായ മാത്തൂർ പണിക്കരും തോട്ടം, മാങ്കുളം മുതലായവരും പന്നിശ്ശേരി നാണുപിള്ളയെ ആചാര്യതുല്യനായി ആദരിക്കുകയും സ്നേഹിക്കുകയും ചെയ്തിരുന്നു. മററ് ആട്ടക്കാരുടെ കാര്യം പറയുകയും വേണ്ട. തട്ടപുരയ്ക്കൽ ശിവരാമപിള്ള എന്ന ഒരു ചെറുപ്പക്കാരനെ വീട്ടിൽ നിറുത്തി കഥകളി സങ്കേതങ്ങളും ആട്ടക്കഥാസാഹിത്യവും മുദ്രക്കൈകളും പഠിപ്പിച്ച് ഒരു എണ്ണപ്പെട്ട കഥകളി നടനാക്കിയതു് ആർക്കും അക്കാലത്തു് അറിവുള്ളതായിരുന്നു. ശ്രീശങ്കരവിജയത്തിൽ ബാലശങ്കരന്റെ ഭാഗം അഭിനയിച്ച് മഹാമഹിമ ശ്രീ. പരീക്ഷിത്തുതമ്പുരാന്റെ പ്രശംസയും ആ നടൻ ആർജ്ജിച്ചിട്ടുണ്ട്. കഥകളിരംഗത്തു്, ഒരു പക്ഷേ. അദ്വിതീയനായി തീരേണ്ടിയിരുന്ന ശിവരാമപിള്ള അകാലത്തു് കാലഗതി

പ്രാപിക്കുകയാണുണ്ടായതു്. കലാമണ്ഡലം തെക്കൻ ചിട്ടയിലെ പ്രഫസർ മങ്കൊമ്പു് ശിവശങ്കരപ്പിള്ളയും ശ്രീ. നാണുപിള്ളയുടെ ഗുരുകുലക്ലിഷ്ടശിഷ്യനായിരുന്ന ആളാണു്.

## നാട്ടുകാര്യസ്ഥൻ:

നായന്മാരുടെ കൂട്ടുകുടുംബ വ്യവസ്ഥ ധനാശിപാടാൻ തുടങ്ങിയ കാലം. തറവാട്ടുഭാഗം കൊതിച്ചു് കഴകന്മാരെപ്പോലെ കാരണവന്മാരുടെ നേരേ ശേഷക്കാർ ആഞ്ഞടുത്തു് കാരണവസ്ഥാനം അനഭികാമ്യമാക്കിത്തീർത്തിരുന്ന അവസ്ഥ. മിക്ക തറവാട്ടിലും അംഗങ്ങൾ തമ്മിൽ തല്ലി തലകീറി ശാന്തത നശിച്ചപ്പോൾ അവിടെല്ലാം പരസ്പര ധാരണയും സ്നേഹബുദ്ധിയും അംഗങ്ങളുടെ ഇടയിൽ വളർത്താൻ നാട്ടുമദ്ധ്യസ്ഥനെന്ന നിലയിൽ ശ്രീ. പന്നിശ്ശേരി അനുഷ്ഠിച്ച ത്യാഗവും സേവനസന്നദ്ധതയും നാട്ടുകാരിലെല്ലാം അദ്ദേഹത്തെപ്പററി അതുല്യമായ മതിപ്പുളവാക്കിയിരുന്നു. വള്ളച്ചാരം കൊണ്ടുവരുന്നവനും തേങ്ങാക്കച്ചവടക്കാരനും ചട്ടമ്പിയും പന്നിശ്ശേരിയുടെ മുമ്പിലെത്തുന്നതും ആദരിച്ചുനില്ക്കുന്നതും അവരവരുടെ വീക്ഷണകോണത്തിൽക്കൂടി അവരോടു് അദ്ദേഹം പെരുമാറിയിരുന്നതുകൊണ്ടു് അവർ സംതൃപ്തിയടഞ്ഞുപോകുന്നതും ആ വീട്ടിൽ പുത്തരിയായിരുന്നില്ല.

## സ്വല്പം പൂർവ്വചരിത്രം:

മാതാപിതാക്കളുടെ പരിലാളനം പന്നിശ്ശേരി നാണുപിള്ള അധികം അനുഭവിച്ചിരുന്നില്ല, അദ്ദേഹത്തിനു് എട്ടുവയസ്സായപ്പോൾ അച്ഛനും പതിനൊന്നു വയസ്സായപ്പോൾ അമ്മയും ദിവംഗതരായി. പിന്നീടു് അമ്മാവനും ഒരു ചേട്ടനുമാണു് വളർത്തിയതു്. വെള്ളിമന ശംഭുപോററി എന്ന ഒരു മലയാള ബ്രാഹ്മണൻ അദ്ദേഹത്തെ എഴുത്തിനിരുത്തി, പുതുപ്പള്ളിക്കാരൻ ബാഹുആശാനാണു് നിലത്തെഴുത്തു പഠിപ്പിച്ചതു്. പ്രൈമറി സ്കൂളിൽ പഠിത്തം കഴിഞ്ഞു് അദ്ദേഹം കൊല്ലം ഹൈസ്കൂളിൽ ഇംഗ്ലീഷ് പഠനത്തിൽ അഭിരുചിയനായിരുന്നതിനാൽ പ്രഥമാദ്ധ്യാപകനായിരുന്ന ശ്രീ. എം. എ. പരമുപിള്ളയ്ക്കു് ശിഷ്യനോടുള്ള വാൽസല്യം അനുദിനം വർദ്ധിച്ചുവന്നതേയുള്ളു. ഇംഗ്ലീഷ് സ്കൂളിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ അദ്ദേഹം സംസ്കൃതം ഉപഭാഷയായി എടുത്തു് കുറച്ചൊക്കെ വശമാക്കിയിരുന്നു. അക്കാലത്തു ചേട്ടൻ അന്തരിച്ചു, കുടുംബഭദ്രത തകരാറിലായപ്പോൾ, ശ്രീ. പന്നിശ്ശേരി ഫോർത്തു ഫാറത്തിൽവെച്ചു പഠിത്തം നിർത്താൻ നിർബ്ബന്ധിതനായി. അദ്ദേഹം തിരിച്ചെത്തി കുടുംബ ശൈഥില്യത്തെ സധൈര്യം നേരിട്ടു പരാജയപ്പെടുത്തി. ഈ അഭ്യാസപാടവമാണു് ശ്രീ. പന്നിശ്ശേരിക്കു നായർ തറവാടുകളിൽ വളർന്നു പൊങ്ങിയ കലഹങ്ങളെ നേരിടാൻ സഹായിച്ചു

സാധനപാഠം. അദ്ദേഹത്തിന്റെ വീക്ഷണചതുരതയും സമദൃഷ്ടിയും പക്ഷമതിത്വവും സഹിഷ്ണുതയും നീതിബോധവും ഇത്തരം കർമ്മങ്ങളിൽ അദ്ദേഹത്തിനു വിജയം നേടിക്കൊടുത്തു.

**ജ്ഞാനസമ്പാദനം**

കുടുംബക്കുഴപ്പങ്ങൾ മേൽക്കൊടുത്ത തരത്തിൽ ഒരുവിധം ഒതുങ്ങിവന്നപ്പോൾ, ശ്രീ. നാണുപിള്ളയുടെ ജീവിതവിഹായസ്സിൽ ഒരു നവ്യകാന്തികന്ദളം പൊട്ടിവിടർന്നു നിഗമവാരിരാശിയും സർവ്വശാസ്ത്രപാരംഗതനും ശ്രീമത് ചട്ടമ്പിസ്വാമിതൃപ്പാദങ്ങളുടെ ശിഷ്യനും പണ്ഡിതവരേണ്യനുമായിരുന്ന ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമി തിരുവടികളുടെ ശിഷ്യത്വം നേടാൻ അക്കാലത്തു് അദ്ദേഹത്തിനു് ഭാഗ്യം കൈവന്നു. അതിനു മുമ്പുതന്നെ കരിങ്ങാട്ടിൽ നാണുവാശാൻ എന്നു പരക്കെ അറിയപ്പെട്ട ഒരു ദേശികനിൽനിന്നും സംസ്കൃതത്തിൽ തർക്കം, വ്യാകരണം, കാവ്യം, നാടകം മുതലായവ അദ്ദേഹം മുറപ്രകാരം അഭ്യസിച്ചിട്ടുണ്ടായിരുന്നു. ശ്രീമദ് വിവേകാനന്ദ സ്വാമി, സ്വാമി രാമതീർത്ഥർ എന്നിവരുടെയും മററും കൃതികൾ വായിച്ചു് ഇംഗ്ലീഷു ഭാഷയിലും ആത്മവിദ്യയിലുമുള്ള അറിവു് പരിപുഷ്ടിപ്പെടുത്താൻ അദ്ദേഹത്തിനു കഴിഞ്ഞു. പിന്നീടു് വിധിപ്പടി യോഗജ്ഞാനോപദേശം തീർത്ഥപാദ സ്വാമികളിൽനിന്നും നേടി. അപ്പോൾ മുതൽ ദാർശനികഗ്രന്ഥങ്ങളിൽ ശ്രദ്ധചെലുത്തി. കുറച്ചു കാലം ആനിലയിൽ പഠനം തുടർന്നശേഷം യോഗപ്രകരണത്തിൽ ഖേചരീമുദ്രവരെ സിദ്ധി വരുത്തുകയും ശ്രവണം, മനനം, നിദിധ്യാസനം ഇവ മുഖേന ജ്ഞാനനിഷ്ഠ സമ്പാദിച്ചു് അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയും കൈവരിക്കുകയും ചെയ്തു. അങ്ങനെ ജീവന്മുക്തപദവി പ്രാപിച്ച ശ്രീ. പന്നിശ്ശേരിക്കു് പരമാനന്ദനാഥനാമവും, അദ്ദേഹം എഴുതി പ്രസിദ്ധപ്പെടുത്തിയ ''ആത്മാവിന്റെ നിർലേപത്വം'' എന്ന ഉപന്യാസത്തിന്റെ അടിസ്ഥാനത്തിൽ 'അദ്വൈതവിദ്യാപണ്ഡൻ' എന്ന ബിരുദവും തീർത്ഥപാദസ്വാമികളാണു് കനിഞ്ഞു നൽകിയതു്.

സകലകലാനിധിയായ വിദ്യാധിരാജ ശ്രീ ചട്ടമ്പിസ്വാമി തൃപ്പാദങ്ങളിൽനിന്നും അദ്വൈതസിദ്ധാന്തത്തിന്റെ അസ്ഥിവാരമായ ജഗന്മിഥ്യാത്വം, പുനർജ്ജന്മം, സൃഷ്ടിതത്വം, മുക്തി മുതലായ പല വിഷയങ്ങളും ഗ്രഹിച്ചു. കൂടാതെ, വാദ്യവാദന സമ്പ്രദായങ്ങളും, തന്ത്രരഹസ്യവും, യുക്തിവാദമുറകളും, മർമ്മവിദ്യയും മനഃശാസ്ത്രവും അക്കാലത്തു് അദ്ദേഹത്തിനു വശമാക്കാൻ സാധിച്ചു. ശ്രീമദ് ചട്ടമ്പിസ്വാമി തിരുവടികൾ ശിഷ്യനെ വാത്സല്യപൂർവ്വം ''പൊന്നുണ്ണ'' എന്നാണു് വിളിച്ചുവന്നതു്. പ്രൗഢവിഷയങ്ങളിൽ ശ്രീ.പന്നിശ്ശേരി സമ്പാദിച്ച ജ്ഞാനപൂർത്തിയും സ്വർണ്ണസദൃശവർണ്ണവും ഹ്രസ്വാകാരവുമാണു് ആ മഹായോഗി കല്പിച്ചരുളിയ ''പൊന്നുണ്ണ'' എന്ന പേരിനു് നിദാനം.

**താർക്കികൻ**

ചെറുപ്പകാലം മുതലേ ഒരു തർക്കവാസന ശ്രീ. പന്നിശ്ശേരി നാണുപിള്ളയിൽ അങ്കുരിച്ചു വളർന്നുകഴിഞ്ഞിരുന്നു. കൈവല്യ നവനീതം, പഞ്ചീകരണ സംഗ്രഹം മുതലായ ഗ്രന്ഥങ്ങൾ പ്രദാനം ചെയ്ത അറിവിന്റെ കൈത്തിരിനാളം പിൽക്കാലത്തു ചിത്സുഖി, ഖണ്ഡനഖണ്ഡഖാദ്യം, അദ്വൈതസിദ്ധി തുടങ്ങിയ ഉപരിശാസ്ത്ര ഗ്രന്ഥങ്ങൾ പഠിച്ച് അദ്ദേഹം പ്രോജ്ജ്വലിപ്പിച്ചു. തർക്കശാസ്ത്ര വിശാരദരായ ശ്രീമത് അനന്താചാര്യരും ശ്രീ. വാശേടനമ്പിയുമായി അദ്ദേഹം നടത്തിയ ശാസ്ത്രവാദം അക്കാലത്തു പ്രശസ്തമായിരുന്നു. പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മയുടെ അഭിപ്രായത്തിനെതിരായി ആ ശാസ്ത്രവിദ്വാൻ ക്ഷേത്രപ്രവേശന സ്വാതന്ത്ര്യം എല്ലാ ഹിന്ദുക്കൾക്കും കൊടുക്കണമെന്ന് വാദിച്ച് ക്ഷേത്രപ്രവേശന അന്വേഷണ കമ്മിററിയെ അക്കാര്യം ബോധ്യപ്പെടുത്തുന്നതിൽ വിജയിച്ചുവെന്നുള്ളത് നിസ്സാരകാര്യമല്ല.

**മഹത്സംസർഗ്ഗങ്ങൾ**

ശ്രീ. നാരായണ ഗുരുസ്വാമിയുമായി അദ്ദേഹം പല തവണ ചർച്ച നടത്തിയിട്ടുണ്ട്. അതിനുവേണ്ടി ചിലപ്പോൾ അദ്ദേഹം ശിവഗിരി സന്ദർശിച്ചിട്ടുള്ളതായറിയാം. ജാതി, പരമാണുവാദം, ശബ്ദശക്തി മുതലായവയായിരുന്നു അവരുടെ സംഭാഷണവിഷയങ്ങൾ. ഗുരുസ്വാമി പന്നിശ്ശേരിലും രണ്ടു മൂന്നു തവണ വന്നിട്ടുള്ളതായറിയാം. 1109-ൽ പന്മന ആശ്രമം സന്ദർശിച്ച മഹാത്മാഗാന്ധിയുമായും സമ്പർക്കത്തിലേർപ്പെടാൻ സ്വർഗ്ഗപുരുഷനു സാധിച്ചിട്ടുണ്ട്. കരുനാഗപ്പള്ളിയിൽ ഉള്ള പുതിയകാവിനടുത്തു ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമികളുടെ സ്മരണയ്ക്കായി സമാധി പീഠവും ഒരു സംസ്കൃതസ്കൂളും സ്ഥാപിച്ചതിൽ ശ്രീ. പന്നിശ്ശേരിക്ക് പ്രധാന പങ്കുണ്ടായിരുന്നു എന്നുള്ളത് സുവിദിതമാണ്. മരുതൂർക്കുളങ്ങര മഹാദേവക്ഷേത്രപുനരുദ്ധാരണ കാര്യത്തിൽ കൊററിനാട്ടു ശ്രീ. നാരായണപിള്ളക്കു വലം കൈയ്യായി പ്രവർത്തിച്ചതും മററാരുമല്ല.

# ആട്ടക്കഥകൾ:

## 1. നിഴൽക്കുത്ത്

മേൽക്കൊടുത്ത കാര്യങ്ങൾ അദ്ദേഹത്തിന്റെ ചില ജീവിതഘട്ടങ്ങളെ അനുവാചകരുടെ അറിവിനായി വളരെ ചുരുക്കി പ്രസ്താവിച്ചു എന്നേയുള്ളു. എന്നാൽ, ശ്രീ. പന്നിശ്ശേരി നാണുപിള്ളയുടെ

സ്ഥാനം എന്നും നിലനില്ക്കുന്നതു് അദ്ദേഹം മലയാളഭാഷയ്ക്കും കഥകളി പ്രധാനത്തിനും ചെയ്തിട്ടുള്ള സേവനങ്ങളുടെ പശ്ചാത്തലത്തിലാണു്. മററുള്ളവ എല്ലാം കാലത്തിന്റെ അപ്രതിഹതമായ മുന്നേററത്തിൽ മാഞ്ഞുപോയാലും ശ്രീ. നാണുപിള്ളയുടെ 'നിഴൽക്കുത്തു്' എന്ന സുവർണ്ണദീപം പ്രഭ കെടാതെ എന്നും നിലനിൽക്കും എന്നുള്ളതു് അവിതർക്കമാണു്. ''ആടാനും പാടാനും ഇതുപോലെ നല്ലതായ ഒരു കഥകളി പ്രബന്ധം കാൽനൂററാണ്ടിനിപ്പുറം കൈരളിക്കു് കൈവന്നിട്ടില്ലെന്നു സധൈര്യം പറയാം''. വള്ളത്തോളിന്റെ മേൽ കൊടുത്ത * അഭിപ്രായം മററു പല പണ്ഡിതന്മാരുടെ അഭിപ്രായത്തിന്റെ പ്രതിധ്വനികൂടിയാണു്. 'മാവാരതം' എന്നു പേരുള്ള ഒരു പ്രാചീന വേലൻപാട്ടിലെ കഥാബീജം സ്വീകരിച്ചാണു് നിഴൽക്കുത്തു് നിർമ്മിച്ചിട്ടുള്ളതു്. പാണ്ഡവർ പകുതി രാജ്യം ഭരിക്കുന്നതുപോലും ദുസ്സഹമായിത്തീർന്ന ദുര്യോധനനു്, അവരെ എങ്ങനെയെങ്കിലും വകവരുത്തണം; പാണ്ഡവർ ജീവിച്ചിരിക്കുമ്പോഠം തങ്ങഠംക്കു രക്ഷയില്ല. വകവരുത്താൻ ഏതു ഹീനമാർഗ്ഗവും സ്വീകരിക്കാൻ ദുര്യോധനനു മടിയില്ല. അത്തരുണത്തിലാണു് നിഴൽകുത്തി ആളുകളെ ദുർമ്മന്ത്രവാദംമൂലം കൊല്ലുന്ന മലയൻ വനാന്തരത്തിലുണ്ടെന്നു മനസ്സിലായതു്. ദൂതനെ അയച്ചു് ദുര്യോധനൻ മലയനെ വരുത്തി, അവന്റെ കഴുത്തുവെട്ടുമെന്നു ഭീഷണിപ്പെടുത്തി പാണ്ഡവരെ നിഴൽകുത്തി കൊല്ലിച്ചു. ശ്രീകൃഷ്ണകൃപയാൽ ജീവിതം പാണ്ഡവർക്കു തിരിച്ചുകിട്ടി. നിഴൽക്കുത്തു കഥയുടെ ചുരുക്കമിതാണു്.

എന്നാൽ, ഈ കഥാബീജം അവലംബമാക്കി ശ്രീ പന്നിശ്ശേരി നിർമ്മിച്ച കഥകളി ഗ്രന്ഥം ഉണ്ണായിവാര്യരുടെ നളചരിതത്തിനടുത്തുനില്ക്കാൻ യോഗ്യതയുള്ളതാണു്. 'സംസ്കൃതശ്ലോകങ്ങഠം ഗംഭീരങ്ങ'ളാണെന്നും ചില സ്ഥാനങ്ങളിൽ 'തീർത്ഥപാദരുടെ സമ്പ്രദായത്തിൽ പഠിതാവിനെപ്പിടിച്ചുനിറുത്തുന്നവ'യാണെന്നും 'കവിയുടെ ശബ്ദശാസ്ത്രവിജ്ഞാനം അഭിനന്ദനീയമാ'ണെന്നും സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള തീർത്തു അഭിപ്രായപ്പെട്ടിട്ടുണ്ടു്.

കഥയിലെ പദങ്ങഠം സംഗീതസാന്ദ്രമായി പാടാവുന്നവതന്നെ. ഇടശ്ലോകങ്ങഠം ഒഴിച്ചുള്ളവ ഏതു സാധാരണക്കാരനും മനസ്സിലാവുന്ന തരത്തിലാണു് എഴുതിയിട്ടുള്ളതു്. യഥാർത്ഥത്തിൽ ചമൽക്കാരപൂർണ്ണമായി കവിതവിടരുന്ന ഭാഗം എന്റെ അഭിപ്രായത്തിൽ ദുര്യോധനനും മലയനും തമ്മിലുള്ള സംഭാഷണഭാഗത്താണു്. 'ഇന്നുനീ നിഴൽക്കുത്തികൊന്നീടേണമവരെ–യെന്നാലെൻനാടുപാതി തന്നേക്കാമച്ചുനാണെ''. ഈ ദുര്യോധനനു, മലയനു നാടു പകുതി കൊടുക്കാൻ വിസമ്മതമില്ല. എന്നാൽ, പാതി നാടുവെച്ചു ശാന്തരാ

---

* 1101–ൽ എഴുതിയയച്ചതു്.

യി കഴിയുന്ന പാണ്ഡവരെ അയാൾക്കു സഹിക്കാൻ പാറില്ല. ഒരു പക്ഷേ, 'നേരെടിമോളേ പൊന്നുംകൊഴവി, പെററുപെഴച്ചാൽ കൊട്ടക്കേംവേണ്ട' എന്ന ന്യായമായിരിക്കും ദുഷ്ടബുദ്ധിയായ ദുര്യോധനന്റെ മനസ്സിലുള്ളതു്. അയാളുടെ പ്രതിജ്ഞയ്ക്കും ആത്മാർത്ഥതയില്ല. ദുര്യോധനന്റെ അച്ചനും വിലയില്ല. രണ്ടു വരിയിൽ ദുര്യോധനനെ ഇത്രമാത്രം വരച്ചുകാട്ടിയ കവി അഭിനന്ദനം അർഹിക്കുന്നു. നിഴൽക്കുത്തി പാണ്ഡവരെ കൊല്ലാൻ മലയൻ വിസമ്മതിച്ചപ്പോൾ അവന്റെ ജീവൻ എടുത്തുകളയുമെന്നായി ദുര്യോധനന്റെ തന്ത്രം. രക്ഷ നേടാൻ നിഴൽക്കുത്തിനു് ദുസ്സാധമായ ഒരു സെററു് ഒരുക്കുകൾ മലയൻ നിരത്തിയിട്ടുള്ളതു് ഇതാ—

അർക്കനെ വിളക്കായി–വയ്ക്കേണമതിന്മുമ്പി–
ലക്കലൊനിധിയെയ–ണയ്ക്കേണം വട്ടകയായു്
മൂഴക്കിരുട്ടു ചേർക്ക–ദീപത്തിന്മുന്നിലിരു–
നാഴിക്കുടുവാനര–വേണം കലശത്തിനായു്
ആനമുട്ടയും രാമബാണങ്ങളും, വിശേഷാൽ–
വേണമിരുപത്തൊന്നുഞർക്കിലയും ജലത്താൽ
മണ്ണിനാൽ കയറൊരു–തൊണ്ണൂറുമാറും, നിലാ–
വിന്നുടെ കിളുന്നോ–ടിരുട്ടിന്റെ ഞെട്ടുംവേണം
............പിന്നെക്കുരുതികളും തന്നിലുറുത്തീടുവാൻ
കന്യക ദുശ്ശളയെയിന്നേ നോമ്പു നിർത്തേണം.

ആവശ്യമില്ലാത്തതും യോഗ്യമല്ലാത്തതും ആത്മാർത്ഥതയുടെ ലേശം പോലും ഇല്ലാത്തതുമായ ദുര്യോധനന്റെ ജല്പനത്തിനു് അതേ നാണയത്തിൽ മലയൻ തിരിച്ചടി നൽകുന്നു.

കവിതാഭംഗി തുളുമ്പി നിൽക്കുന്ന മേൽ ചേർത്ത ഈരടികൾ ശ്രീ. പന്നിശ്ശേരിയുടെ ഇടതടവില്ലാത്ത കവിതാചാതുരി വിളിച്ചോതുന്നു. ഏതായാലും, നിവൃത്തിയില്ലാതെ പാണ്ഡവരെ മലയൻ കൊന്നു. ഇതു മനസ്സിലാക്കിയ മലയത്തി പൊട്ടിത്തെറിക്കുന്ന ഭാഗം ഏതു സഹൃദയനെയും ആവേശം കൊള്ളിക്കുന്നതാണു്.

കണ്ടവരുടെ മുതൽ മോഹിച്ചിട്ടൊരു
വീണ്ടുവിചാരവുമെന്യേ നീബത!
കണ്ടകകർമ്മം കാട്ടിയതിന്നിത–
കണ്ടുകൊൾക ഫലമുടനടി, മൂഢ!

എന്നു പറഞ്ഞു് മലയന്റെ കുഞ്ഞിനെ വലിച്ചുകീറി കൊല്ലാൻ പോലും അവൾ തയാറായി. 'ആഹാവിധി' എന്നു തുടങ്ങുന്ന കുന്തീദേ

വിയുടെ വിലാപം മനഷ്യമനസ്സുകളെ വേദനിപ്പിക്കുമെന്നുള്ളതും നിസ്സംശയമാണ്.

## 2. ഭദ്രകാളീവിജയം

പിന്നീടുണ്ടായ കൃതിയാണ് ഭദ്രകാളീവിജയം. അതിനും അവലംബമായി ശ്രീ. പന്നിശ്ശേരി സ്വീകരിച്ചിരിക്കുന്നതു് അതി പുരാതനമായ തോററൻപാട്ടാണ്. ചിലപ്പതികാരത്തിലെ കോവലൻ കണ്ണകിചരിതത്തെ അനുസ്മരിപ്പിക്കുന്നതാണ്, ഭദ്രകാളീതോററൻപാട്ട്. ഇതിൽ ഹൃദയാവർജ്ജകമായ ശബ്ദാർത്ഥഘടനാവൈചിത്ര്യവിശേഷങ്ങൾ സജ്ജീകരിച്ചിട്ടുണ്ട്. സംഗീതരസികന്മാർക്കും സാഹിത്യാസ്വാദകർക്കും ഹൃദയംഗമമാകത്തക്കവണ്ണമാണ് കാവ്യനിബന്ധനനടത്തിയിട്ടുള്ളതു്.

തന്റെ രക്തനും തനിക്കു് എല്ലാനിലയിലും വിധേയനുമായ മാരികന്റെ പുത്രൻ ബാലകരെ പുത്രിയായ ഭദ്രയ്ക്കു് ഭർത്താവായി പരമശിവൻ തെരഞ്ഞെടുത്തു. അവരുടെ കല്യാണം ഭംഗിയായി നടത്തി. എന്നാൽ, ബാലകരുടെ ഇംഗിതത്തിനു ദേവി വഴങ്ങാതെ ഓരോ ഒഴിവുകഴിവുകൾപറഞ്ഞു് തന്റെ രണ്ടുസ്വർണ്ണനൂപുരങ്ങൾ വിററു് നാട്ടിനെ ദാരിദ്ര്യത്തിൽനിന്നു രക്ഷിക്കാൻവേണ്ടി ബാലകനെ പാണ്ടിനാട്ടിനയയ്ക്കുന്നതും അവിടെവച്ചു് ബാലകൻ ഒരു കള്ളത്തട്ടാന്റെ കുടുക്കിൽപെട്ടു് രാജസന്നിധിയിൽ ആനയിക്കപ്പെടുന്നതും ചോരനെന്നു വ്യാജമായി മുദ്രയടിക്കപ്പെട്ടു് കഴുമരത്തിൽ ഏററപ്പെടുന്നതും പിന്നീടു് ദേവി പാണ്ടിരാജാവിനെയും രാജ്യത്തെയും തകർത്തു് നശിപ്പിക്കുന്നതും ഭർത്താവിനെ തോററി വീണ്ടും ജീവനിടുന്നതുമാണ് ഭദ്രകാളീവിജയത്തിലെ കഥാഗതി.

സാഹിത്യപ്രേമികൾക്കും നാട്യകലാപ്രേമികൾക്കും ഒന്നുപോലെ രസിക്കാനും പഠിക്കാനും ഉതകുന്നതരത്തിൽ ഭാഷാവിന്യാസവും സംഗീതാത്മകത്വവും വഴിയാംവിധം ചേർത്തു രൂപകല്പന നടത്തിയിരിക്കുകയാണ് ഈ കൃതിയിൽ. ശ്രീ. പന്നിശ്ശേരിയുടെ ചമല്ക്കാരപരമായ കാവ്യശൈലിയും നൈസർഗ്ഗിക സാഹിത്യാഭിരുചിയും സർവ്വോപരി ദൃശ്യകലാമർമ്മജ്ഞതയും ഈ കൃതിയിൽ ഉടനീളം തെളിഞ്ഞുകാണാം, സഹൃദയർക്കു്.

## 3. പാദുകാപട്ടാഭിഷേകം

'പാദുകാപട്ടാഭിഷേകം' ശ്രീ നാണുപിള്ളയുടെ മറെറാരു കഥകളി പ്രബന്ധമാണ്. മന്ഥരയുടെ ദുഷിച്ച ഉപദേശത്താൽ ഉന്നീതമായ അത്യാഗ്രഹംകൊണ്ടു്, ശ്രീരാമനെ വനത്തിലയയ്ക്കാനും സ്വന്തം മകനായ ഭരതനെ രാജാവായി വാഴിക്കാനും ദശരഥമഹാരാജാവിൽനിന്നും രണ്ടു വരം കൈക്കൊള്ളുകയാണ് കൈകേയി. മാതുലഗൃഹ

ത്തിലായിരുന്ന ഭരതൻ വന്നു വിശേഷമറിഞ്ഞു തള്ളയായ കൈകേ യിയെ അതിനിശിതമായി ഭർത്സിച്ചിട്ട് ശ്രീരാമനെ വനത്തിൽ ചെന്നു കൂട്ടിവന്നു സിംഹാസനമേൽപ്പിക്കാൻ ആഗ്രഹിച്ചു. താതനി യോഗം മറുത്തു പ്രവർത്തിക്കാൻ ശ്രീരാമൻ തയാറാകാഞ്ഞു് ആത്മ സംതൃപ്തിക്കുവേണ്ടി ശ്രീരാമന്റെ പാദുകകൾ വച്ചു പട്ടാഭിഷേകം നടത്തി അദ്ദേഹത്തിന്റെ പ്രതിനിധിയായി ഭരതൻ രാജ്യം ഭരിക്കു ന്നതാണു് കഥാസാരം.

മന്ഥരയുടെ ഏഷണി കുറിക്കുകൊണ്ടു; കൈകേയി അവൾ ഉപദേശിച്ചപോലെ ദശരഥനോടു് വരങ്ങൾ ചോദിക്കാമെന്നേററു. ''ഇല്ലചേതമെനിക്കിവി— ടല്ലയെങ്കിൽ മററാരേടം'' എന്നു കൈ കേയിയെ (''ഞാനൊന്നുമറിഞ്ഞില്ലേ-രാമനാരായണ'' എന്ന രൂപ ത്തിൽ) പറഞ്ഞു് മന്ഥര പ്രലോഭിപ്പിച്ചപ്പോൾ കൈകേയി അടി പ്പെട്ടുപോയി. ''രാമനടങ്ങുകിൽ രാജ്യംനിന്മകന പിന്നെപ്പൂജ്യ '' എന്നും മററും കൈകേയിയെ മന്ഥര ഭയപ്പെടുത്തുന്നതു് ഏററവും മനോഹരമായിരിക്കുന്നു. മന്ഥരയും കൈകേയിയും തമ്മിലുള്ള സംഭാഷണം പടിപടിയായി പുരോഗമിക്കുമ്പോൾ അവിടെല്ലാം കവിയുടെ മനുഷ്യമനസ്സിനെ സംബന്ധിച്ച അറിവു് നിതരാം സ്പഷ്ട മാകുന്നുണ്ടു്. ഒഴുക്കും അഴകും ചേർന്ന നല്ല മലയാളത്തിലുള്ള ഒരു കാവ്യശില്പമാണു് പാദുകാപട്ടാഭിഷേകം. സംഗീതാത്മകതവും ശബ്ദഭംഗിയും അതിലുടനീളം വിരാജിക്കുന്നു. നിഴൽക്കുത്തിലെ മലയത്തിയുടെ കോപവും പാദുകാപട്ടാഭിഷേകത്തിലെ ഭരതന്റെ കോപപ്രകടനവും താരതമ്യപ്പെടുത്തുമ്പോൾ അത്തരം സന്ദർഭങ്ങളിൽ കവിക്കുണ്ടായിട്ടുള്ള ധാർമ്മികരോഷപരമായ വികാരതീവ്രത അനു വാചകഹൃദയത്തിൽ പരമമായി അഭിവ്യഞ്ജിക്കുന്നതുകാണാം.

## 4. ശ്രീശംകരവിജയം

പരിണതപ്രജ്ഞനായ ശ്രീ. പന്നിശ്ശേരി നാണുപിള്ളയുടെ നാലാമത്തതും അവസാനത്തതുമായ കഥകളി ഗ്രന്ഥമാണു് ശ്രീശങ്കര വിജയം. അതു് ശ്രീ. ആഗമാനന്ദസ്വാമിയുടെ നിർബന്ധപൂർവ്വമാ യ അപേക്ഷപ്രകാരമാണു് രചിച്ചിട്ടുള്ളതു്. വേറെ മൂന്നു കൃതിക ളിലും കാണാത്ത രീതിയിൽ ഗഹനമായ ഉൽകൃഷ്ടാശയങ്ങൾ ഇവി ടെ കഥകളിപ്പദങ്ങളിൽ വിന്യസിച്ചിരിക്കുന്നു. എത്ര ഗഹനമായ വേദാന്തതത്വമായാലും പന്നിശ്ശേരിയുടെ തൂലികയിൽ അതു് വളരെ ലളിതമായ പാദാവലി വഴിയായി അനുവാചക മനസ്സുകളിലേക്കു് കിനിഞ്ഞിറങ്ങിവരുന്നതുകാണാം. ''ശ്രീശങ്കരവിജയം ആടിക്കാ ണാനും പാടികേൾക്കാനും കൊള്ളാവുന്ന ഒന്നാണെന്നതിൽ അഭിപ്രാ യവ്യത്യാസം ഉണ്ടാവാനിടയില്ല. ശൃംഗാരാദിവിവിധ രസങ്ങൾ അംഗങ്ങളായും ശാന്തം അംഗിയായും ഈ കൃതിയിൽ ഉടനീളം പരി ലസിക്കുന്നു. ആകെക്കൂടി നോക്കുമ്പോൾ ഈ ആട്ടക്കഥ ''കാന്താ

നമിതതയോപദേശയുജെ'' എന്ന ന്യായത്തിൽ പ്രേക്ഷകർക്ക് കൃത്യാകൃത്യോപദേശം ചെയ്തു അവരെ മോക്ഷമാർഗ്ഗത്തിലേക്ക് ഉയർത്തുന്നു' എന്നുള്ള അഭിപ്രായമാണ് മഹാകവി ഉള്ളൂരിനുള്ളത്. ശങ്കരവിജയം കിർമ്മീരവധത്തോടും നളചരിതത്തോടും തുല്യത വഹിക്കുന്നുവെന്നു വള്ളത്തോൾ തറപ്പിച്ചു പറയുന്നു. ശ്രീശങ്കരവിജയത്തിൽ മതതത്വങ്ങളും വിശേഷിച്ച് അദ്വൈതമതസിദ്ധാന്തങ്ങളും നല്ലവണ്ണം പ്രതിപാദിച്ചിട്ടുണ്ട്.

ഭൂമിയിൽ ആരണവംശത്തിൽ ശിവാംശസംഭവനായി ജനിച്ച വിശുദ്ധദേഹമാണ് ശ്രീശങ്കരൻ. എട്ടുവയസ്സിനുള്ളിൽ വിദ്യാസിദ്ധ്യധികം ആ ശിശുവിൽ സ്ഫുടമായി കണ്ടു. ലോകകാര്യത്തിൽ ഔത്സുക്യമില്ലാത്ത അദ്ദേഹം എപ്പോഴും മൗനിയായിത്തീർന്നു. സംന്യാസിയാവാനുള്ള അദമ്യമായ ആഗ്രഹം അദ്ദേഹം ജനനിയെ അറിയിച്ചു. അവർ വിസമ്മതിച്ചു. അങ്ങനെ ഇരിക്കെ, ആററിൽ കുളിച്ചുകൊണ്ട് നിന്നപ്പോൾ ബാലശങ്കരനെ മുതല പിടിച്ചു. സംന്യാസിയാവാൻ അനുമതി നല്കിയാൽ, മുതല പിടിവിടുമെന്ന് ബാലൻ ഉറപ്പിച്ചുപറഞ്ഞു. തള്ള സംന്യാസത്തിനു സമ്മതിച്ചു. ഉടൻ പോയി ഗോവിന്ദാചാര്യരെ സന്ദർശിച്ചു ബാലശങ്കരൻ 'സാരവാക്യോപദേശം' വാങ്ങി സംന്യാസം സ്വീകരിച്ചു. ഒരുദിവസം കാശിയിൽ ഗംഗാനദിയുടെ കരയിൽ ശ്രീശങ്കരൻ സഞ്ചരിച്ചുകൊണ്ടിരുന്നപ്പോൾ, ഒരു ചണ്ഡാലനും ചണ്ഡാലിയും അടുത്തു വരുന്നതുകണ്ടു. ''അഭിമാനജന്യമാംമദം''കൊണ്ട് അവരെ ആട്ടി ഓടിച്ചുകളയാൻ നോക്കി, ജാതിനീതിയുടെ പേരിൽ. ''ഭേദചിന്ത നശിക്കാത്ത''വൻ സംന്യാസത്തിനർഹനല്ലെന്നു ചണ്ഡാലൻ പ്രഖ്യാപിച്ചു. ഇത്തരത്തിലുള്ള വാദഗതി ശ്രീ ശംകരനെ മട്ടുകത്തിച്ചു. ചണ്ഡാലനും ചണ്ഡാലിയും ശിവനും പാർവ്വതിയുമാണെന്നും തന്നെ പരീക്ഷിക്കാൻ ആഗതരായതാണെന്നും അദ്ദേഹം അറിഞ്ഞു് അവരെ നമസ്കരിച്ചു. ശ്രീശംകരൻ പരാജയമൊന്നിലുമടയുകയില്ലെന്നു ശിവൻ ഉറപ്പുകൊടുത്തു. ബ്രഹ്മസൂത്രത്തിനു ഭാഷ്യമെഴുതണമെന്നും, അദ്വൈതമതം സ്ഥാപിക്കണമെന്നും മണ്ഡനമിശ്രമതം തുടച്ചുമാററണമെന്നും സനന്ദനനെ ശിഷ്യനാക്കണമെന്നും കാശിവിശ്വനാഥൻ ശ്രീശംകരനോടാജ്ഞാപിച്ചു. അങ്ങനെ ശിഷ്യരെയെല്ലാം 'അദ്വൈതബോധനിധി'യുടെ ''രക്ഷക്കിരുത്തിയിട്ട്'' തന്നോടു ലയിക്കണമെന്നും നിർദ്ദേശിച്ചു. അതനുസരിച്ച് ശ്രീശംകരൻ സനന്ദനനെ ശിഷ്യനാക്കി അദ്ദേഹത്തിനു സംന്യാസം നല്കി തുടർന്നു മണ്ഡനനും ഭാര്യ ഉഭയയും മരുവുന്ന സ്ഥലത്തു വാദത്തിനായി ഒരുങ്ങിച്ചെന്നു. 'കായവാങ്മതിദോഷങ്ങൾ മാച്ചും മാർഗ്ഗങ്ങൾ കാണിച്ച വേണ്ട തലയും നാവും ഏഴുന്ന അനന്തന്റെ അവതാരമായ ഗോവിന്ദയോഗിയുടെ ശിഷ്യനാണ് ശ്രീശംകരയോഗി എന്നു ഉഭയ മണ്ഡനനെ നേരത്തേ പറഞ്ഞു മനസ്സിലാക്കിയിരുന്നു. ഉഭയയുടെ മദ്ധ്യസ്ഥതയിൽ ശ്രീ ശംകരനും മണ്ഡ

നനും വാദത്തിനൊരുങ്ങി. ഓരോ പൂമാലകൾ രണ്ടുപേർക്കും മദ്ധ്യസ്ഥ നൽകി. ഏതൊരാളുടെ മാല വാടുന്നുവോ അയാൾ തോററുവെന്ന നിശ്ചയവും പ്രഖ്യാപിച്ചു. വാദം തുടർന്നുകൊണ്ടിരുന്നപ്പോൾ മണ്ഡനൻെറ മാല മങ്ങിത്തുടങ്ങി. ഇതു മനസ്സിലാക്കി ഉഭയ അഞ്ചു ചോദ്യങ്ങൾ ശ്രീശംകരഭിക്ഷുവിനു കുറിച്ചുകൊടുത്തു ചോദ്യങ്ങൾ അദ്ദേഹത്തെ ''വഴിമുട്ടി''ക്കാൻവേണ്ടി മാത്രം ഉന്നയിക്കപ്പെട്ടതാണെന്നു മനസ്സിലാക്കി അവക്കുത്തരം നൽകാൻ ഒരു മാസം സമയം വേണമെന്നു പറഞ്ഞു് ഉഭയയോടു് അവധിയുംവാങ്ങിപ്പോയി. വേട്ടയ്ക്കുവേണ്ടി കാട്ടിൽ പോയ അമരുകരാജാവു് മരിച്ചുവീണപ്പോൾ,അദ്ദേഹത്തിൻെറ ശരീരത്തിൽ ശ്രീ ശംകരൻ പ്രവേശിച്ചു. അദ്ദേഹം അമരുകരാജ ഭാര്യയായ സരമയുമായി രമിച്ചു ദാമ്പത്യസുഖമനുഭവിച്ചു ആ ശരീരത്തിൽനിന്നും വിരമിച്ചു സ്വന്തം ശരീരത്തെ വീണ്ടും പ്രാപിച്ചു. അവിടെനിന്നു നേരേചെന്നു അവളുന്നയിച്ച അഞ്ചുചോദ്യങ്ങൾക്കും ഉത്തരം കൊടുത്തു ഉഭയയെ ജയിച്ചു ഫലമോ, മണ്ഡനൻ അദ്ദേഹത്തിൻെറ ശിഷ്യനായി, സുരേശ്വരനെന്ന പേരും ഗുരുവിൽനിന്നും സമ്പാദിച്ചു. അവരൊന്നിച്ചു സഞ്ചരിച്ചു. കാപാലികർക്കു് ഈ നവാഗതരെ ഭയവും വെറുപ്പുമായിരുന്നു. അദ്വൈതമതപ്രചരണം രാജസഹായത്തോടുകൂടി അദ്ദേഹം നടത്തുന്നുവെന്നു് അവർ പരാതി ഉയർത്തി. കാപാലികരുടെ ഗുരു ബ്രാഹ്മണവേഷത്തിൽ എത്തി, ''സർവ്വജ്ഞനായ ശിവൻെറ പ്രസാദ'' സിദ്ധ്യർത്ഥം ''സർവ്വജ്ഞ''നായ ''ശംകരപാദ''രുടെ തല ഹോമിക്കാൻ നൽകണമെന്നപേക്ഷിച്ചു. ശംകരൻ അതു സമ്മതിച്ചിരുന്നുകൊടുത്തപ്പോൾ തല വെട്ടിമാററാൻ അടുത്ത കാപാലികനെ സാക്ഷാൽ നരസിംഹമൂർത്തി പ്രത്യക്ഷപ്പെട്ടു് വകവരുത്തിയെന്നാണു് കഥ. പിന്നീടു് ശ്രീശങ്കരൻ സർവ്വജ്ഞപീഠം കയറി വിരാജിച്ചു.

ശ്രീശങ്കരവിജയം ശ്രീ. നാണുപിള്ളയുടെ അദ്വൈതമതദർശനത്തിൻെറ ആകെത്തുകയാണു്. ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെയും ശ്രീചട്ടമ്പസ്വാമിതിരുവടികളുടെയും ശിഷ്യോത്തമൻെറ പൂർണ്ണവളർച്ചയെത്തിയ കാവ്യശൈലിയും ശബ്ദസൗന്ദര്യരസികതയും മലയാളപദപ്പൊലിമയും അതിൽ തെളിഞ്ഞു പ്രകാശിക്കുന്നു.

ആര്യാദേവിഭർത്താവിനോടു്

''കാലപക്വമായവസ്തു കാലനടയാളമിടും

പോലെ മെയ്യിൽ ജരാനര-കാല്യവച്ചു'' എന്നും സന്തതിയില്ലാതെവന്നാൽ അവർക്കു ഗതിയില്ലെന്നും പറഞ്ഞപ്പോൾ, ശിവഗുരുവിൻെറ മറുപടിയിൽ വ്യക്തമാക്കിയ തത്വം താഴെ കൊടുക്കുന്നു.

''ജന്മാന്തരങ്ങളിൽ വ്യാപരിച്ചകമെ
ജാതമാം വട്ടവൃതാൻ മേൽ

കർമ്മചക്രചരജീവനഭോഗ്യം-ബാഹ്യമാവതറിക
നാന്മുഖനമതിനെനീക്കരുതേതുമെ..........''

ഐഹികവ്യാപാരവിഷയങ്ങളിൽ തീരെ ഔത്സുക്യം കാണിക്കാത്ത മകൻെറ രീതി തള്ളയെ ക്രമാതീതമായി ദുഃഖിപ്പിച്ചു. അവരുടെ ദുഃഖം മനസ്സിലാക്കിയ മകൻ പറയുന്ന സമാധാനം പരിണതപ്രജ്ഞനായ ഒരു വേദാന്തിയുടെ വിശദീകരണംപോലെ തോന്നുന്നു. നോക്കൂ,

...............മർത്ത്യനീ
നിസ്സാരജീവിതത്തിൽ ഉത്സാഹമെന്തുപാർത്താൽ?
വൃത്തിവാതവിക്ഷേപാൽ-പ്രത്യഗാത്മാംഭോധിയിൽ
മിഥ്യയായ് പൊങ്ങുംവീചീ-വിസ്താരമത്രെവിശ്വം.
തദ്വിഷയാസക്തിയാ-മിത്തിൾ പററിപ്പടർന്നാൽ
ചിത്തദ്രുമത്തിനഭിവൃദ്ധി സിദ്ധിക്കയില്ല,
നിത്യവസ്തുവിൽ ഭാവാ-പത്തികൈവരുത്താനീ-
യസ്ഥിരഭോഗ്യസംഗം-വിട്ടുസംന്യസിക്കേണം.

പുത്രനു പുത്രനുണ്ടായിട്ടെ വാനപ്രസ്ഥം വലിയവർ വിധിച്ചിട്ടുള്ളു. അമ്മയുടെ അഭിപ്രായം ശരിയാണ്. അതിനെ എതിർക്കാൻ വാദമുഖം പോരാഞ്ഞു് മുതലയുടെ പിടിയിൽനിന്നും രക്ഷപ്പെടുവാൻവേണ്ടി മനസ്സില്ലാമനസ്സോടെ ബാലശങ്കരന് മാതാവ് ഒടുവിൽ സന്ന്യാസത്തിനു സമ്മതം നൽകി. അങ്ങനെ സന്ന്യാസിയായ ശങ്കരന് അവസാനം ലൗകിക വിഷയജ്ഞാനത്തിന് ചില പ്രത്യേകസാഹചര്യത്തിൽ അമരുകരാജഭാര്യയായ സരമയുമായി ബന്ധത്തിലേർപ്പെടേണ്ടിവന്നതു് ഒരു വിരോധാഭാസമായി തോന്നുന്നു.

ശങ്കരൻ വേറൊരു ഊരാക്കുടുക്കിൽ പെട്ടു ഒരു ചണ്ഡാലനോടേററുമുട്ടിയപ്പോഠം. ചണ്ഡാലനടുത്തുവരുന്നതുകണ്ടു് ശങ്കരൻ അവനെ വിലക്കി. മറുപടിയായി ഒടുവിൽ ചണ്ഡാലൻ പറഞ്ഞുനിറുത്തുന്നതു്:

കാവിയുമുടുത്തു മുക്ത-ഭാവനയാ ഗൃഹികളെ
കേവലം മയക്കിയുണ്ണു-മീവകക്കാർ പെരുത്തുപോയ്
ദേഹമനിർവ്വചനീയം-ദേഹിയേകൻ ബോധരൂപൻ
..................... ...... ...........ഒടുവിൽ വാദമുഖങ്ങളിൽ

തീരെ വഴിമുട്ടി, ചണ്ഡാലൻ സാക്ഷാൽ പരമശിവനാണെന്നറിഞ്ഞ് ശങ്കരൻ അദ്ദേഹത്തിൻെറ ആജ്ഞകഠം ശിരസാവഹിക്കുന്നു. പിന്നീടുള്ള കഥാഭാഗസൂചന നേരത്തേ ചേർത്തിട്ടുള്ളതാണ്. ആ ആജ്ഞകഠം നടപ്പിൽ വരുത്തുവാനായി ശ്രീശങ്കരൻെറ അനന്തരശ്രമം. അദ്ദേഹമതിൽ എല്ലാ പ്രകാരത്തിലും ജയിച്ചു.

വേദാന്തചിന്തയുടെ അഗാധതലങ്ങളിലുള്ള അന്വേഷണമാണ് ശ്രീശങ്കരവിജയത്തിലൂടെ കവി സാധിച്ചിട്ടുള്ളതു്. സാധാരണക്കാർക്കു് ഒരു തരത്തിലും ഗ്രഹിക്കാൻ സാധിക്കാത്ത അദ്വൈത

പ്രക്രിയയെ പ്രസന്നവും ലളിതവുമായ മലയാളശൈലിയിൽ ഈ കൃതിയിൽ ശ്രീ. പന്നിശ്ശേരി വ്യക്തമാക്കാൻശ്രമിച്ചിരിക്കുന്നു. പൂർണ്ണമായും അക്കാര്യത്തിൽ അദ്ദേഹം വിജയിച്ചിട്ടുണ്ടെന്നാണ് എനിക്കു തോന്നുന്നത്. കവികൾ കടന്നുകയറാൻ ധൈര്യപ്പെടാത്ത മേഖലയാണത്. കഥകളിയും അതിന്റെ അംഗീകൃത സങ്കേതങ്ങളും പൊതുവെ പറഞ്ഞാൽ സാധാരണക്കാരന് 'ബാലികേറാമല'യാണ്. അങ്ങനെയിരിക്കെ, അത്തരക്കാരനെ കഥകളിയെക്കാൾ പ്രയാസമുളവാക്കുന്ന 'വേദാന്തമാർഗ്ഗപരീപാകസമീക്ഷ' മനസ്സിലാക്കാൻ ശ്രമിക്കുന്നത് വലിയ ഒരു ചങ്കുറപ്പുകൊണ്ടേ സാധിക്കൂ, ശ്രീ. പന്നിശ്ശേരി 'ഒരു വെടിക്കു രണ്ടു പക്ഷി' എന്ന നിലയിൽ മേൽക്കൊടുത്ത രണ്ടു കൃത്യങ്ങളും നിർവ്വഹിച്ചിരിക്കുന്നതു് നിസ്സാരകാര്യമല്ല.

**കഥകളിപ്രകാരം:**

കഥകളിയുടെ തലതൊട്ടപ്പന് മറെറാരു സംഗതികൂടി ചെയ്തു തീർക്കേണ്ടിവന്നു. ആ കലയിലെ കുപ്പിങ്ങാടൻരീതിയാണ് ശ്രീ. പന്നിശ്ശേരിക്കു ഹിതകരം എന്നുള്ളതു് സുവിദിതമാണ്. കഥകളിയുടെ തികഞ്ഞ സങ്കേതങ്ങൾ അറിഞ്ഞാൽ അതു് അനവധിപേർക്കു് പ്രയോജനപ്പെടുമെന്നു മനസ്സിലാക്കിയതിന്റെ ഫലമായി കഥകളിയുടെ വൈശിഷ്ട്യം, വേഷവിധാനം, കഥാഭാഗങ്ങൾ, പാട്ടുകൾ, കലാശങ്ങൾ, മുദ്രക്കൈകൾ, വിശേഷാലാട്ടങ്ങൾ, രസഭാവാഭിനയങ്ങൾ മുതലായവ തികച്ചും ആധികാരികമായിത്തന്നെ ചേർത്തു് ''കഥകളിപ്രകാരം'' എന്നൊരു ഗ്രന്ഥവും അദ്ദേഹം നിർമ്മിച്ചു. അതിലുൾക്കൊള്ളിച്ചിട്ടുള്ള സംഗതികൾ തൃപ്തികരമായി വിശദപ്പെടുത്തുവാൻ ഒരു ഗ്രന്ഥംതന്നെ എഴുതേണ്ടിവരും. ഞാൻ അതിനു തുനിയുന്നില്ല. ആ ഗ്രന്ഥത്തെ സ്പർശിച്ചു നിറുത്തുകയാണ്.

**മററു കൃതികൾ:-**

ശ്രീ. പന്നിശ്ശേരി മതം, അദ്വൈതമതം, വേദാന്തം മുതലായവ സംബന്ധിച്ചു് നല്ല ലേഖനങ്ങൾ വേണ്ടുവോളം എഴുതീട്ടുണ്ട്. അദ്ദേഹം 'സദ്ഗുരു' എന്നു് ഒരു കാലത്തു് പേരുകേട്ട മാസികയുടെ പത്രാധിപരായിരുന്നു. സംസ്കൃതത്തിൽനിന്നും സൂര്യശതകം ചിത്രോദയമണി എന്നീ ഗ്രന്ഥങ്ങൾ മനോഹരമായും ഔചിത്യപൂർണ്ണമായും മലയാളത്തിലേക്കു തർജ്ജമ ചെയ്തിട്ടുമുണ്ട്. ദേവസ്തോത്രങ്ങളും നിരവധിയുണ്ടു് അദ്ദേഹത്തിന്റെ വകയായി.

മലയാളത്തിലും സംസ്കൃതത്തിലും ഒരുപോലെ മികച്ച പണ്ഡിതനായിരുന്നു അദ്ദേഹം. കഥകളി അദ്ദേഹത്തിന്റെ എല്ലാമായിരുന്നു. അതിന്റെ സങ്കേതങ്ങൾ സാമാന്യജനങ്ങളിലേക്കു പകരുവാൻ ഇതുപോലെ വിജയപൂർവ്വം ശ്രമിച്ച മറെറാരാളെ പറയാനില്ല. ലളിതവും അതേസമയം സുന്ദരവും അതീവഗഹനമായ ഉള്ളട

# പന്നിശ്ശേരി പ്രണാമം

— ശൂരനാട് കുഞ്ഞൻപിള്ള —

**ലേഖനവസ്തുതാന്വേഷണം**

വിദ്യാധിരാജ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യശ്രേഷ്ഠനും, ആ മഹർഷിവര്യന്റെ ദ്വിതീയ ശിഷ്യനായി പ്രഖ്യാതിനേടിയ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ജീവചരിത്രസഹകർത്താവും, പരമാനന്ദനാഥബിരുദഭൂഷിതനും പണ്ഡിതപ്രകാ

> പന്നിശ്ശേരിയുടെ കൃതികളിൽ പ്രധാനപ്പെട്ടതു് ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയംതന്നെ. കൊ: വ: 1095-ൽ (ഇന്നേയ്ക്കു് 67 വർഷം മുമ്പു്) പ്രസിദ്ധപ്പെടുത്തിയ പ്രസ്തുത കൃതി മലയാളത്തിലെ ഒന്നാമത്തെ ഗണനീയ ജീവചരിത്രഗ്രന്ഥമാണു്. വിദ്യാധിരാജന്റെ ദ്വിതീയശിഷ്യനായ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ ജീവചരിത്രം പ്രതിപാദിക്കുന്ന പ്രസ്തുതഗ്രന്ഥം ഉള്ളടക്കത്തിന്റെ ഗൗരവംകൊണ്ടും പ്രതിപാദനഭംഗികൊണ്ടും ഭാഷയുടെ വിലപ്പെട്ട ഒരു സമ്പത്താണു്.

ണ്ഡവും, സാഹിത്യത്തിന്റെ ബഹുശാഖകളിൽ —വിശേഷിച്ചു് കഥകളി പ്രസ്ഥാനത്തിൽ ലബ്ധപ്രതിഷ്ഠനും ഭാരതീയ വിദ്യാപാരമ്പര്യത്തിന്റെ വിശിഷ്ടമാതൃകയുമായി പുണ്യയശസ്സുസമ്പാദിച്ച കൊല്ലവർഷം 1118-ൽ അൻപത്തേഴാമത്തെ വയസ്സിൽ പരഗതിപ്രാപിച്ച ശ്രീ. പന്നിശ്ശേരി നാണുപിള്ളയെപ്പറ്റി ഒരു പ്രണാമലേഖനം തയ്യാ

---

ക്കമുള്ളതുമായ കഥകളിഗ്രന്ഥങ്ങൾ അദ്ദേഹം ഭാഷയ്ക്കു സമർപ്പിച്ചു. ഇപ്രകാരം അനേകം കാര്യങ്ങളുണ്ടു് അദ്ദേഹത്തെപ്പറ്റി പറയാൻ. പ്രസിദ്ധി പന്നിശ്ശേരിയുടെ ലക്ഷ്യമേ അല്ലായിരുന്നു. അതുകൊണ്ടു് ഇന്നത്തെ പല വലിയ എഴുത്തുകാർക്കു് പോലുമുള്ള ദൗർബല്യത്തിൽ നിന്നും അദ്ദേഹം മുക്തനായിരുന്നു. ഒരുകാര്യം തീർച്ച. കാലം മുമ്പോട്ട കടന്നുപോകുമ്പോൾ ശ്രീ. പന്നിശ്ശേരി നാണുപിള്ള മലയാളഭാഷയ്ക്കും കഥകളിപ്രസ്ഥാനത്തിനും ചെയ്ത വിലപിടിച്ച സംഭാവനകളും സേവനങ്ങളും കൂടുതൽ കൂടുതൽ അംഗീകാരം നേടുമെന്നു് നിസ്സംശയം പറയാം.



റാക്കാൻ തുടങ്ങിയപ്പോഠം ആദ്യമായി എൻെറ മനസ്സുതിരിഞ്ഞതു്, കേരള സാഹിത്യ അക്കാദമി പ്രസിദ്ധപ്പെടുത്തിയ മലയാള കവിതാ സാഹിത്യചരിത്രത്തിലേക്കാണ്. ശ്രീ. നാണപിള്ളയെപ്പററി സാമാന്യമായി എനിക്കു വളരെ മുമ്പുതന്നെ അറിയാമെങ്കിലും അദ്ദേഹത്തിൻെറ പ്രിയപുത്രൻ ശ്രീനിവാസക്കുറുപ്പ് എൻെറ ഒരു ആപ്തമിത്രമാണെങ്കിലും എൻെറ അഭിപ്രായം ഒരു പ്രാമാണിക രേഖയോടു തട്ടിച്ചുനോക്കണമെന്നു വച്ചിട്ടാണ് അക്കാദമി പ്രസിദ്ധീകരണത്തിലേക്കു തിരിഞ്ഞതു്. അതിൽ നാണപിള്ളയെ ഞാൻ കണ്ടില്ല— വല്ലെടത്തും മറഞ്ഞുകിടക്കുന്നുണ്ടോ? എന്തോ? ഏതായാലും നാണപിള്ളയോടുമാത്രമല്ല പല സാഹിത്യകാരന്മാരോടും നീതിപുലർത്താൻ ആ ഗ്രന്ഥത്തിനു കഴിഞ്ഞിട്ടില്ല ഒരു വ്യക്തിയുടെ സ്വകാര്യ പ്രസിദ്ധീകരണമായാൽപോലും ശരിയല്ലാത്ത ഒരു രീതിയാണ് അതിൽ കാണുന്നതു്. വേണ്ട സംഗതികഠം ശ്രമിച്ചു കണ്ടുപിടിക്കാനോ, പക്ഷപാതം കൂടാതെ പ്രതിപാദിക്കാനോ കഴിഞ്ഞിട്ടില്ലാത്തതുകൊണ്ടാണ് പന്നിശ്ശേരിയെപ്പോലെയുള്ളവരെ വിട്ടിരിക്കുന്നതെന്നും താരതമ്യേന വളരെ മോശപ്പെട്ടവരെ ചേർത്തിരിക്കുന്നതെന്നും പറയണം.

അക്കാഡമിയിൽ കാണാത്തതു് വേറെ എവിടെയെങ്കിലും കാണാമോ എന്ന ചിന്തയോടെ മഹാകവി ഉള്ളൂരിൻെറ കേരള സാഹിത്യചരിത്രം അഞ്ചാം വാല്യം കൈയിലെടുത്തു. ആ വാല്യം മഹാകവിയുടെ പൂർണ്ണ ശ്രദ്ധയോടെ തയ്യാറാക്കിയതല്ല. ചില വിട്ടുവീഴ്ചകഠം അതിൽ കാണാം. അക്കണക്കിനു പന്നിശ്ശേരിയെ അതിൽ കാണാതെ വന്നാലും വലിയ പോരായ്മയല്ല പക്ഷേ, മഹാകവിയെപ്പററിയുള്ള വിശ്വാസത്തിനു ഭംഗം നേരിട്ടില്ല. ആ വാല്യത്തിൻെറ പരിമിതിക്കനുസരിച്ചു് മൂന്നു പുറത്തിൽ പ്രസക്ത വിവരങ്ങഠം അടക്കിക്കൊടുത്തിട്ടുണ്ടു്.

ചട്ടമ്പിസ്വാമികളെയും നീലകണ്ഠതീർത്ഥപാദരെയും സ്മരിച്ചിട്ടു് അവരുടെ അന്തേവാസിയായ പന്നിശ്ശേരിയെപ്പററി പറഞ്ഞിക്കയാണ്.

അദ്ദേഹത്തിൻെറ ജന്മദേശം (കരുനാഗപ്പള്ളി) ജന്മഗൃഹം, പിതാക്കഠം, ജന്മദിനം (1061 കന്നി 27-ാംനു-) വിദ്യാഭ്യാസം (മൂന്നാംഫാറംവരെ) ബാല്യകാലരക്ഷ, സ്വകാര്യപഠനം, സ്വദേശ പണ്ഡിതന്മാരിൽനിന്നു പഠനം, നീലകണ്ഠതീർത്ഥപാദരുടെയും ചട്ടമ്പിസ്വാമികളുടെയും ശിഷ്യത്വം, വേദാന്തപഠനം, കഥകളി പരിശീലനം, വിപുലമായ വിജ്ഞാനസമ്പാദനം, ചരമഗതി (1118-1-4) എന്ന ജീവചരിത്ര വിവരങ്ങളും, അതിനുശേഷം ഏഴു കൃതികളുടെ പേരുകളും പ്രധാനപ്പെട്ട കഥകളി കൃതികളിൽനിന്നു് ഉദാഹരണങ്ങളും കൊടുത്തിട്ടുള്ളതു് അത്തരം ഒരു സാഹിത്യചരിത്ര

ത്തെ സംബന്ധിച്ചിടത്തോളം തികച്ചും പര്യാപ്തമാണ്. നീലകണ്ഠ തീർത്ഥപാദസ്വാമി ചരിത്രസമുച്ചയത്തിന്റെ പ്രഥമഭാഗം അദ്ദേഹത്തിന്റേതാണെന്നും അദ്ദേഹത്തിന്റെ ആട്ടക്കഥകളെല്ലാം നന്നായിട്ടുണ്ടെന്നുംകൂടി പ്രസ്താവിച്ച് കവിയോട് നീതി പ്രദർശിപ്പിച്ചിട്ടുണ്ട്.

എന്നാൽ, വേറൊരു ദൃഷ്ടികോണത്തിൽനിന്നു നോക്കിയാൽ പന്നിശ്ശേരിയുടെ വ്യക്തിത്വവും പാണ്ഡിത്യവും കവിത്വവും സാഹിത്യപ്രഭാവവും വേദാന്തവിജ്ഞാനവും യഥാർഹശ്രദ്ധ നേടിയിട്ടില്ലെന്നു പറയണം.

## പഠിപ്പും കവിത്വവും

ഔപചാരികമായ രീതിയിൽ മൂന്നാംഫാറം വരെ പഠിച്ച് വിദ്യാലയംവിട്ടു നാട്ടുമ്പുറത്തു സാമാന്യജീവിതം നയിച്ച ഒരാൾ സ്വപ്രയത്നംകൊണ്ടു മലയാളത്തിലും സംസ്കൃതത്തിലും തമിഴിലും അടിയുറച്ച പാണ്ഡിത്യവും, ഇംഗ്ലീഷിൽ വ്യവഹാരക്ഷമമായ പാണ്ഡിത്യവും സമ്പാദിച്ചതും, വേദാന്താദിവിഷയങ്ങളിൽ പ്രാമാണികപദവിയിൽ ചെന്നുചേർന്നതും, മലയാളത്തിൽ ഗദ്യത്തിലും പദ്യത്തിലും ഗണനീയ സംഭാവനകൾ ചെയ്തതും സർവ്വോപരി അക്കാലത്തെ നിസ്തുലപ്രഭാവന്മാരായ രണ്ടു മഹാന്മാരുടെ ദിവ്യാപദാനങ്ങൾ മനസ്സിലാക്കി പ്രകീർത്തിച്ചതും ചരിത്രകാരന്റെയും സാഹിത്യചരിത്രകാരന്റെയും വിശേഷാദരവിനും ബഹുമാനത്തിനും വിഷയമാണ്.

ഔപചാരികമായ സമുന്നത വിദ്യാഭ്യാസം കൂടാതെ വാസനാപ്രേരിതമായ സ്വപ്രയത്നംകൊണ്ടു കൈവരുത്തിയ സാഹിത്യശക്തിയാണ് പന്നിശ്ശേരിയുടെ വൈശിഷ്ട്യം എന്ന വസ്തുത മാററിനിർത്തിയാലും അദ്ദേഹത്തിന്റെ സംഭാവനകൾ തന്നെ സാഹിത്യത്തിൽ പ്രതിഷ്ഠനല്കാൻപോരുന്നവയാണ്.

പദ്യശാഖയിൽ നിഴൽക്കുത്ത്, ഭദ്രകാളീവിജയം, പാദുകാപട്ടാഭിഷേകം, ശംകരവിജയം എന്ന കഥകളി കൃതികളും, പഞ്ചദശി (തർജ്ജമ), സൂര്യശതകം (തർജ്ജമ) ഇവയുടെ പ്രാധാന്യം തരംതാഴ്ത്താതെ തന്നെ പറയാമെന്നുതോന്നുന്നു. ഗദ്യശാഖയിൽ അദ്ദേഹത്തിന്റെ സംഭാവനയുടെ മൂല്യം ഗദ്യഗ്രന്ഥമായ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമിചരിത്രസമുച്ചയത്തിൽ സ്മരണീയമാണ്. നാട്ടിലെ കഥകളി സംഘക്കാരോട് ഉണ്ടായിരുന്ന സമ്പർക്കംകൊണ്ടു നല്ല ചില കഥകളി കൃതികൾ നിർമ്മിക്കാൻ സാധിച്ചതു് പന്നിശ്ശേരിയുടെ ജന്മവാസനയെയും നിസർഗ്ഗശക്തിയെയും വ്യക്തമാക്കുന്നു.

## പന്നിശ്ശേരിയും കെ. സി. യും

കഥകളി രചനയിലും മററു ചില സംഗതികളിലും പന്നിശ്ശേരി കെ. സി. കേശവപിള്ളയോട് സാമ്യം വഹിക്കുന്നുവെങ്കിലും, മററു ചില വിഷയങ്ങളിൽ അവർക്കു തമ്മിൽ ഉണ്ടായിരുന്ന വ്യത്യാസവും ശ്രദ്ധേയമാണ്. കേശവപിള്ളയും നാണുപിള്ളയും അല്പമായ വിദ്യാലയ പഠനത്തിനുശേഷം സ്വകാര്യമായി സംസ്കൃതവും മററും പഠിച്ച സംസ്കാര മണ്ഡലത്തിൽ സ്ഥാനം നേടിയ നാട്ടുമ്പുറത്തുകാരായിരുന്നു. രണ്ടുപേരുടെയും സംസ്കൃത വൈദുഷ്യവും കഥകളി ഭ്രാന്തും കഥകളി നിർമ്മിതിയിൽ പ്രാഗല്ഭ്യവും വളരെ സാമ്യം വഹിക്കുന്നു. പക്ഷേ, സാഹചര്യത്തിലുണ്ടായിരുന്ന വ്യത്യാസം അവരെ ഭിന്ന മാർഗ്ഗങ്ങളിൽ നയിച്ചു. കെ. സി. തിരുവനന്തപുരത്തു വലിയ കോയിത്തമ്പുരാന്റെയും ഏ. ആർ. രാജരാജവർമ്മയുടെയും കൂട്ടുകെട്ടിൽ തലസ്ഥാനത്തെ പണ്ഡിതമണ്ഡലത്തിൽ സാഹിത്യരചനയിലും വാദപ്രതിവാദങ്ങളിലും ജനശ്രദ്ധയെ പിടിച്ചുപററി, നിമിഷ കവിതാ നിർമ്മിതിയിൽ എന്നപോലെ ചിന്താബന്ധുര കവനത്തിലും, കഥകളിയിൽ എന്നപോലെ നാടകത്തിലും, മൗലികകൃതികളിൽ എന്നപോലെ പരിഭാഷകളിലും, മലയാളത്തിലെന്നപോലെ ഏതാണ്ടു സംസ്കൃതത്തിലും തുല്യ വൈഭവം പ്രദർശിപ്പിച്ചു. പന്നിശ്ശേരിയുടെ വിഷയത്തിലും ഏതാണ്ട് സാദൃശ്യം കാണാം. 'ഏതാണ്ട്'' എന്നതിന് അടിവരയിടണം.

കെ. സി. യെ സംബന്ധിച്ച് വലിയകോയിത്തമ്പുരാന്റെയും ഏ ആർ. ന്റെയും സ്ഥാനത്തു പന്നിശ്ശേരിയെപ്പററി വിചാരിക്കുമ്പോൾ വിദ്യാധിരാജ ചട്ടമ്പിസ്വാമികളും നീലകണ്ഠതീർത്ഥപാദസ്വാമികളും സ്ഥിതിചെയ്യുന്നു. തമ്പുരാക്കൻമാരുടെ പദവി സ്വാമിമാർക്കുണ്ടോ, എന്നു ചോദിച്ചാൽ മറെറാരർത്ഥത്തിൽ തിരിച്ചും ചോദിക്കാം. ഭാഷാസേവനവിഷയത്തിൽ തമ്പുരാക്കന്മാരുടെ നില നിസ്തുലമാണെങ്കിൽ ആദ്ധ്യാത്മിക വിഷയത്തിൽ സ്വാമിമാർ നിസ്തുല ജ്യോതിസ്സുകൾ ആയിരുന്നു. ഭാഷാവിഷയത്തിലും അവരുടെ സേവനം വിഗണിക്കാവുന്നതല്ല. തമ്പുരാക്കന്മാരുടെ പ്രചോദനം കെ. സി. യിൽ പ്രതിഫലിച്ചു ഭാഷയെ പോഷിപ്പിച്ചിടത്തോളം സ്വാമിമാരുടെ പ്രേരണകൊണ്ടു പന്നിശ്ശേരി പോഷണം നൽകിയില്ല. എന്നാലും തീർത്ഥപാദസമ്പ്രദായം പ്രചരിപ്പിക്കാനും ഗ്രഹപ്രഭാഷണങ്ങൾ കൊണ്ടും ശിഷ്യപ്രബോധനംകൊണ്ടും സംസ്കാരസമുദ്ധരണം നിർവഹിക്കാനും പന്നിശ്ശേരിക്കു സാധിച്ചു. അദ്ദേഹത്തിന്റെ അത്തരം പ്രവർത്തനങ്ങളെപ്പററി നേരിട്ടു മനസ്സിലാക്കിയവർ സന്തുഷ്ടിയോട് എന്നോട് പറഞ്ഞിട്ടുണ്ട്. സപ്താഹപാരായണത്തിനു മഹാഭാഗവതത്തിനു അദ്ദേഹം അർത്ഥം പറയുന്നതു് കേട്ട് കിട്ടിയ പ്രചോദനംകൊണ്ടാണ് മുഴങ്ങോട്ടുവിള കൃഷ്ണപിള്ള ആ

മഹാപുരാണം പരിഭാഷപ്പെടുത്തിയതു്. എഴുത്തച്ഛന്റെ പേരിൽ പ്രചരിക്കുന്ന മഹാഭാഗവതത്തിന്റെ പോരായ്മകളെ പരിഹരിച്ചുകൊണ്ടു് മുഴങ്ങോട്ടുവിളയുടെ പരിഭാഷ ഗണനീയ സംഭാവനയാണു്. മുഴങ്ങോട്ടുവിള പരിഭാഷ സമാരംഭിച്ചതും പന്നിശ്ശേരിയോടു് ചേർന്നായിരുന്നു.

**ആദിഭാഷാവിവർത്തനം:**

ഇതുപോലെതന്നെ വെളിക്കു് ആരും മനസ്സിലാക്കിയിട്ടില്ലാത്ത മറ്റൊരു കൃതിയും പന്നിശ്ശേരി നിർവ്വഹിച്ചിട്ടുണ്ടു്. അതു് വിദ്യാധിരാജന്റെ ഒരു അപ്രകാശിത വിശിഷ്ടതമിഴ്പ്രബന്ധത്തിന്റെ മലയാളപരിഭാഷയാണു്. 'സർവജ്ഞൻ' എന്നും 'ഋഷി' എന്നും 'സദ്ഗുരു' എന്നും 'പരിപൂർണ്ണകലാനിധി' എന്നും ശ്രീനാരായണഗുരു അനുസ്മരിച്ചിട്ടുള്ള വിദ്യാധിരാജന്റെ പാണ്ഡിത്യം വിസ്മയാവഹമായിരുന്നു. മാതൃഭാഷയായ മലയാളത്തിൽ എന്നപോലെ സംസ്കൃതത്തിലും തമിഴിലും തുല്യപ്രാവീണ്യവും ഉണ്ടായിരുന്നു. ഭാഷാശാസ്ത്രപരമായി സ്വാമിതമിഴിൽ നിബന്ധിച്ച 'ആദിഭാഷ' ഭാഷാശാസ്ത്രജ്ഞന്മാരുടെ വിശേഷശ്രദ്ധപിടിച്ചുപറ്റുന്ന ഗ്രന്ഥമാണു്. ലോകത്തെ ആദിമഭാഷ ഏതായിരുന്നിരിക്കാം എന്ന ചർച്ചയിൽ ആദിദ്രാവിഡഭാഷയെ അവതരിപ്പിച്ചു യുക്തിപ്രദർശനം ചെയ്തിരിക്കുന്നതു് സകലരും സ്വീകരിച്ചുകൊള്ളുമെന്നു പറയാൻ പാടില്ലെങ്കിലും സകലരുടെയും പരിചിന്തനം അർഹിക്കുന്നുണ്ടെന്നു നിശ്ചയമായി പറയാം. അമൂല്യമായ ആ തമിഴ്ഗ്രന്ഥം അപ്രകാശിതമാണു്. അതിനു പന്നിശ്ശേരി തയ്യാറാക്കിയിട്ടുള്ള മലയാള പരിഭാഷയും അപ്രകാശിതമാണു്. ഇതിന്റെ കിട്ടിയിടത്തോളം ഭാഗം അച്ചടിക്കാനായി ഒരു പരിശ്രമം കുറെക്കാലംമുമ്പു നടത്തുകയുണ്ടായി. പെരുമ്പാവൂർ പി. ജി. നാരായണപിള്ള എന്ന മാന്യൻ അതിന്റെ കൈയെഴുത്തുപ്രതി എന്നെ കാണിച്ചു. ഞാൻ പ്രസാധനം ചെയ്തുകൊടുക്കയും ചെയ്തു. പക്ഷേ, സ്വാഭിലാഷം സാധിക്കാൻ കഴിയാതെ ശ്രീ. നാരായണപിള്ള ലോകയാത്ര അവസാനിപ്പിച്ചു. അദ്ദേഹത്തിന്റെ ജാമാതാവു് കൈയെഴുത്തുപ്രതി കൊണ്ടുപോയതിന്റെ ഗതി എന്തായി എന്നറിയുന്നില്ല. ഇതു് ഇവിടെ പറഞ്ഞതു് പന്നിശ്ശേരിയുടെ ഭാഷാശാസ്ത്രതാത്പര്യവും തമിഴ് ഭാഷാപാണ്ഡിത്യവും വെളിപ്പെടുത്താനാണു്.

**ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം:**

പന്നിശ്ശേരിയുടെ കൃതികളിൽ പ്രധാനപ്പെട്ടതു് ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയംതന്നെ. അതു് സ്വദേശിയായ ശ്രീവർദ്ധനത്തു് എൻ. കൃഷ്ണപിള്ളയുടെ സഹായത്തോടെ

നിർമ്മിച്ചതാണ്. അതിലേക്കു തിരിയുമ്പോരം പിന്നെയും ഒരു അവഗണനയുടെ കഥയാണ് ഓർമ്മിക്കാനുള്ളതു്.

കൊ: വ: 1095-ൽ (ഇന്നേക്കു് അറുപത്തേഴ് വർഷം മുമ്പ്) പ്രസിദ്ധപ്പെടുത്തിയ പ്രസ്തുത കൃതി മലയാളത്തിലെ ഒന്നാമത്തെ ഗണനീയ ജീവചരിത്രഗ്രന്ഥമാണ്. വിദ്യാധിരാജന്റെ ദ്വിതീയ ശിഷ്യനായ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ജീവചരിത്രം പ്രതിപാദിക്കുന്ന പ്രസ്തുത ഗ്രന്ഥം ഉള്ളടക്കത്തിന്റെ ഗൗരവംകൊണ്ടും പ്രതിപാദനഭംഗികൊണ്ടും ഭാഷയുടെ വിലപ്പെട്ട ഒരു സമ്പത്താണ്. ജീവചരിത്രപ്രസ്ഥാനത്തിൽ ഭാഷയിലെ ഒന്നാമത്തെ ദീർഘകൃതിയായ ഇതിനു് ആയിരത്തി അമ്പതോളം പുറം ഉണ്ടെന്നുള്ളതും, അതിന്റെ ഉള്ളടക്കവും അതിനു പ്രസ്താവന എഴുതിയ പി. കെ. നാരായണപിള്ള (സാഹിത്യപഞ്ചാനനൻ) വിസ്തരിച്ചു നിരൂപണംചെയ്തു പ്രശംസിച്ചിട്ടുണ്ട് എന്നും സ്മരിക്കാം. പുസ്തകം വായിച്ചു കഴിഞ്ഞപ്പോരം വികാരപൂരിതനായി പി. കെ. നിർമ്മിച്ച ഭാവഗംഭീരമായ ഒരു സംസ്കൃത ശ്ലോകത്തോടുകൂടെയാണ് പ്രസ്താവന തുടങ്ങുന്നതെന്നുള്ളതും ഗ്രന്ഥപ്രാധാന്യത്തെ വെളിപ്പെടുത്താൻ സമുദ്ധരിക്കാം.

ജയതിയതിനുതഃശ്രീനീലകണ്ഠഃസ്വമൂർധോ-
ല്ലസിത ശിശുകലേശസ്വച്ഛപാദപ്രസാദഃ
ത്രിഗുണപടലഹീനസ്സ്വീകൃതാഷ്ടാംഗയോഗ-
ശ്ചിദമൃതരസസാരം സ്പൃഷ്ടുസാസ്വാദ്യതേയഃ

ഇവിടെ ഇത്രയും വിസ്തരിച്ചു പറഞ്ഞതു് ശ്രീ. പന്നിശ്ശേരിയും അദ്ദേഹത്തിന്റെ സ്നേഹിതനും ജീവചരിത്രപ്രസ്ഥാനത്തിൽ മലയാളത്തിനു ചെയ്തുതന്ന സംഭാവനയെ സ്മരിക്കാൻവേണ്ടി മാത്രമല്ല; പിന്നെയോ? ഇത്ര പ്രധാനപ്പെട്ട കൃതിപോലും നമ്മുടെ സാഹിത്യചരിത്ര മേധാവികരം കാണാനോ കണ്ടെങ്കിൽ കണ്ടിട്ടുള്ളതായി ബ്ഭാവിക്കാനോ കൂട്ടാക്കിയിട്ടില്ല.

ഇതു മലയാളത്തിലെ ഒന്നാമത്തെ പ്രധാനപ്പെട്ട ജീവചരിത്രമായതുകൊണ്ടു ''ജീവചരിത്രസാഹിത്യം'' എന്ന കൃതിതന്നെ നോക്കി (1964) ഗവേഷണപ്രാമാണ്യം പ്രദർശിപ്പിക്കുന്ന രീതിയിലാണ് അതിന്റെ പോക്കു് എങ്കിലും അതിൽ ഈ ഗ്രന്ഥത്തെപ്പറ്റി പ്രതിപാദിക്കുന്നില്ല. അതു് ഈ ഗ്രന്ഥത്തോടു മാത്രം ചെയ്തിരിക്കുന്ന നീതികേടെന്നു പറയാവതല്ല. മററു പ്രധാന കൃതികളും ആ ചരിത്രഗ്രന്ഥത്തിൽ പ്രവേശനം കിട്ടാതെ കിടക്കയാണ്. ഇത്തരം കൃതികരം എന്തിന്റെ സന്തതികളാണ്—അജ്ഞതയുടെയോ പക്ഷപാതത്തിന്റെയോ? ഏതായാലും ഇവ സത്യാന്വേഷികളുടെ വിജ്ഞാനതൃഷ്ണ ശമിപ്പിക്കാൻ പര്യാപ്തമല്ല.

കേരള സാഹിത്യചരിത്രത്തിൽ (അഞ്ചാംഭാഗം പുറം: 999) ഈ ഗ്രന്ഥത്തെപ്പററി ലഘുപരാമർശമേ ഉള്ളൂ ''നീലകണ്ഠതീർത്ഥപാദസമുച്ചയത്തിലെ പ്രഥമഭാഗവും അദ്ദേഹം (പന്നിശ്ശേരി) ആണ് എഴുതിയതു്''' — എന്നു മാത്രമേ അവിടെ പ്രസ്താവിച്ചിട്ടുള്ളു. ഈ പ്രസ്താവനയിൽ തെററുപററിയിട്ടുണ്ടു്. ഗ്രന്ഥത്തിന്റെ അവതാരിക എഴുതിയ ഗ്രന്ഥകാരന്മാർ, അവരിൽ ശ്രീ. പന്നിശ്ശേരി 90 ധന വരെയുള്ള ചരിത്രഭാഗമേ എഴുതിയിട്ടുള്ള എന്നു പറഞ്ഞു.) (അവതാരിക പുറം: 992 നോക്കുക.) 1095-ൽ പ്രസിദ്ധപ്പെടുത്തിയ കൃതി (ആയിരത്തിലധികം പുറമുള്ളതു്) മുഴുവൻ ഒന്നാംഭാഗമാണ്. രണ്ടാംഭാഗം 364 പുറം പെരുമ്പാവൂർ പി. ജി. നാരായണപിള്ളയും പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പും ചേർന്നു പ്രസാധനം ചെയ്തു് 1965-ൽ (അതായതു് ഒന്നാംഭാഗത്തിനു പിമ്പു് നാല്പത്തഞ്ചു വർഷം കഴിഞ്ഞാണ്) പ്രസിദ്ധപ്പെടുത്തിയതു്. രണ്ടാംഭാഗം തികച്ചും പന്നിശ്ശേരിയുടേതാണ്. ''തത്പ്രസാദായ ചര്യായാ ദ്വിതീയാംശോ/തിഭക്തിതഃ, ക്രിയതേ പരമാനന്ദനാഥേന മയകാവ്യയം'' എന്ന ആരംഭപദ്യം അതു വെളിവാക്കുന്നു. പല കോണുകളിൽനിന്നു പരിശോധിച്ചാൽ വളരെ വിലപ്പെട്ട ഒരു ഗദ്യകൃതിയാണ് ഈ ജീവചരിത്രഗ്രന്ഥം-വിശേഷിച്ചു പന്നിശ്ശേരിയുടെ കൃതിയായ ഒന്നാംഭാഗത്തിലെ ചരിത്രഭാഗം എന്നു നിസ്സംശയം പ്രഖ്യാപിക്കാം. നമ്മുടെ ഗദ്യസാഹിത്യവികസനത്തിൽ മറക്കാൻ പാടില്ലാത്ത സുപ്രധാനസംഭാവനയാണ് ഇതെന്നു ഇതിനെപ്പററി നമ്മുടെ നിരൂപണസമ്രാട്ടായ സാഹിത്യപഞ്ചാനനൻ പ്രസ്താവനയിൽ പറഞ്ഞിട്ടുള്ളതും സാഹിത്യശാസ്ത്രപാരംഗതനും മഹാപ്രതിഭനുമായ ശ്രീ. എൻ. ഗോപാലപിള്ള ഈ ചരിത്രഗ്രന്ഥത്തിന്റെ രണ്ടാംഭാഗത്തിന്റെ അവതാരികയിൽ ഉദ്ധരിച്ചിട്ടുള്ളതുംമാത്രം വിചാരിച്ചാൽമതി ഇതിന്റെ ഗുണോത്കർഷം മനസ്സിലാക്കാൻ. നോക്കുക:-

**ഉള്ളടക്കം:**

''വേദാന്തം, സാഹിത്യം, യോഗം, തന്ത്രം, മന്ത്രം, ജ്യോതിഷം, ഭാഷാശാസ്ത്രം, സമുദായശാസ്ത്രം, ചരിത്രം, മതം, സ്വപ്നം, ശകുനം, ഭൂതപിശാചാദി സത്താവിചാരം മുതലായി പലപല വിഷയങ്ങളിൽ സ്വാമികൾക്കു് (ശ്രീനീലകണ്ഠതീർത്ഥപാദർക്കു്) ഉള്ള അഭിപ്രായങ്ങൾ ഈ കൃതിയിൽ വ്യാകീർണ്ണങ്ങളായി കിടക്കുന്നവ സന്ദർഭോചിതമായ മാന്യതയെ അർഹിക്കുന്നവയും അവയെ തേടിപ്പിടിച്ചു സംഘടിപ്പിച്ചതിൽ ഗ്രന്ഥകാരന്മാർ പ്രദർശിപ്പിക്കുന്ന ഉത്സാഹം സ്തുത്യർഹവുമാകുന്നു,''

## ബോസ്വലിന്റെ ജോൺസൺ ചരിത്രമാതൃക:

ജീവചരിത്രത്തിന്റെ ഉള്ളിലേക്കു ഒരു ലഘുവീക്ഷണം നട

ത്തിയിരിക്കയാണു് ഈ വാചകത്തിൽക്കൂടി സാഹിത്യപഞ്ചാനനൻ. മലയാളത്തിലെ തികവും മികവുമൊത്ത ഒന്നാമത്തെ ജീവചരിത്രഗ്രന്ഥം എങ്ങനെ രചിക്കണമെന്നു അതിൻെറ കർത്താക്കന്മാർ നല്ലപോലെ ചിന്തിച്ചിട്ടുണ്ടെന്നു തോന്നുന്നു. ആംഗലഭാഷയ്ക്കു പരമാധിപത്യമുണ്ടായിരുന്ന കാലത്തു് ആയിരുന്നല്ലോ ഈ ജീവചരിത്രം രചിച്ചതു്. ആ ഭാഷയിലെ ജീവചരിത്ര ഗ്രന്ഥങ്ങളിൽ വിശേഷസ്ഥാനം നേടിയിട്ടുള്ളതാണു് ബോസ്വൽനിർമ്മിച്ച ജോൺസൺെറ ചരിത്രം. മഹത്തായ കൃതികൾ സന്ദർഭത്തിനൊത്തു് രൂപം പിടിക്കുന്നതാണു് എന്ന തത്വം ബോസ്വലിൻെറ ഗ്രന്ഥത്തെപ്പററിയും പറയണം. ജോൺസൺ നിഘണ്ടുകാരനും കവിയും ഗദ്യകാരനും ജീവചരിത്രകാരനും മററും മററും ആയിരുന്നെങ്കിലും ഒരു സംഭാഷണഭീമപ്രഭാവൻ എന്ന നിലയിലായിരുന്നു അദ്ദേഹത്തിൻെറ മേധാശക്തി ഏററവും കൂടുതൽ പ്രകാശിച്ചതു്. വളരെക്കാലം ആ വാഗ്വിലാസം ശ്രദ്ധിച്ചുകേട്ടു് രേഖപ്പെടുത്തിക്കൊണ്ടാണു് ബോസ്വൽ ചരിത്രരചനയ്ക്കു് കരുക്കൾ കൂട്ടിയതു്. ഒരു സാഹിത്യസൃഷ്ടി എന്ന നിലയ്ക്കു് ആ ജീവചരിത്രത്തിനു് പ്രത്യേക ആസ്വാദ്യതയുണ്ടു്. ആ മാർഗ്ഗം സ്വീകരിച്ചുകൊണ്ടാണു് ശ്രീ. പന്നിശ്ശേരിയും ശ്രീവർദ്ധനവും ഈ ചരിത്രസമുച്ചയത്തിനു് രൂപം കൊടുത്തതു്. ജോൺസണെയും നീലകണ്ഠതീർത്ഥപാദരെയും എങ്ങനെ താരതമ്യപ്പെടുത്താമെന്നും ബോസ്വലിനെയും പന്നിശ്ശേരി ശ്രീവർദ്ധനന്മാരെയും എങ്ങനെ തുലനം ചെയ്യാമെന്നും സഹൃദയന്മാർ ചിന്തിച്ചുകൊള്ളട്ടെ. ഏതു വിഷയത്തെപ്പററിയും പരമാധികാരസ്വരത്തിൽ വിധിപ്രസ്താവിക്കാൻ കഴിവുള്ളവരായിരുന്നു ജോൺസണും തീർത്ഥപാദരും എന്നും പറയാം. ജോൺസൺെറ ശക്തി കൂടുതൽ സന്ദർഭശക്തി ആയിരുന്നെന്നും തീർത്ഥപാദരുടെ ശക്തി കൂടുതൽ പാണ്ഡിത്യപ്രഭാവമായിരുന്നു എന്നും പറയാമെന്നു തോന്നുന്നു. ജോൺസണു് പാണ്ഡിത്യവും തീർത്ഥപാദർക്കു് സന്ദർഭശക്തിയും കുറവായിരുന്നു എന്ന സൂചനയും ഇല്ല. ബോസ്വലിനെപ്പോലെതന്നെ പന്നിശ്ശേരി ശ്രീവർദ്ധനന്മാർക്കും നായകാരാധന സിദ്ധമായിരുന്നു. തീർത്ഥപാദർ സംന്യാസിശ്രേഷ്ഠനും വേദാന്തപാരംഗതനും കൂടിയായിരുന്നതുകൊണ്ടു് അദ്ദേഹത്തിൻെറ ചരിത്രം നിർമ്മിച്ച ശിഷ്യന്മാർക്കു് അലൗകിക ഭക്തിലാഞ്ഛനകൂടിയുണ്ടായിരുന്നു.

ബോസ്വലിൻെറ മാതൃകയിലാണു് ഈ ചരിത്രം നിർമ്മിച്ചിരിക്കുന്നതു് എന്ന അംശത്തെപ്പററി മാത്രമേ ഇവിടെ പരാമർശിക്കുന്നുള്ളു. ആ വിഷയത്തെപ്പററിത്തന്നെ അൽപ്പംകൂടി ചേർക്കാനുണ്ടു്. ബോസ്വൽ മാതൃകയുടെ പകർപ്പാണു് എന്നു ചിലർ പറയുന്നതിനെക്കാൾ ശരിയായിട്ടുള്ളതു് ആ മാതൃക മാററിവച്ചുകൊണ്ടു് പുരാണമഹാപുരുഷസങ്കല്പവും കണക്കിലെടുത്തു് ഒരു വിജ്ഞാന മഹാസിദ്ധ

ൻെറ പരിപാവനവും പരമോത്കൃഷ്ടവും ആയ ജീവിതകഥ കേരളീയരുടെ മുമ്പിൽ പറയുകയായിരുന്നു ഈ ഗ്രന്ഥകാരന്മാർ ചെയ്തതു് എന്നതാണു് ബോസ്വലിൻെറ മാതൃകകൊണ്ടു സ്ഫുരിക്കുന്നതു് എങ്കിൽ നെപ്പോളിയൻെറ ജീവചരിത്രമെഴുതിയ ആബട്ടിൻെറ മാതൃകയും കാണാം. ശ്രീശംകരഭഗവത്പാദരുടെ വേദാന്തദിഗ്വിജയകഥ ഈ ഗ്രന്ഥകാരന്മാരുടെ മനസ്സിൻെറ അടിത്തട്ടിൽ കിടക്കുന്നില്ലേ? എങ്ങു നോക്കിയാലും മഹത്തായ ഒരു ജീവചരിത്രദർശനമാണു് ഈ ജീവചരിത്രത്തിൽക്കൂടി കാഴ്ച വച്ചിരിക്കുന്നതു്. അജ്ഞതകൊണ്ടോ, അസൂയകൊണ്ടോ അഥവാ രണ്ടും കൊണ്ടോ ഈ ഗ്രന്ഥത്തിൻെറ പേരുപോലും ജീവചരിത്രസാഹിത്യകാരന്മാർ വിട്ടുകളഞ്ഞിട്ടുണ്ടെങ്കിൽ, ഇതു് മലയാളത്തിൽ ഉണ്ടായിട്ടുള്ള ഏററവും മഹത്തായ ജീവചരിത്രതുല്യമെന്നു പറയുന്നുമുണ്ടു്. മഹാകവി ഉള്ളൂരിൻെറ കേരളസാഹിത്യചരിത്രം പൂരിപ്പിച്ച സാഹിത്യയോഗീശ്വരനായ വടക്കുംകൂർ രാജരാജവർമ്മ ഇതിൻെറ വൈശിഷ്ട്യത്തെ പൊക്കിക്കാണിച്ചിട്ടുണ്ടു്.

ഒരു ഹിന്ദു സംന്യാസിയുടെ ജീവിതകഥ എന്നനിലയ്ക്കു മാത്രമാണു് ഇതിനെ നമ്മുടെ സാഹിത്യ നായകൻമാരും ചരിത്രനായകൻമാരും പരിഗണിച്ചുവരുന്നതു് എന്നു ഖേദപൂർവ്വം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ! അരനൂററാണ്ടുകാലത്തിനുമുമ്പു് മലയാളത്തിനുണ്ടായിരുന്ന സ്ഥിതിയും അതിൻെറ ഇന്നത്തെ സ്ഥിതിയും പഠിച്ചു താരതമ്യപ്പെടുത്തുന്ന നിഷ്പക്ഷ വിദ്യാർത്ഥി ഈ ചരിത്രത്തെ ഭാഷയ്ക്കു് അക്കാലത്തു് ലഭിച്ച ഒരമൂല്യ സമ്പത്തായി പ്രധാന സ്ഥാനത്തു പ്രതിഷ്ഠിക്കും. വിദ്യാധിരാജ ശ്രീ ചട്ടമ്പിസ്വാമികളും അദ്ദേഹത്തിൻെറ ശിഷ്യൻമാരും അന്നു് കേരളത്തെ പൊളിച്ചുപണിഞ്ഞു പരിഷ്കരിച്ചുകൊണ്ടിരിക്കയായിരുന്നു. ആ കഥകഠ കേരളത്തിനുമാത്രമല്ലാ ലോകത്തിനുമുഴുവൻ സാധനപാഠമായിരുന്നു. ബ്രിട്ടീഷ് സാമ്രാജ്യ മേധാവികളും ഇവിടത്തെ രാജകുടുംബങ്ങളും കിന്നരിത്തൊപ്പിയണിഞ്ഞ ഉദ്യോഗസ്ഥ മേധാവികളും കൂടിച്ചേർന്നുനിൽക്കുന്ന ഔദ്യോഗിക പ്രതാപശൃംഗമാണു് അന്നത്തെ ഔദ്യോഗിക ചരിത്രം. എന്നാൽ, അതിൽനിന്നു വളരെ വ്യത്യസ്തമായ ഒരു ദേശീയ സംസ്കാരസൗധംകൂടി ഇവിടെ പൊങ്ങിവരുകയായിരുന്നു. വിദ്യാധിരാജാ ശ്രീ ചട്ടമ്പിസ്വാമികഠ, ശ്രീ നാരായണഗുരു, ശ്രീ നീലകണ്ഠതീർത്ഥപാദർ, തീർത്ഥപാദപരമഹംസർ, സദാനന്ദസ്വാമികഠ, ആലത്തൂർ ശിവയോഗി മുതലായവർ ആ ദേശീയ സംസ്കാരസൗധത്തിൻെറ നെടുംതൂണുകളായിരുന്നു. ആ സൗരയൂഥത്തിലെ കേന്ദ്രമഹാജ്യോതിസ്സു് വിദ്യാധിരാജസ്വാമികളുമായിരുന്നു. ആ വിജ്ഞാന താപസൻെറ മഹിമ സമ്പൂർണ്ണമായി പ്രതിഫലിച്ച ശ്രീ നീലകണ്ഠതീർത്ഥപാദർ പാണ്ഡിത്യംകൊണ്ടും യോഗപരിശീലനംകൊണ്ടും അക്കാലത്തെ ഭാരതസംസ്കാരത്തിൻെറ പൂർണ്ണപ്രതിരൂപമായിരുന്നു. സംസ്കൃതത്തിലും മററും അദ്ദേഹത്തിനു സിദ്ധിച്ചിരുന്ന പാണ്ഡി

ത്യവും അദ്ദേഹത്തിന്റെ കവിത്വവും സദാചാരബോധവും അന്നത്തെ അന്ധാചാരങ്ങളെ ദൂരീകരിക്കാൻ വളരെയധികം പ്രയോജനപ്പെട്ടു. അതിനാൽ അദ്ദേഹത്തിന്റെ കഥ, അദ്ദേഹത്തിനു വിദ്യാധിരാജ നോടുണ്ടായിരുന്ന ബന്ധം, സ്വാധീനമായിരുന്ന വിദ്യകൾ ഇവയെ ല്ലാം നല്ലപോലെ പ്രകാശിപ്പിക്കുന്ന ഒരു ഗ്രന്ഥം ഇന്നത്തെ സ്വാത ന്ത്ര്യകാലത്തിനു തൊട്ടുമുമ്പിലേ ഘട്ടത്തിൽ വിദേശ സംസ്കാരക്കാററ ടികൊണ്ടു് കെട്ടുപോകാതെനിന്ന ഭാരതസംസ്കാര ദീപമാണു്. ആ ബോധത്തോടെ നോക്കിയാൽ ഈ ഗ്രന്ഥത്തിന്റെ പ്രാധാന്യം മന സ്സിലാകും. അക്കാലത്തെ ചരിത്രം പഠിക്കുന്ന വിദ്യാർത്ഥികൾ ബ്രിട്ടീഷ് ഭരണ റിപ്പോർട്ടുകൾ, ഇവിടത്തെ അഡ്മിനിസ്ട്രേഷൻ റിപ്പോർട്ടുകൾ, ദിവാൻജിമാരുടെയും ഉദ്യോഗസ്ഥന്മാരുടെയും ഭരണ നടപടികൾ, പാശ്ചാത്യ പരിഷ്കാരസ്വീകാര്യം ഇവയെല്ലാം പഠിച്ചു് അക്കാലത്തെ ചരിത്രത്തിനു രൂപംനല്കി. എന്നാൽ യഥാർത്ഥ ഭാരതീയ ചരിത്രം അക്കാലത്തു നിലവിൽനിന്നതു് ഈ ചരിത്ര പുരുഷനെയും അതുപോലുള്ള മഹാന്മാരെയും ആശ്രയിച്ചാണെന്നു് ഈ ഗ്രന്ഥത്തിൽ നിന്നു മനസ്സിലാക്കാം.

## വിശ്വസനീയമായ ഒരു ചരിത്രരേഖ

അക്കാലത്തിന്റെ വിശ്വസനീയമായ ഒരു ചരിത്രരേഖയായ ഇതിൽ അന്നത്തെ മലയാളഭാഷയുടെ ശക്തിയും ഭംഗിയും സംസ്കൃത ഭാഷയ്ക്കും സാഹിത്യത്തിനും വേദാന്താദിവിജ്ഞാനത്തിനും അന്നു കിട്ടിയിരുന്ന പരിപോഷണവും മാന്യതയും കാണുമ്പോൾ ഹൃദയ ത്തിൽ വേലിയേററംകൊള്ളും. അറുപത്തേഴ് വർഷത്തിനുമുമ്പു് മല യാള ഭാഷയിൽ ഇത്തരം ഒരു ഗ്രന്ഥമുണ്ടായി എന്നതു് വലിയ അഭി മാനത്തിനു കാരണമാണു് ഒരു ജീവചരിത്ര ഗ്രന്ഥമെന്നനിലയ്ക്കു് ഇതിന്റെ സ്ഥാനം വളരെ ഉച്ചത്തിൽതന്നെ നില്ക്കയാണു്. ഇതി നുശേഷം പല ജീവചരിത്രങ്ങളും മലയാളത്തിൽ പ്രത്യക്ഷപ്പെട്ടിട്ടു ണ്ടെങ്കിലും, അതിൽ ചിലതു് വിശിഷ്ട കൃതികളാണെങ്കിലും, ഇതി നെ തരംതാഴ്ത്തുന്നരൂപത്തിൽ വേറെ ഒന്നും ഉണ്ടായിട്ടില്ല എന്നു പ റയാമെന്നു തോന്നുന്നു. ഇത്ര വലിയതരത്തിൽ ഒന്നും രണ്ടും ഭാഗങ്ങൾ ഉൾപ്പെടെ 1600-ഓളം പുറം രൂപകൽപ്പന ചെയ്തതും രചിച്ചതും ബഹുമാനാസ്പദമാണു്. ഒരു മഹാപുരുഷന്റെ മഹത്വം ലോകരു ടെ അറിവിനായി രേഖപ്പെടുത്തുന്നതു് കർത്തവ്യമായി കൽപ്പിച്ചതാ ണു് ഗ്രന്ഥകാരന്മാരുടെ വീക്ഷണശക്തി. അതിനു് സമുചിതമായ സാഹിത്യരൂപം വരുത്തിയതിൽ അതിന്റെ രചനാസാമർത്ഥ്യവും പ്രകാശിക്കുന്നു. ഇതിന്റെ മററുയോഗ്യതകൾ മാററിനിർത്തിയാലും മികച്ച ഒരു ഗദ്യകൃതി എന്ന നിലയ്ക്കു് ഇതിനു സാഹിത്യ ചരിത്ര ത്തിൽ മാന്യസ്ഥാനം ഉണ്ടായിരിക്കും.

നാലു നല്ല ആട്ടക്കഥകളുടെ കർത്താവെന്നും യോഗവേദാന്ത മണ്ഡലങ്ങളിൽ പ്രതിഷ്ഠനേടിയ പ്രശസ്ത പണ്ഡിതനെന്നും താർക്കിക ശ്രേഷ്ഠനെന്നും പന്നിശ്ശേരി വിഖ്യാതി നേടിയിട്ടുണ്ട്. എന്നാൽ അദ്ദേഹം നൽകിയിട്ടുള്ള പരമപ്രധാന സംഭാവന ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമി ചരിത്ര സമുച്ചയമാണെന്ന ഭാവിലോകം കൃത ജ്ഞതയോടെ സ്മരിക്കും.

അദ്ദേഹത്തിൻെറ മററു സാഹിത്യകൃതികളെപ്പററി പ്രത്യേകം പഠനം ആവശ്യമുണ്ട്. അതു മററു പണ്ഡിതന്മാർ നിർവ്വഹിക്കും എന്നവിശ്വസിച്ച ഞാൻ ഇവിടെ നിർത്തുന്നു.

(ഇതിൻെറ പ്രസാധനത്തെപ്പററി ഒരു വാക്ക്:- ഇപ്പോൾ ഇതാദ്യന്തം ഒന്നായി ആഖ്യാനം ചെയ്തുകൊണ്ടു പോയിരിക്കയാണ്. ഇതു വായനക്കാർക്കു സൗകര്യമല്ല. വിഷയമനുസരിച്ച് അദ്ധ്യായങ്ങൾ തിരിച്ചും ഖണ്ഡികകൾ വേർതിരിച്ചും ശീർഷകങ്ങളും ഉപശീർഷകങ്ങളും കൊടുത്തും അച്ചടിപ്പിക്കേണ്ടതാണ്.)

മലയാളത്തിലെ ഒന്നാമത്തെ ലക്ഷണയുക്ത ജീവചരിത്ര കർത്താക്കൻമാർക്ക് അഭിവാദനം. പന്നിശ്ശേരിക്കു നമസ്കാരം.



---

കീരിക്കാട്ടു വേലുപ്പിള്ള, ചെങ്ങന്നൂർ, മാങ്കുളം എന്നീ ഒന്നാം കിടക്കാർക്കുതന്നെ അദ്ദേഹത്തിൻെറ വിജ്ഞാന ഭണ്ഡാഗാരവും അവസരോത്സുകതയും ഉപകരിച്ചിട്ടുണ്ട്. അവരാകട്ടെ, ഗുരുനിർവ്വിശേഷമായ ഭക്തിയോടുകൂടിയാണ് അദ്ദേഹത്തെ കരുതിയിരുന്നതു്. സ്വന്തം മേൽനോട്ടത്തിൽ നടത്തിയിരുന്ന കളികളിൽ സമ്പ്രദായപ്രകാരമല്ലാത്ത ആട്ടം കണ്ടാൽ ഏതു നടനെയും അദ്ദേഹം ശാസിക്കാറുണ്ടായിരുന്നു. എന്നാൽ കൈത്തപ്പുവരുന്നവർക്ക് അരങ്ങത്തിരുന്ന് കൈകാട്ടിക്കൊടുക്കയും ചെയ്തിരുന്നു. വേഷം കെട്ടിക്കൊണ്ടുറങ്ങരുതെന്നും അദ്ദേഹം നിർദ്ദേശിച്ചിരുന്നു. രംഗം പാടിച്ച അരങ്ങു മുഷിപ്പിക്കാൻ തീരെ സമ്മതിച്ചിരുന്നില്ല. ചുട്ടിവീണു പോകുകയോ, കിരീടമിളകുകയോ, ഉടുത്തുകെട്ടയയുകയോ ചെയ്താൽ ആ നടനെ ശിക്ഷിക്കാതെ വിടാറില്ല. മദ്യപാനംചെയ്തു കളിക്കു കൂടുന്നവരെ തീരെ നിരോധിച്ചിരുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും കളിയോഗത്തിൻെറ ക്ഷേമാന്വേഷണത്തിൽ മററാർക്കും പന്നിശ്ശേരിയോളം താല്പര്യമുണ്ടായിരുന്നില്ല.

(കഥകളിരംഗം—കെ. പി. എസ്. മേനോൻ. പേജ്: 450)

---

# ഭദ്രകാളീവിജയം ആട്ടക്കഥ

## -ഒരവലോകനം-

### പ്രൊഫ: വട്ടപ്പറമ്പിൽ ഗോപിനാഥപിള്ള.

> ആടാനും പാടാനും കൊള്ളാവുന്ന നല്ലപദങ്ങൾ, വേഷവൈചിത്ര്യം, നാടകീയതാപ്രധാനമായ കഥാഗതി, നടന്മാരുടെ അഭ്യാസപാടവവും മനോധർമ്മവും പ്രകടിപ്പിക്കാനുള്ള ഉചിതസന്ദർഭങ്ങൾ, സാഹിത്യമേന്മ എന്നിവകൊണ്ട് ആകർഷകങ്ങളാണ് പന്നിശ്ശേരിയുടെ എല്ലാ ആട്ടക്കഥകളും.... .......
>
> രസവാസനയും അഭ്യാസത്തികവുമുള്ള നടന്മാർക്ക് അരങ്ങു തകർത്തിടാവുന്ന ഒരു കഥയാണ് ഭദ്രകാളീവിജയം.

**കവി-ഒരു സാമാന്യചിന്ത:**

നാട്യകലാ മർമ്മജ്ഞരായ ആട്ടക്കഥാകൃത്തുക്കളുടെ എണ്ണം വളരെക്കുറവാണ്. ഏതെങ്കിലും ചില ആട്ടക്കഥകൾ മാതൃകയാക്കി ആട്ടക്കഥകൾ നിർമ്മിച്ചവരാണ് തൽക്കർത്താക്കളിൽ പലരും. അവരിൽനിന്ന് തികച്ചും വ്യത്യസ്തനായ ഒരാട്ടക്കഥാകൃത്തത്രേ ശ്രീ. പന്നിശ്ശേരി നാണുപിള്ള. നാട്യശാസ്ത്രം, അഭിനയദർപ്പണം, ബാലരാമഭരതം തുടങ്ങിയ നാട്യശാസ്ത്രഗ്രന്ഥങ്ങളിലുള്ള അഗാധജ്ഞാനം, മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കർ മുതലായ കഥകളിനടസമ്രാട്ടുകളുമായുള്ള സമ്പർക്കം ആടാനും പാടാനും കൊട്ടാനുമുള്ള കഴിവ് കളരിയും കളിയോഗവും നടത്തിയുള്ള പരിചയം, എന്നിവയെല്ലാം കൊണ്ട് അനുഗൃഹീതനായ ഒരു പ്രതിഭാശാലിയായിരുന്നു സ്മര്യപുരുഷൻ. കഥകളിയുടെ വിവിധ വശങ്ങളെ ശാസ്ത്രീയമായി പ്രതിപാദിക്കുന്ന 'കഥകളിപ്രകാരം' എന്ന ഗ്രന്ഥത്തിന്റെ കർത്താവുകൂടിയാണ് അദ്ദേഹം. കഥകളിയെ സംബന്ധിച്ച പ്രഥമ ശാസ്ത്രഗ്രന്ഥവും അതാണെന്നു തോന്നുന്നു. ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം (ജീവചരിത്രം), നിഴൽക്കുത്ത്, ഭദ്രകാളീവിജയം, പാദുകാപട്ടാഭിഷേകം, ശങ്കരവിജയം (ആട്ടക്കഥകൾ) വിമർശനസഞ്ചിക (നിരൂപണം) മുതലായവയാണ് അദ്ദേഹത്തിന്റെ പ്രമുഖകൃതികൾ.

**പന്നിശ്ശേരിയുടെ ആട്ടക്കഥകൾ:**

നിഴൽക്കുത്ത്, ഭദ്രകാളീവിജയം എന്നിവയ്ക്കാധാരം ഇതിഹാസപ്രസിദ്ധങ്ങളല്ലാത്ത രണ്ടു കഥകളാണ്. വേലന്മാർ പറകൊട്ടി

പിണ്ണിദോഷം തീർക്കാനുപയോഗിക്കുന്ന 'മാവാരതം' കിളിപ്പാട്ടാണ് നിഴല്ക്കുത്തിന്റെ ഇതിവൃത്തം. പ്രസിദ്ധമായ തോററംപാട്ടിലെ കഥയെ ആസ്പദമാക്കി രചിച്ച ആട്ടക്കഥയത്രേ ഭദ്രകാളീവിജയം. ശ്രീശങ്കരന്റെ ജീവിതകഥയാണ് ശങ്കരവിജയത്തിലെ പ്രതിപാദ്യം, പാദുകാപട്ടാഭിഷേകം കഥ രാമായണം അയോദ്ധ്യാകാണ്ഡത്തിലുള്ളതാണ്. ഈ ആട്ടക്കഥകരം രചിച്ച കാലത്തു് ഇവ നിരവധി അരങ്ങുകളിൽ അവതരിപ്പിച്ചിരുന്നു. പാദുകാപട്ടാഭിഷേകവും നിഴൽക്കുത്തും യഥാക്രമം സ്കൂളിലും കോളേജിലും പാഠ്യപുസ്തകങ്ങളായിരുന്നു. ഇപ്പോഴും അരങ്ങത്തു് ആടിവരുന്ന സഹൃദയപ്രീതി വളരെയധികം നേടിയിട്ടുള്ള ഒരാട്ടക്കഥയാണ് നിഴൽക്കുത്തു്. ആടാനും പാടാനും കൊള്ളാവുന്ന നല്ല പദങ്ങളും, വേഷവൈചിത്ര്യം, നാടകീയത, ചട്ടുലമായ കഥാഗതി, നടന്മാരുടെ അഭ്യാസപാടവവും മനോധർമ്മവും പ്രകടിപ്പിക്കാനുള്ള ഉചിതസന്ദർഭങ്ങളും സാഹിത്യമേന്മ എന്നിവകൊണ്ടു് ആകർഷകങ്ങളാണ് ശ്രീ. പന്നിശ്ശേരിയുടെ എല്ലാ ആട്ടക്കഥകളും.

## മററാട്ടക്കഥകളിൽനിന്നു ഭദ്രകാളീവിജയത്തിന്റെ വ്യാവർത്തനം:

ഭദ്രകാളീവിജയം ആട്ടക്കഥയെക്കുറിച്ചുള്ള ഒരു സാമാന്യാവലോകനമാണ് ഇനിയങ്ങോട്ടുള്ളതു്. ഭദ്രകാളിയുടെ കഥ ഭാഗികമായും പൂർണ്ണമായും അവലംബമാക്കിയിട്ടുള്ള ചില ആട്ടക്കഥകരം നമുക്കുണ്ടു്. ഇരയിമ്മൻതമ്പിയുടെ 'ദക്ഷയാഗം', എടമന ഗണപതിപ്പോററിയുടെ 'ഭദ്രകാളീമഹാത്മ്യം' എന്നിവ അവയിൽച്ചിലതാണ്. എന്നാൽ, അവയൊക്കെ പുരാണപ്രസിദ്ധങ്ങളായ കഥകളെ ആധാരമാക്കി രചിച്ചിട്ടുള്ള ആട്ടക്കഥകളാണ്. ഭദ്രകാളീവിജയം കഥയ്ക്കു് ആധാരം തോററംപാട്ടാണ്. പ്രസ്തുത കഥയുടെ പ്രണയനത്തെക്കുറിച്ചു് ഗ്രന്ഥകർത്താവ് ആമുഖത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു

''തോററംപാട്ടു് മലയാളത്തിലുള്ള മിക്ക ഭദ്രകാളീക്ഷേത്രങ്ങളിലും ഉത്സവച്ചടങ്ങുകളോടു് പാടിച്ചുവരുന്ന മതപരമായ ഒരു പ്രാചീനഗാനവിശേഷമായിരിക്കുന്ന സ്ഥിതിക്കു് ഇതിലെ ഇതിവൃത്തത്തെ അധികരിച്ചു് അധികമൊന്നും വിവരിക്കേണ്ട ആവശ്യമുണ്ടെന്നു വിചാരിക്കുന്നില്ല. തോററംപാട്ടുംക്കൊള്ളുന്ന കഥ കുറഞ്ഞൊന്നു ഭേദിച്ചിട്ടാണെങ്കിലും തമിഴിലെ ചിലപ്പതികാരമെന്ന പുരാതനഗ്രന്ഥത്തിൽ പ്രതിപാദിതമായിക്കാണുന്നു. മൂലകഥാകായത്തിലെ സ്ഥൂലത അതേപടി പ്രകൃതകൃതിയിൽ പ്രതിഫലിപ്പിക്കാൻ യത്നിച്ചിട്ടില്ല. തമിഴിലെ മൂലകഥയുടെ ഗതിയെ ചിലേടത്തു് അനുകരിച്ചിട്ടുമുണ്ടു്.''

**കഥാസാരം:**

ഭദ്രകാളീവിജയത്തിലെ കഥ ഇതാണ്. പരമശിവന്റെ നേത്രജാതയായ ദാരിക (ഭദ്രകാളി) യെ മാരികൻ, മാരിഷി എന്നീ ദമ്പതികളുടെ പുത്രനായ ബാലകന് വിവാഹം കഴിച്ചുകൊടുത്തു. വേളി കഴിഞ്ഞാൽ വധൂവരന്മാർ ഏഴു വീടുകളിൽ വിരുന്നു പോയതിനുശേഷമേ വരന് വധൂശരീരസ്പർശം പാടുള്ളൂവെന്ന് ദാരിക, ബാലകനെ അനുസ്മരിപ്പിച്ചു. തനിക്ക് 'ചോതകൻ' എന്നൊരു സഹപാഠിയുണ്ടെന്നും അവിടെയാവാം ഈ വിരുന്നെന്നും ബാലകൻ പറഞ്ഞതനുസരിച്ച് ഇരുവരും ചോതകന്റെ ഭവനത്തിലെത്തി. ബാലകൻ സ്ഥലത്തില്ലാതിരുന്ന സന്ദർഭം നോക്കി ദേവിയെ ബലാല്ക്കാരേണ പ്രാപിക്കാനൊരുങ്ങിയ ചോതകനെ ദേവി ശപിച്ചു ഭസ്മമാക്കി. ഭർത്തൃഹിതമാദരിച്ചു പിന്നെ ജീവിപ്പിച്ചു.

അനന്തരം ദേവിയുടെ രണ്ടുചിലമ്പുകൾ വില്ക്കുന്നതിനുവേണ്ടി ബാലകൻ ദേവീനിർബന്ധത്താൽ പാണ്ഡ്യനാട്ടിലെത്തി. ആ ചിലമ്പുകൾ അവിടെവച്ച് ഒരു തട്ടാൻ തട്ടിയെടുത്തു. അവ പാണ്ഡ്യരാജപത്നിയുടെ മോഷണംപോയ ചിലമ്പുകളാണെന്ന് തട്ടാൻ രാജാവിനെ തെററിദ്ധരിപ്പിച്ചു. ബാലകൻ പറഞ്ഞതൊന്നും വിശ്വസിക്കാതെ പാണ്ഡ്യരാജാവ് അയാളെ തൂക്കിക്കൊന്നു. വിവരമറിഞ്ഞു് പാണ്ഡ്യനാട്ടിലെത്തിയ ദേവി പാണ്ഡ്യനെയും തട്ടാനെയും വധിച്ചു. അനന്തരം കൊലക്കളത്തിലെത്തി ബാലകനെ പുനർജീവിപ്പിച്ചു.

പ്രസിദ്ധമായ മൂലകഥയിൽനിന്ന് കാര്യമായ മാററങ്ങളൊന്നും ആട്ടക്കഥയിൽ വരുത്തിയിട്ടില്ല. ചോതകന്റെ വീട്ടിലെ വിരുന്നും അയാളുടെ ദുരന്തവും കവികല്പിതമായ ഒന്നത്രേ.

**കവിയുടെ ശബ്ദാർത്ഥ സ്വാധീനത:**

ശബ്ദാർത്ഥങ്ങളുടെ മേല് അസാമാന്യമായ സ്വാധീനശക്തിയുള്ള ഒരാളായിരുന്നു ശ്രീ. പന്നിശ്ശേരി എന്നതിന്റെ ഉത്തമദൃഷ്ടാന്തമാണ് ഈ കൃതി. ശ്രീരാഗം, മോഹനം, കല്യാണി, ഭൈരവി എന്നീ രാഗങ്ങൾ മുദ്രാരീതിയിൽ നിബന്ധിച്ചുകൊണ്ടുള്ള ഒന്നാണ് വരുന്ന ശ്ലോകങ്ങളിൽ ഒന്നാമത്തേതു്.

"ശ്രീരാഗാ"ലംബനീലാംബുദരുചിരതനോ
 പ്രാണദാത്രീസവിത്രീ
ലോകാനാം ബാലകാഖ്യ പ്രണയിനയനയോ-
 ശ്ചന്ദ്രികാ "മോഹനാങ്ഗീ
'കല്യാണീ' പാദപാഥോരുഹ ഭജനപരാ-
 ധീനസന്മാനസാനാം
ഭൂയാദ്ഭൂയിഷ്ഠഭൂത്യൈഖലഭനുജനുഷാം
 "ഭൈരവീ" ഭൈരവീനഃ"

രാഗമാലികയിൽ ആലപിക്കാവുന്ന ഒന്നാണ് ഈ വന്ദന ശ്ലോകം. അർത്ഥത്തിന് യാതൊരുകോട്ടവും തട്ടാതെ, സന്ദർഭോചിതമായി, അക്ലിഷ്ടമായ രീതിയിലാണ് ഇതിൽ വിഭിന്ന രാഗങ്ങൾ സമന്വയിച്ചിരിക്കുന്നത്. രണ്ടാമത്തെ വന്ദനശ്ലോകത്തിൽ 'ശ്രീനീലഗ്രീവ നാരായണഗുരുവരന്മാൎക്ക്' (ശ്രീ നീലകണ്ഠതീർത്ഥപാദകർക്കും, ശ്രീ നാരായണഗുരുവിനും) സംഭൃതിഹേതുവും, പ്രേമജ്ഞാനൈകധാമവും, നിർവാണൈകനിഷ്ഠാനിരതനുമായ, 'ശ്രീ ബാലഭട്ടാരകനെ' (ശ്രീ കുഞ്ഞൻപിള്ളചട്ടമ്പിസ്വാമി തിരുവടികളെ) യും, അടുത്ത രണ്ടു ശ്ലോകത്തിൽ യഥാക്രമം തന്റെ ഗുരുവായ ശ്രീ നീലകണ്ഠതീർത്ഥപാദരെയും നെടുവിള ക്ഷേത്രനാഥയായ ദേവിയെയും സ്തുതിക്കുന്നു. മാരികന്റെ ശിവസ്തുതിയിലും ശ്ലേഷരൂപത്തിൽ തന്റെ ഗുരുനാഥന്മാരെ സ്മരിച്ച് ഗ്രന്ഥകാരൻ തന്റെ ഗുരുഭക്തി പ്രകടമാക്കുന്നു.

മാരികന്റെ 'ശിതികണ്ഠതീർത്ഥപാദാ' എന്ന സംബോധന ശിവനും നീലകണ്ഠതീർത്ഥപാദർക്കും ഒന്നുപോലെ ചേരുന്നതാണ്. ''രുദ്രകലാപപാദ'' എന്ന വിശേഷണംകൊണ്ട് ശിവനുപുറമേ 'കുഞ്ഞൻപിള്ള ചട്ടമ്പി' യെയും സൂചിപ്പിക്കുന്നു. 'ശിവയോഗി ദുഷ്കൃതി കൃന്തന' എന്ന സംബോധന ശിവപരം മാത്രമല്ല അക്കാലത്ത് പ്രസിദ്ധവും ഗ്രന്ഥകാരനുകൂടി പങ്കുള്ളതുമായ ചില സമകാലിക സംഭവങ്ങളെക്കൂടി വ്യഞ്ജിപ്പിക്കുന്ന ഒന്നത്രേ. യോഗികളുടെ പാപപരിഹാരത്തിൽ ജാഗരൂകനായ ശിവനും ആലത്തൂർ ബ്രഹ്മാനന്ദ ശിവയോഗിയുടെ 'ദുഷ്കൃതി' ആയ 'മോക്ഷപ്രദീപ' ത്തിന് 'മോക്ഷപ്രദീപഖണ്ഡന' എഴുതിയ 'ചട്ടമ്പിസ്വാമിക' ൾക്കും 'ശിവയോഗി ദുഷ്കൃതികൃന്തന' എന്ന സംബോധന ഒന്നുപോലെ യോജിക്കുന്നു.

ശബ്ദാർത്ഥങ്ങളുടെ സമീചീനമേളനംകൊണ്ട് അതിമനോഹരങ്ങളാണ് ഈ ആട്ടക്കഥയിലെ മിക്ക ശ്ലോകങ്ങളും പദങ്ങളും. കവിയുടെ പദകുബേരത്വം ഈ കൃതിയിലുടനീളം തെളിഞ്ഞുകാണാം. കഥകളിയിലെ താളമേളങ്ങൾക്ക് തികച്ചും യോജിച്ച രീതിയിലാണ് പ്രാസാനുപ്രാസബദ്ധമായ ഇതിലെ ഓരോ പദവും. നൃത്തനൃത്യങ്ങളിൽ വേണ്ടത്ര അറിവുനേടിയ ഒരാളിനേ ഇത്തരം പദങ്ങൾ രചിക്കാൻ സാദ്ധ്യമാവൂ. സ്ഥാലീപുലാകന്യായേന ചില ശ്ലോകങ്ങളും പദങ്ങളും താഴെച്ചേർക്കുന്നു.

'അഥ വിഷ്ടപ സൃഷ്ടി പുഷ്ടി നഷ്ടി-
സ്ഥിരഹേതോഃ ശിപിവിഷ്ട വിശ്വമൂർത്തേഃ
സവിധം സഹസാ സമേത്യ കനത്വാ
വദതിസ്മ പ്രമഥേഷു കശ്ചിദേവം.'

'ദയിതയാ ഹിതയാ സമവേതയാ
ദയിതയാ ഹിതയാ സമുപാഗത:
സജഗദെ നമത:പ്രണതാം ഹ്രീണാ
സജഗദേന മതഃ സഹപാഠിനാ.'
'ജീവിതേശ നികടം പ്രണീയതം
ജീവിതേശ വചസാഥ സാ ദദൗ
ജീവിതേശതനയാ പുനഃ സ്ഥിതിം
ജീവിതേശനഹന ക്ഷമാഹ്യസൗ'

എത്ര അനായാസമായാണ് യമകവും, പ്രാസാനുപ്രാസങ്ങളും ഈ ശ്ലോകത്തിൽ നിബന്ധിച്ചിരിക്കുന്നതെന്നു നോക്കുക; ഒപ്പം ആലോചനാമൃതമായ രീതിയിലുള്ള അർത്ഥതലവും.

പാണ്ഡ്യരാജാവിൽ ദോഷാകരത്വം കൽപ്പിച്ചുകൊണ്ടുള്ള

'അന്തർ ബിഭ്രത് കളങ്കം, ബഹിരമലരുചിഃ
കാമകൈങ്കര്യഭാജാ-
മഗ്രീയോ, വിപ്രയോഗിവ്രജനിധനമഹാ-
പാപരാഹുപ്രലീഢഃ
അശ്രാന്തം പക്ഷപാതീ, സുഗതമത കൃതാന്താശ്രിതഃ,
പാണ്ഡ്യപുര്യാ-
മിത്ഥം ദോഷാകരോഽഭൂദമൃതമയഗവാം-
വർഷുകഃ കോഽപിഭൂപാ'

എന്നശ്ലോകം കവിയുടെ കൽപ്പനാ വൈഭവത്തിനു് ഉത്തമോദാഹരണമാണ്. അന്തർബിഭ്രത്കളങ്കം, ബഹിരമലരുചിവിപ്രയോഗി വ്രജനിധന മഹാപാപരാഹുപ്രലീഢ; പക്ഷപാതീ, ദോഷാകര: എന്നീ പദങ്ങളുടെ ശ്ലേഷശക്തികൊണ്ടാണ് പാണ്ഡ്യഭൂപൻ ദോഷാകരനായി തീരുന്നതു്. ദോഷാകരനായ പാണ്ഡ്യഭൂപന്റെ സ്വഭാവത്തിന്റെ ഒരു ഏകദേശരൂപംകൂടി അഭിവ്യഞ്ജിപ്പിക്കുന്ന ഒന്നത്രേ ഈ ശ്ലോകം.

ശബ്ദാർത്ഥവൈചിത്ര്യങ്ങൾകൊണ്ടു് സുന്ദരങ്ങളാണ് ഇതിലെ ഓരോപദവും. ഈ ഉദാഹരണങ്ങൾ നോക്കുക.

'മാരികാ! ഗുണധോരണിഭൂരിതദാരദ ചാരുകുമാരികാ!
പ്രവിദാരണ ചണപരകാരണപര പരിചാരികാ
പരദാരുണതരകരവാളവിദാരിതദാരുകാ മമസുദാരികാ....'
'ഭക്തവത്സലാ! നിത്യമുക്തസ്വരൂപാ! ശക്തിയുക്താ!
യുക്തിമാർഗ്ഗാ തിരിക്താ!

വ്യക്തം കാരുണ്യാമൃത-സിക്തം, താവകസൂക്തം'

'മാധുരിയൊഴുകീടും-മാതിരിറഹിതം-തവ
മൃദുല വദന കമലേരിതം
മോദകര മിദമീരിതം-പര
മാദിരസ പരിപൂരിതം-അതി
ലാദരവു മമ വിഹിതമെങ്കിലു-
മോതിടുവതിനുമുണ്ടു ചെറുതിഹ'

**കവിയുടെ തത്വദൃഷ്ടി:**

സന്ദർഭോചിതമായി തത്വവാക്യങ്ങൾ സന്നിവേശിപ്പിച്ച് ആശയത്തിനു് ശക്തിയും സൗന്ദര്യവും പകരാനും വേദാന്ത പണ്ഡിതനായ കവി മറന്നിട്ടില്ല.

''സർഗ്ഗരീതിഗതി-നോക്കിയാൽ ജഗതി
വർഗ്ഗമുഖ്യതന-ർക്കിരിക്കകിലും
മിക്കതും പെരിയ-തോൽത്തുരുത്തിസമം
വീർക്കകെന്നിഫല-മോർക്കിലില്ലണവും
അക്കണക്കദരമേഹനപാലന-
മാർഗ്ഗമാത്രപരനായ് പഴതേജനി
പോക്കിടാതെ..........................''
''മന്നിൻപാലനമാർക്കം-ഖിന്നതസ്സുനിദാനം
മിന്നൽപോലേതും നില-നിന്നിടാതെ മുറസ്സു-
തോന്നിമായും ഭോഗാശ-സന്ന്യസിപ്പതേസൗഖ്യം''

എന്നീ ഭാഗങ്ങൾ ഉദാഹരണങ്ങൾ.

**കവിതാ ശൈലി:**

പ്രായേണ ലളിതസംസ്കൃതവും മധുരപദാകലിതമായ മണിപ്രവാളവും, ചിലയിടത്തൊക്കെ പച്ച മലയാളവുമാണു് കവി ആട്ടക്കഥാരചനസ്സുപയോഗിച്ചിരിക്കുന്നതു്. ആകെ മുപ്പത്തിഅഞ്ചു ശ്ലോകമുള്ളതിൽ ആറു ശ്ലോകം മണിപ്രവാളത്തിലും ശേഷിച്ചവ സംസ്കൃതത്തിലും നിബന്ധിച്ചിരിക്കുന്നു. കഥകളിയുടെ അന്തരീക്ഷത്തിനു് സംസ്കൃത ശ്ലോകങ്ങളാണു് യോജിച്ചതെന്ന പക്ഷക്കാരനായിരുന്നു കവി. ''ശ്ലോകം മുഴുക്കെ മലയാളത്തിലാക്കുന്നതു് കഥകളിസാഹിത്യത്തിന്റെ സ്വരൂപലക്ഷണത്തിനും ഗൗരവത്തിനും ഇണങ്ങുന്നതല്ല'' എന്നു് കവി തന്നെ ഭദ്രകാളീവിജയത്തിന്റെ ആമുഖത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. പച്ച മലയാളത്തിന്റെ ശക്തിയും സൗന്ദര്യവും

ഭാവോന്മീലനശേഷിയും പ്രകടമാക്കുന്ന ചില നല്ല പദങ്ങൾ ഈ കഥയിലുണ്ട്. ഇതാ ഒരെണ്ണം

''പലമട്ടുമനുനയം പറഞ്ഞിട്ടുമതുതട്ടി–
നെറികെട്ട മുറയോ വീണ്ടും?
ഭവദിഷ്ടത്തിനിങ്ങൊട്ടും–വഴികിട്ടാതടിമുട്ടി–
വിടുവിഡ്ഢി! പേടി കാട്ടി–മിരട്ടാമെന്നൊരുമ്പെട്ടോ!
അതിരുട്ടാൽച്ചുടുകട്ടക്കനൽപൊട്ടിച്ചിതറുമെൻ–
കടുദൃഷ്ടിക്കടകൊണ്ടുള്ളൊരു നോട്ടത്തിനാൽ ഞെട്ടി
ഇടിവെട്ടിയടിവട്ടം നുറുങ്ങിവിട്ടവൻ കട്ടി–
ത്തടിമട്ടിന്നു നീ പെട്ടെന്നിഹ പെട്ടുപതിക്കട്ടെ!''

ദ്രുതകാലത്തിലുള്ള കലാശത്തിനും രൗദ്രരസത്തിനും എത്രമാത്രം ഉചിതമാണ് ഈ ഭാഷാശൈലിയെന്നു പറയേണ്ടതില്ലല്ലോ.

### ശൃംഗാരപ്പദമേന്മ

അശ്ലീലസ്പർശലേശമേശാത്തവയാണ് ഇതിലെ ശൃംഗാരപ്പദങ്ങളെന്നതാണ് മറ്റൊരു ശ്രദ്ധേയമായ കാര്യം. 'മമ സുകൃതവല്ലരീ' എന്ന ബാലകന്റെ ശൃംഗാരപ്പദം തികച്ചും സംസ്കാരഭദ്രമായ ഒന്നത്രേ. മറ്റാട്ടക്കഥകളിലെ ശൃംഗാരപ്പദവുമായി തട്ടിച്ചുനോക്കുമ്പോഴേ ഇതിന്റെ മേന്മ മനസ്സിലാകൂ വിഷയലമ്പടനായ ചോതകന്റെ പ്രണയാഭ്യർത്ഥനപോലും അതിരുവിട്ടുപോകാതിരിക്കാൻ ഉചിതിജ്ഞനായ കവി ശ്രദ്ധിച്ചിട്ടുണ്ട്.

### വേഷക്രമം:

ശിവൻ, പാർവ്വതി, പ്രമഥൻ, മാരികൻ, മാരിഷി, ബാലകൻ, ദേവി, ചോതകൻ, തട്ടാൻ, പാണ്ഡ്യൻ, ഭടർ എന്നിവരാണ് ഇതിലെ കഥാപാത്രങ്ങൾ. പഴുപ്പ് (ശിവൻ), പച്ച (മാരികൻ, ബാലകൻ), കുറുകത്തി (ചോതകൻ), നെടുകത്തി (പാണ്ഡ്യൻ), മിനുക്ക് (പാർവ്വതി, ദേവി, മാരിഷി) എന്നിങ്ങനെ വൈവിധ്യമുള്ളവയാണ് വേഷങ്ങൾ. പാണ്ഡ്യനെയും മറ്റും സംഹരിക്കുന്ന സമയത്ത് ദേവി ''ഘോരഭദ്രകാളിയുടെ'' വേഷത്തിലാണ് പ്രത്യക്ഷപ്പെടുന്നത്.

### പൊതുവീക്ഷണം:

ചടുലമായ രീതിയിലുള്ളതാണ് ഇതിലെ കഥാഗതി. കാണികൾക്ക് മുഷിവുണ്ടാകാത്തരീതിയിലാണ് ഓരോ രംഗത്തിന്റെയും ഘടന. ''ദാരുകനെക്കൊന്നെൻ ദാരികപോന്നശേഷം'' എന്ന

പദത്തിൽ വേണമെങ്കിൽ ശിവനു് 'ദാരികവധം കഥ' ചുരുക്കിയാടാം. നടന്മാരെ ചക്രശ്വാസം വലിപ്പിക്കുന്ന പദങ്ങളൊന്നും ഈ കഥയിലില്ല. ഏറിയകൂറും മധ്യദ്രുതകാലങ്ങളിലുള്ളവയാണു് പദങ്ങൾ. സങ്കേതബദ്ധങ്ങളായ ചടങ്ങുകളും ഇതിൽ കുറവാണു്. അതേസമയം രസവാസനയും അഭ്യാസത്തികവും ഉള്ള നടന്മാർക്കു് അരങ്ങുതകർത്താടാവുന്ന ഒരു കഥയാണു് ഭദ്രകാളീവിജയം. ചില പദങ്ങൾക്കു് ദൈർഘ്യം കൂടുതലായിപ്പോയിില്ലേ എന്നു സംശയമുണ്ടു്.

നിഴൽക്കുത്തൊഴിച്ചു് ശ്രീ. പന്നിശ്ശേരിയുടെ ആട്ടക്കഥകൾ ഇന്നു കിട്ടാനില്ല. അദ്ദേഹത്തിന്റെ നാലാട്ടക്കഥകളും ചേർത്തു് *ഒററ വാല്യത്തിൽ, ലഘുടിപ്പണിയോടുകൂടി പ്രസിദ്ധീകരിക്കാൻ ശ്രീ. പന്നിശ്ശേരിയുടെ പണ്ഡിതവരേണ്യനായ മകൻ ശ്രീ. പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പു് മുൻകൈയെടുക്കണമെന്നപേക്ഷിക്കുന്നു. സ്വർഗ്ഗ്യപുരുഷന്റെ കൃതികളുടെ പുനഃപ്രകാശനം തന്നെയാണു് അദ്ദേഹത്തിന്റെ സ്മരണപുതുക്കാനും അതു് ശാശ്വതമായി നിലനിർത്താനുമുള്ള ഏററവും നല്ല മാദ്ധ്യമം.

---

*നാലു കഥകളും ചേർത്തു് അർത്ഥവിവരണം ചെയ്തു് സാംസ്കാരിക വകുപ്പിനെ ഏല്പിച്ചിട്ടുണ്ടു്.



---

''തിന്നും കുടിച്ചും രസിച്ചും കുട്ടികളോടു സംസാരിച്ചും ഉറങ്ങിയും സമയം കളയാതെ നല്ലപോലെ പ്രയത്നിക്കണം. മുറിയടച്ചിരുന്നു വായിക്കാൻ, വെളുപ്പാൻകാലത്തു മലർന്നുകിടന്നുറങ്ങാതെ ആ സമയം പഠിക്കാൻ ഉപയോഗിക്കണം. ക്ഷീണവും കാണില്ല; മനസ്സിലാകുകയും ചെയ്യും. സംശയമുള്ളതെല്ലാം ചോദിച്ചറിയുന്നതിൽ മടിക്കരുതു്. ഹിസ്റ്ററി നോട്ടുപഠിക്കുന്നതിനു പുറമേ ടെക്സ്ററും മുഴുക്കെ വായിച്ചിരിക്കണം. അതിൽ ചില നിസ്സാര സംഭവങ്ങൾ പറയുന്നതു് ചിലപ്പോൾ ചോദിച്ചേക്കും. നോട്ടു പ്രധാന കാര്യങ്ങളിലേ ശ്രദ്ധിക്കൂ. —7-11-1116.

(സ്വർഗ്ഗ്യപുരുഷൻ മകനെഴുതിയ കത്തിൽനിന്നു്.)

# ശതാബ്ദ്യഷ്ടകം

ആറുവാശ്ശേരി ആർ. നാണുജ്യോൽസ്യർ.

---

'ഘോണിശ്രേണീ' വിമലനിലയഃ പണ്ഡിതാ-
ഖണ്ഡലഃ ശ്രീ-
'നാണു'പ്രഖ്യോയതിരപിഗൃഹീ, നത്ത-
ചിത്താഭിമാനഃ
ആമ്നായാന്താമൃതധിമഥനേ ബദ്ധദീ-
ക്ഷോഽഭിരേമേ
വാർത്താ സാ സദ്ധൃദയകുമുദാഹ്ലാദിനീ
സർവദൈവ.

ശ്രീ'നീലകണ്ഠ'യതിരാജമുഖാരവിന്ദ-
ലബ്ധാത്മബോധ ശിശിരീകൃത സർവലോകഃ
ആമ്നായ വീഥിഷുചരിഷ്ണരശേഷവിദ്യാ-
വിദ്യോതിഹൃദ്, വിജയതേസ്മസദിവ്യഭാവഃ

'അദ്വൈത വിദ്യാപണ' നാമമുദ്രാ-
ലബ്ധാഗ്രരോർ 'ലീലഗളാ'ൽ പ്രസന്നാത്
സ്വർണ്ണസ്സുഗന്ധീവര രാജതേന
യോയം വിപശ്ചിൽ പ്രവരോഽതിമാത്രം.

ശ്രീശങ്കരാചാര്യ ജയപ്രഭാവ-
പ്രവർഷിനാട്യം വിരചയ്യവിശ്വം
പ്രഹ്ലാദയൻ ചാരുയശഃപ്രകാശം
പുപോഷപൂർവ്വാധികമാര്യധുര്യഃ

അനന്തരായംഹ്യകുതോ ഭയംസത്-
സംസത്സു വാചസ്പതിവത്പ്രവിശ്യ
വിസ്താരയൻ വ്യാകരണാദിശാസ്ത്ര-
തത്ത്വാർത്ഥതോഷൈഷമനീഷിമുഖ്യഃ

വേദാന്തവിദ്യാമധികൃത്യവക്തും
നൈസർഗികീ സിദ്ധിരമുഷ്യശുദ്ധാ
പുരഃസ്ഥലീയത് പ്രതിവാദിഗർവ-
സർവം കഷാദ്രുദിതരൈർദ്ദുരാപാ.

'വിദ്യാധിരാജ'സ്യയതേരതുല്യ-
വാത്സല്യപൂതൈർമഹിതൈഃ കടാക്ഷൈഃ
പുഷ്യച്ചവൈദുഷ്യമധൃഷ്യമസ്യ
മനോവചോ ദൂരതരം ബഭൂവ.

അസ്യാം ശതാബ്ദ്യാംഹിയദീയവൃത്ത-
വാചാലിതായാം ദിശിദിശ്യശേഷാഃ
ഗായന്തിയാവദ്ബലമജ്ഞതായാ-
ശ്രുപം ച വിസ്മൃത്യയഥാകഥംചിത്





കവി, പണ്ഡിതൻ, യോഗി, നിരൂപകൻ എന്നിങ്ങനെ പല നിലകളിൽ കേരളീയരുടെ അസാധാരണമായ ബഹുമതിയും പ്രശസ്തിയും സമ്പാദിച്ചിരിക്കുന്ന ഒരു വിശിഷ്ട സാഹിത്യകാരനാണ് പന്നിശ്ശേരി നാണുപിള്ള. ഗദ്യവും പദ്യവും ഭംഗിയായി എഴുതാൻ കഴിയും. രണ്ടിലും മനോഹരമായ ശൈലി വശംവദമാണ്. സംഗീതത്തിലും സാഹിത്യത്തിലും ഒരുപോലെ നിപുണത നേടിയിട്ടുണ്ട്. നാണുപിള്ള കുശാഗ്രബുദ്ധിയായിരുന്നു. പലതുകൊണ്ടും ഒരസാധാരണ പുരുഷനായിരുന്നു എന്നു പറയണം. ശബ്ദസ്വാധീനത, അർത്ഥകല്പനാപാടവം, സംഗീതമർമ്മജ്ഞതാരസനിവേശനത്തിൽ ഔചിത്യദീക്ഷ എന്നിങ്ങനെ പല ഗുണങ്ങളും നാണുപിള്ളയ്ക്കു സഹജങ്ങളാണ്. സംസ്കൃതപദ്യങ്ങൾ ഹൃദ്യതരങ്ങളാണ്. സൂര്യശതകം തർജ്ജമയിൽ മനോഹരങ്ങളായ അനേകപദ്യങ്ങളുണ്ട്. അവ പരിഭാഷകൻെറ വിവർത്തന സാമർത്ഥ്യത്തെ പ്രകാശിപ്പിക്കുന്നവയാണ്. പരിഭാഷകന്മാർ സമീപിക്കാൻ ഭയപ്പെടുന്ന ഒന്നാണ് പ്രസ്തുത കൃതി. പ്രസാദാദിഗുണങ്ങൾ തികച്ചും പഞ്ചദശി തർജ്ജമയ്ക്കുണ്ട്. ഈ തർജ്ജമയുടെ ഗുണപുഷ്ടികൊണ്ട് ചാത്തുക്കുട്ടി മന്നാടിയാരുടെ (ഹാലാസ്യമാഹാത്മ്യം) തർജ്ജമയോടു അടുത്തുനില്ക്കുന്നതായി സഹൃദയന്മാർ സമ്മതിക്കും. അന്യഭാഷകളിലെഴുതിയ ജീവചരിത്രങ്ങളെ സംഗ്രഹിച്ചോ വിസ്തരിച്ചോ രചിച്ച ജീവചരിത്രങ്ങളും സ്മരണകളുമല്ലാതെ മലയാളത്തിൽ ആദ്യമായുണ്ടായ നല്ല ജീവചരിത്രം ശ്രീനീലകണ്ഠതീർത്ഥപാദരെപ്പററി ശ്രീ. പന്നിശ്ശേരിയും, ശ്രീവർദ്ധനവും കൂടി രചിച്ച ബൃഹത് ജീവചരിത്രമാണ്. ഏറെ പ്രമാണങ്ങൾ നിരത്തുകയും ഏറെപ്പരിചയമുള്ള നായകനെ വർണ്ണിക്കുകയും ചെയ്യുന്നതുകൊണ്ട് ഇതൊരു ജീവചരിത്രമായി മുഷിവില്ലാതെ വായിക്കാവുന്ന ഒരു വലിയ ഗ്രന്ഥമാണ്.

(കേരള സാഹിത്യചരിത്രം-ചർച്ചയും പുരാണവും-വടക്കുംകൂർ)



ബഹുഭാഷാപണ്ഡിതൻ, പ്രകൃഷ്ടകവി, തത്വചിന്തകൻ, വേദാന്തി — എന്നീനിലകളിലെല്ലാം അനശ്വരപ്രഭാവനാണ് അമൃതാത്മാവായ പന്നിശ്ശേരി നാണുപിള്ള. ആർഷപാരമ്പര്യ ശൃംഖലയിലെ പ്രോജ്ജ്വലത്തായ ഒരു കണ്ണിയാണ് അദ്ദേഹം. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ശിഷ്യനും, പരമഭട്ടാരചട്ടമ്പിസ്വാമികളുടെ പ്രശിഷ്യനുമായ ആ ധന്യാത്മാവിൽ ആർഷഭാഗധേയം യുഗാന്തരശോഭിയായി പരിസ്ഫുരിച്ചിരുന്നു. അദ്ദേഹത്തിനുലഭിച്ച പരമാനന്ദനാഥൻ എന്ന ദീക്ഷാനാമവും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ നൽകിയ അദ്വൈതവിദ്യാപണ്ഡിതൻ എന്ന ബിരുദവും അതിന്റെ ഉദാത്തങ്ങളായ പ്രതീകങ്ങളാകുന്നു.

---

# അമൃതാത്മാവായ
# —പന്നിശ്ശേരി—

**കൊടുപ്പുന്നു.**

---

ബഹുശിഷ്യനായ പന്നിശ്ശേരി സംസ്കൃതഭാഷയുടേയും വേദാന്താദിദർശനങ്ങളുടേയും പ്രചാരണത്തിനുവേണ്ടി ത്യാഗപൂർവ്വം യത്നിക്കയുണ്ടായി. ഭാരതീയ സംസ്കാരം നിലനിൽക്കുന്നതും നിലനിൽക്കേണ്ടതും സംസ്കൃത ഭാഷയിലൂടെയാണെന്നും വേദാന്താദിദർശനങ്ങളാണ് ആ സംസ്കാരത്തിന്റെ മൂലസ്രോതസ്സുകളെന്നും അദ്ദേഹം കേരളീയരെ ഉദ്ബോധിപ്പിച്ചുകൊണ്ടിരുന്നു. ശിഷ്യൻമാരിലൂടെ അദ്ദേഹം നിർവ്വഹിച്ചതു് ആ ഉദ്ബോധനകൃത്യമാണെന്നു പറഞ്ഞാൽ തെററില്ല. അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽ—

'സ്ഥാനേഷു ശിഷ്യനിവഹൈരുപയുജ്യമാനാ
വിദ്യാ ഗുരും ഹി ഗുണവത്തരമാതനോതി.'

എന്നനിലയ്ക്കു ഗുരുവിനെ മഹത്വീകരിച്ച പലരും ഉച്ഛിരസ്സുകളായുണ്ടു്. ഗുരു ഗുരുവാകുന്നതു ശിഷ്യൻമാരിലൂടെയാണെന്ന ഭാരതീയ വിശ്വാസം എത്രയോ മഹോന്നതമാണെന്നോർക്കുക.

പന്നിശ്ശേരിയുടെ ശിഷ്യൻമാരിൽവച്ചു പ്രകരണവശാൽ സ്മരണീയനാകുന്നതു ഭാഗവത വിവർത്തകനായ മുഴങ്ങോട്ടുവിള കൃഷ്ണപിള്ളയാണ്. വേറേ പ്രഗൽഭരായ ശിഷ്യൻമാരില്ലെന്നില്ല. ഭാഗ

വത വിവർത്തനവിഷയത്തിൽ മുഴങ്ങോട്ടുവിളയും പന്നിശ്ശേരിയും നേരിട്ട് ബന്ധപ്പെട്ടിട്ടുള്ളതുകൊണ്ട് ആ നാമം പ്രഥമത: സ്മരിച്ചുവെന്നുമാത്രം. പന്നിശ്ശേരിയുടെ പ്രചോദനവും പ്രാരംഭകത്വവും ഇല്ലായിരുന്നെങ്കിൽ മുഴങ്ങോട്ടുവിള ഭാഗവത വിവർത്തനമെന്ന യജ്ഞത്തിൽ ഏർപ്പെട്ടമായിരുന്നില്ല. ഭാഗവത വിവർത്തന ചരിത്രത്തിൽനിന്നു ഗ്രഹിക്കാവുന്ന ഒരു സത്യമാണിതു്. ഭാഗവതത്തിലെ ആദ്യത്തെ മൂന്നു ശ്ലോകം വിവർത്തനം ചെയ്തതു് ഗുരുനാഥനായ പന്നിശ്ശേരിയാണു്. അങ്ങനെയാണു് വിവർത്തനത്തിന്റെ പ്രാരംഭകത്വം പന്നിശ്ശേരിയിൽ വന്നുചേർന്നതു്. പദ്യത്രയവിവർത്തനത്തിനു ശേഷം അദ്ദേഹം ഏറെനാൾ ജീവിച്ചിരുന്നില്ല പ്രത്യുത, ആ മഹാപുരുഷൻ കുറേക്കാലംകൂടി ജീവിച്ചിരുന്നെങ്കിൽ ഭാഗവതവിവർത്തനത്തിന്റെ രീതിയുംമററും ഇന്നു കാണുന്നതുപോലെയാകുമായിരുന്നോ എന്നു സംശയിതവ്യമാണു്. ഇപ്പോഴത്തെ വിവർത്തനം, മൂലാനുസാരിയാണെന്ന മേൻമ അവകാശപ്പെടാമെങ്കിലും അമിത വാഗ്വ്യയത്താൽ മലയാളഭാഷയ്ക്കു് അതിഭാരം ഏററിവയ്ക്കുന്നുണ്ടെന്നുതോന്നും. സംസ്കൃതവും മലയാളവും ക്രമാനുപാതം പുലർത്തുന്നില്ലെന്നേ ഇതിനർത്ഥമുള്ളു. ഒരുവേള, പന്നിശ്ശേരിയുടെ സാന്നിദ്ധ്യം ലഭിച്ചിരുന്നുവെങ്കിൽ വിവർത്തനത്തിൽ ഇന്നു കാണുന്ന ഈ പടർപ്പ് ഉണ്ടാകുമായിരുന്നില്ലെന്നു ഞാൻ വിചാരിക്കുന്നു.

സർവ്വോപരി പന്നിശ്ശേരിയിൽ തെളിഞ്ഞു വിളങ്ങിയിരുന്നതു്വിസ്മയാവഹമായ സംസ്കൃതകവനവൈഭവമാണു്. ''നാനൃഷി, കവിഃ'' എന്ന സൂക്തം ആ സർഗ്ഗധനനിൽ പൂർണ്ണാർത്ഥത്തിൽ പ്രകാശിച്ചിരുന്നു. സംസ്കൃതഭാഷ അദ്ദേഹത്തിനു സർവ്വഥാ വിധേയയായിരുന്നു. ഭാഷ, അതു് ഏതായാലും സ്വയമേവ ചരിതാർത്ഥമാകുന്ന ദിവ്യമുഹൂർത്തങ്ങളുണ്ടു്. മഹാപുരുഷ സംശ്രയം അതിലൊന്നാണു്. പന്നിശ്ശേരിയുടെ സംശ്രയത്താൽ സംസ്കൃതഭാഷ ചാരിതാർത്ഥ്യം പ്രാപിക്കുന്ന ദിവ്യമുഹൂർത്തങ്ങൾ അദ്ദേഹത്തിന്റെ സംസ്കൃതകവനങ്ങളിൽ അന്തരാദൃശ്യങ്ങളാണു്. പല മഹാവ്യക്തികളേയും പല മഹാസന്ദർഭങ്ങളേയും അധികരിച്ചും അനുസ്മരിച്ചും പല വൃത്തങ്ങളിൽ അദ്ദേഹം എത്രയോ പദ്യങ്ങൾ എഴുതിയിട്ടുണ്ടു്. ചിലപ്പോൾ ശ്രീഹർഷന്റേയും, മററു ചിലപ്പോൾ കാളിദാസന്റേയും ശൈലിയെ അനുസ്മരിപ്പിക്കും ആ അപൂർവ്വസർഗ്ഗകർത്താവിന്റെ സംസ്കൃതരചനകൾ. അർത്ഥഗൗരവംകൊണ്ടു വിചാരമേദുരങ്ങളും ശബ്ദസൗഭഗംകൊണ്ടു രസനിർഭരങ്ങളുമാണു് അവയിൽ ഏറിയപങ്കും. മാതൃകയ്ക്കു് ഏതാനും പദ്യങ്ങൾ ഉദ്ധരിക്കട്ടെ.

ശൃംഗാരോഗിരി സൽകവേർനിജനയേ വീരഃ കൃപാദ്ദർഗതേ
മാത്രുഃശ്രേഷ്ഠഗുണേ/ദ്ഭുതശ്ചികരകേ ഹാസ്യോദയം ദൃഷ്കൃതേ
ബീഭത്സേ /ശുചിതാസ്സദേ ഖലജനേ രൗദ്രസ്ത്വശാന്തഃ പരേ
സോദര്യാദിഷു വത്സലോ ദശരസൈർഭാതീതി ചൈത്രോനൃപഃ

(വഞ്ചീശമംഗലാശംസാ.)

യോ നിത്യം വിബുധാര്യസഞ്ചരണ ചര്യാസക്തചിത്തഃശ്രിയാ
യുക്തശ്ചക്രഹിതോദ്യതോപ്യഖിലവിദ്യാവാര വാരാന്നിധിഃ
സോയം മിത്രമണിഃ സ്വഗോസമുദയൈയല്ലോകപ്രബോധപ്രഭോ-
ഹ്യഹ്നയാസ്തമവാപ ദുസ്തരതമസ്തോമേ നിമഗ്നാവയം.

(അനുശോചനം)

ധർമ്മം നിർമ്മലസംസൃതീ നിഖിലലോകാനാം പരം ശർമ്മണേ
നാനാസ്വാർത്ഥജതൃഷ്ണയാ/ത്ഥ മനിശം ദാനായസദ്ഭാജനേ
കാമം ശക്തിവഹാർഭകാത്ഥമപി സർവ്വജ്ഞാവിവാസേവ്യചി-
ല്ലീലാലക്ഷ്യഗതീ ചിരായസുമതീ തൗ ദീവ്യതാം ദമ്പതീ.

(വിവാഹമംഗലാശംസാ)

ഇവയിൽ ആദ്യപദ്യം വഞ്ചീശമംഗളാശംസാപരവും, രണ്ടാമത്തേതു് ഒരുത്തമ സുഹൃത്തിൻെറ വിയോഗത്തെ ആസ്പദിച്ചുള്ളതും മൂന്നാമത്തേതു് വിവാഹമംഗളാശംസാത്മകവുമാകുന്നു. ഈ മൂന്നു പദ്യങ്ങളും മൂന്നു ഭാവങ്ങളെ പ്രതിനിധാനം ചെയ്യുന്നുവെന്നു പറഞ്ഞാൽ തെററില്ല. ഭാവഗൗരവംകൊണ്ടു് സഹൃദയഹൃദയങ്ങളിൽ വിചാര സൗഭാഗ്യം ആരചിക്കാൻ ഈ പദ്യങ്ങൾ പര്യാപ്തങ്ങളാണു്. പന്നിശ്ശേരിയുടെ സംസ്കൃതരചനാകുശലതയ്ക്കു് ഇതുപോലെ നിരവധി പദ്യങ്ങൾ ഉദ്ധർത്തവ്യങ്ങളായുണ്ടു്.

സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ളയ്ക്കു് സമർപ്പിച്ച പദ്യങ്ങളിലൊരെണ്ണം ഈ പ്രകൃതത്തിൽ ഉദ്ധരിക്കാൻ തോന്നുന്നു.

നിയമനിഗമനിസ്സീമോ ച്ഛലൽസിന്ധു മന്ഥാ-
യിതനിശിത നിതാന്ത പ്രോജ്ജ്വലത്പ്രൗഢബുദ്ധേ!
അകൃതകസുഹൃദോ മേ സ്നേഹസംസിക്ത യാച്ഞാം
സ്മരസി ന കൃതപൂർവ്വാമാഗതേ കൃത്യകാലേ.

ആത്മസുഹൃത്തായ എൻെറ മുൻ അപേക്ഷയെ, അതിൻെറ സമയമായിരിക്കെ അങ്ങു് ഓർക്കുന്നുവോ, എന്നാണു് പന്നിശ്ശേരി സാഹിത്യപഞ്ചാനനനോടു് ചോദിക്കുന്നതു്. ആ ചോദ്യം സ്വാർത്ഥകമാകുന്നതു് ആ സംബോധനയോടു ബന്ധപ്പെടുമ്പോഴാണുതാനും. എത്ര

അർത്ഥദീപ്തി തികഞ്ഞ സംബുദ്ധി! സമസ്തപദാകലിതമായ ആ സംബുദ്ധിയാൽ എല്ലാം അന്തർഭവിച്ചിരിക്കുന്നു. ''പ്രോജ്ജ്വലത് പ്രൗഢബുദ്ധിയായ അങ്ങ് സ്മരിക്കുന്നുവോ''-എന്നാണ് ചോദ്യം. ആ ചോദ്യത്തിൽ ''ഞാൻ ഓർക്കുന്നു, ഓർക്കുന്നു'', എന്ന് ആപ്രേഡ നരൂപത്തിലുള്ള സാഹിത്യപഞ്ചാനനന്റെ ഉത്തരം ധ്വനിക്കുന്നുവോ എന്നു തോന്നും. യഥാർത്ഥ കവിത്വത്തിന്റെ സിദ്ധിവിശേഷമാണിത്.

പന്നിശ്ശേരിയുടെ സംസ്കൃതകവനങ്ങൾ ആകെക്കൂടി ഒന്നുനോക്കുകയും, അവയുടെ ചമൽക്കാര വിശേഷങ്ങൾ ആസ്വാദ്യമാനങ്ങളാവുകയും ചെയ്തപ്പോൾ ഒരു ചിന്ത ഉള്ളിൽ ഉണർന്നുപൊങ്ങുകയായി. ഇദ്ദേഹം ദൃഢമായി ചിന്തിച്ചിരുന്നുവെങ്കിൽ ഉൽക്കന്ധരനായ ഒരു സംസ്കൃതമഹാകവിയെ കേരളത്തിനു ലഭിക്കുമായിരുന്നില്ലേ?. അദ്ദേഹത്തിന്റെ വിദൂരഭൂമിയിൽപോലും നിൽക്കാൻ അർഹതയില്ലാത്ത എത്ര പേരാണ് ഇന്ന് സംസ്കൃതപണ്ഡിതന്മാരായും, മഹാകവികളായും രംഗപ്രവേശം ചെയ്തിട്ടുള്ളത്. അതുപോകട്ടെ.

സംസ്കൃതത്തിലെന്നപോലെ മലയാളത്തിലും പന്നിശ്ശേരി ഒററ ശ്ലോകങ്ങൾ ധാരാളം രചിച്ചിട്ടുണ്ട്. തച്ചുടയക്കയ്മളെ അനുസ്മരിച്ചുള്ള ഒരു ശ്ലോകംമാത്രം ഇവിടെ ഉദ്ധരിക്കാം.

''ഇഷ്ടം നല്കുന്ന ശെൽവം ഗൃഹമിവവെടിയേണ്ടാത്തസംന്യാസധന്യ-
പ്പട്ടം, രക്തംചൊരിഞ്ഞക്കൊട്ടവിനകലരേണ്ടാത്ത രാജപ്രതാപം
ദൃഷ്ടിക്കേവെക്കുമെന്നും വെളിയിൽവിഷയമായുള്ള ദേവത്വമീവൈ-
ശിഷ്ട്യങ്ങൾക്കാശ്രയം തച്ചുടയതിരുമനസ്സാലയം ലാലസിക്ക''
(തച്ചുടയരാജമംഗലം)

പന്നിശ്ശേരിയുടെ സിദ്ധികൾ ഏതാണ്ട് പൂർണ്ണരൂപത്തിൽ വ്യക്തമാവാൻ, അദ്ദേഹത്തിന്റെ കഥകളി പ്രേമവും ആട്ടക്കഥാരചനയും അൽപ്പമെങ്കിലും പരാമർശിക്കേണ്ടിയിരിക്കുന്നു കഥകളിയെന്ന കേരളീയ ദൃശ്യകലയോട് പന്നിശ്ശേരിക്കു അസാധാരണമായ താല്പര്യമുണ്ടായിരുന്നു, ആ കലയുടെ ഉദ്ഗതിക്കുവേണ്ടി അവിശ്രമം പരിശ്രമിക്കുകയും ചെയ്തു അദ്ദേഹം. 'കഥകളിപ്രകാരം' എന്ന പേരിൽ അദ്ദേഹം രചിച്ച ലക്ഷണഗ്രന്ഥം അത്യധികം ശ്രദ്ധേയമാണ്. കഥകളിയുടെ സങ്കേതധർമ്മങ്ങളെ പ്രസ്തരിക്കുന്ന ഗ്രന്ഥമെന്ന നിലയ്ക്ക് അതിനുള്ള സ്ഥാനം ഗണ്യമാണെന്നു തജ്ജ്ഞന്മാർ സശിരഃകമ്പം സമ്മതിച്ചിട്ടുണ്ട്.

കൂടാതെ, നാല് ആട്ടക്കഥകളും പന്നിശ്ശേരി രചിച്ചിട്ടുണ്ട്. കഥകളി സാഹിത്യത്തെ ആ വഴിക്കും ആ കലോപാസകൻ പോഷിപ്പിച്ചു. നിഴൽക്കുത്ത്, ഭദ്രകാളീവിജയം, പാദുകാപട്ടാഭിഷേകം, ശങ്കരവിജയം ഇവയാണ് ആട്ടക്കഥകൾ. ഈ നാല് ആട്ടക്കഥകളിൽ

വച്ച് ഇന്നും അരങ്ങുകളിൽ പ്രചാരത്തിലിരിക്കുന്നതു് നിഴൽക്കുത്തു തന്നെ. മററു കഥകൾക്കു് അത്രയ്ക്കു് പ്രചാരമുണ്ടെന്നു തോന്നുന്നില്ല.

ഇതിവൃത്തപരമായ ഉദാത്തത നിഴൽക്കുത്തിനു കുറയുമെങ്കിലും സാധാരണ പ്രേക്ഷകരെ ആകർഷിക്കാനും രസിപ്പിക്കാനുമുള്ള രംഗപ്പൊലിമ അതിനു തികച്ചുമുണ്ടു്. ഭാരതമലയനും മലയത്തിയും അരങ്ങിൽ നിറഞ്ഞുനിൽക്കുന്ന വേഷങ്ങളാണു്. ആ വേഷങ്ങളിലാണു് നിഴൽക്കുത്തിൻെറ വിജയം സ്ഥിതിചെയ്യുന്നതു്.

കഥകളി എന്ന ദൃശ്യകലയുടെ പോഷണത്തിനും, അതിൻെറ സാഹിത്യരൂപമായ ആട്ടക്കഥകളുടെ നിർമ്മാണത്തിനുംവേണ്ടി പന്നിശ്ശേരി അനുഷ്ഠിച്ച സേവനം മഹത്തരവും അവിസ്മരണീയവുമാണെന്നു് ഇതിൽനിന്നു നിതരാം സ്പഷ്ടമാകുന്നു.

ആകെക്കൂടി നോക്കുമ്പോൾ പന്നിശ്ശേരിയുടെ ബഹുമുഖമായ പ്രതിഭയുടെ ബഹുമുഖമായ പ്രവർത്തനവിശേഷങ്ങളാണു് എമ്പാടും ദൃശ്യമാകുന്നതു്. ആ മഹാപുരുഷൻ ജീവിച്ച കാലഘട്ടം അങ്ങനെ സർവ്വഥാ ധന്യവും ചരിതാർത്ഥവുമായിരുന്നുവെന്നുപറയാം. വേദാന്താദി ദർശനങ്ങൾ മുതൽ ദൃശ്യകലകൾവരെ–മറിച്ചു് ദൃശ്യകലകൾ മുതൽ വേദാന്താദിദർശനങ്ങൾവരെ–ആ മഹാത്മാവിൻെറ പരിചര്യയാൽ സനാഥങ്ങളായിരുന്നു. ആ സനാഥതയെ അദ്ദേഹത്തിൻെറ ജന്മശതാബ്ദിയിൽ അനുധ്യാനപൂർവ്വം ആവാഹിച്ച കേരളസംസ്കാരവും കലകളും ആത്മഹർഷം അനുഭവിക്കുമാറാകട്ടെ.




''സാരാമൃതാനന്ദത്തിൻെറ തരംഗപരംപരയാൽ ആന്ദോളിതഹൃദയരായിട്ടുള്ളവർ വളരെ ചുരുക്കമാകുന്നു. അതു പ്രിയദർശനനിലും പ്രസന്നമായിട്ടുണ്ടെന്നുള്ള വാസ്തവം ഞാൻ വളരെ മുമ്പുതന്നെ അറിഞ്ഞിട്ടുണ്ടു്. ശ്രീസ്വാമി തിരുവടിയും ശ്രീസ്വാമിജിയും ശ്രീനാരായണഗുരുസ്വാമിയും എത്രയധികം ചമതലകളും പ്രതീക്ഷകളും പ്രത്യാശകളുമാണു് പ്രിയദർശനനിൽ സമർപ്പിച്ചിട്ടുണ്ടായിരുന്നതു്.

ശ്രീതീർത്ഥപാദപരമഹംസസ്വാമി. 26-11-1108.

---

എഴുത്തിലെ പദ്യങ്ങളുടെ പ്രൗഢതയും ഗംഭീരതയും ചമത്കാരവും ശ്രവണസുഖവും അന്യാദൃശങ്ങളാണു്.

— നടുവത്തു മഹൻ നമ്പൂതിരി.



# നമ്മുടെ ഭാഗവത പാരമ്പര്യം

–പ്രൊഫ: പി. ആർ. നായർ, തവനൂർ.–

നിത്യഹരിതമായ മഹാഭാഗവതത്തിന്റെ പ്രകൃതിലാവണ്യം കൈരളിക്കു കൈമാറിത്തന്ന മഹാനുഭാവന്മാർ പലരുണ്ടു്. അവരിൽ പ്രഥമഗണനീയൻ തുഞ്ചത്തു ഗുരുപാദരാണെന്നുള്ളതിൽ തർക്കമില്ല. ''ഇല്ലങ്ങളിലെ ചെല്ലസ്വത്താ''യിരുന്ന മൂലകൃതി ബ്രാഹ്മണേതരരായ ആളുകൾ വായിച്ചുപോകരുതെന്നു് ദുശ്ശാഠ്യം പിടിച്ചിരുന്ന ഒരു കാലത്തു് എങ്ങനെയോ ആ ഗ്രന്ഥം വായിച്ചറിഞ്ഞു് മലയാളത്തിൽ പൈങ്കിളിപ്പാട്ടാക്കിയ ചക്കാലനായരെ തലകുമ്പിട്ടു നമസ്കരിക്കാതെ സംസ്കൃതാനഭിജ്ഞരായ മലയാളികൾക്കു് ഭാഗവതം എന്നു പറയുവാൻപോലും അർഹതയില്ലെന്നതാണു വാസ്തവം. എന്നാൽ, മൂലകൃതിയുടെ സൗഭാഗ്യമോ സവിശേഷതകളോ കിളിപ്പാട്ടു ഭാഗവതത്തിനുണ്ടെന്നു പറയുന്നതു് തികച്ചും യുക്തമാവുകയില്ല. അർത്ഥബോധത്തിലും ആശയാവിഷ്കരണത്തിലും നിരവധി പോരായ്മകൾ ആ വിവർത്തനത്തിനുണ്ടു്. പരക്കെ അംഗീകാരം ലഭിച്ച കൃതിയെന്ന നിലയിൽ ന്യൂനതകൾ പരിഹരിക്കാനും പരിഷ്കരിക്കാനും ഇനി സാദ്ധ്യവുമല്ല. ഈ കാരണത്താൽ കഴിഞ്ഞ നൂററാണ്ടിൽത്തന്നെ മൂലഭാഗവതത്തിനു് മലയാള പരിഭാഷകളും വ്യാഖ്യാനങ്ങളും പലതുണ്ടായി. അവയിൽ പ്രമുഖസ്ഥാനമാർജ്ജിച്ചതു് യശശ്ശരീരനായ പണ്ഡിററു് ഗോപാലൻനായരുടെ വ്യാഖ്യാനപരിഭാഷയാണു്. കോഴിക്കോട്ടു് നോർമ്മൻ പ്രസ്സുടമയായിരുന്ന ശ്രീ. കെ.വി. അച്യുതൻനായർ മുഖേന മാസികയായും പിന്നീടു് പുസ്തകമായും പരിണമിച്ച പ്രസ്തുതഗ്രന്ഥം പൂർത്തിയായതു് ഏഴുവർഷത്തെ നിതാന്തതപസ്യയുടെ ഫലമായിട്ടാണു്. അതിനു് ആറു പതിപ്പുവരെ ഉണ്ടായിയെങ്കിലും കോപ്പികൾ സുലഭമായില്ലെന്നുള്ളതു് ഭാഗവതം പരിചയിക്കുന്നവരുടെ സംഖ്യ വർദ്ധിച്ചതിന്റെ ഉദാഹരണമായിക്കരുതാം.

ഏററവും അടുത്തകാലത്തു് ഗുരുവായൂർ ദേവസ്വം അതിന്റെ പ്രസാധന ബാദ്ധ്യത ഏറെറടുത്തു് ആറു വാല്യങ്ങൾ പുറത്തിറക്കിയിട്ടുണ്ടു്. ബാക്കി ഭാഗങ്ങളും ഉടനെ പൂർത്തിയാകും. എങ്കിലും മുഖവില 550 ക. യായിത്തീർന്നിരിക്കുന്ന പുതിയ സാഹചര്യത്തിൽ ഇത്തരമൊരു ഗ്രന്ഥം സാധാരണക്കാരനു് വാങ്ങുവാനോ പഠിക്കുവാനോ എളുപ്പമല്ലെന്നുള്ളതു് സ്മരണയിൽ വരുന്നു.

ഗുരുവായൂരിൽ നിന്നുതന്നെ രണ്ടു മൂന്നു വർഷം മുൻപ് ബ്രഹ്മശ്രീ വൈശ്രവണത്ത് രാമൻനമ്പൂതിരിയുടെ വകയായി ഒരു വ്യാഖ്യാന വിവർത്തനം പ്രസിദ്ധം ചെയ്തിട്ടുണ്ട്. 250 രൂപയാണതിന്റെ വിലയെന്നറിയുന്നു. ശ്രീ. ഗോപാലൻനായരുടെ വ്യാഖ്യാനപാടവം ഒഴിച്ചുനിർത്തിയാൽ പ്രസ്തുത കൃതിക്ക് മെച്ചപ്പെട്ട അഴകും ആർഭാടവുമുണ്ടെന്നുതന്നെ പറയാം. ഒരു സാധാരണ വായനക്കാരന് മനസ്സിലാകുന്ന ഭാഷയിലല്ല നമ്പൂതിരിയുടെ വ്യാഖ്യാന വിവർത്തനമെന്ന പരാതി പലരും പറഞ്ഞുകേൾക്കുന്നു. ഏതായാലും സർവ്വമാന്യമായ പദവി ഈ രണ്ടു കൃതികൾക്കും ലഭ്യമല്ലെന്നുള്ളത് സത്യകഥനം മാത്രമാകുന്നു.

ശ്രീ. കൊല്ലങ്കോട്ടു ഗോപാലൻനായരുടെ ഭാഗവതവ്യാഖ്യാനം പുറത്തിറങ്ങിയപ്പോൾ അതിനെ പരോക്ഷമായി വിമർശിച്ചും ആക്ഷേപിച്ചും എഴുതപ്പെട്ട മറെറാരു വ്യാഖ്യാനം പരേതനായ ബ്രഹ്മശ്രീ വാചസ്പതി ടി. സി. പരമേശ്വരൻമൂസ്സിന്റെ വകയായി തൃശ്ശൂരിൽ നിന്നും പ്രസിദ്ധം ചെയ്തിരുന്നു. 'മാർഗദർശി' എന്നാണ് ആ വ്യാഖ്യാനത്തിന്റെ പേരു്. അതിന്റെ പ്രഥമ വാല്യമായ പ്രഥമസ്കന്ധംതന്നെ ബൃഹദാകാരമാണ്. മററു ഭാഗങ്ങൾ അച്ചടിച്ചിട്ടുള്ളതായി തോന്നുന്നില്ല. വൃഥാ സ്ഥൂലവും പണ്ഡിതമ്മന്യതയുടെ നികഷോപലവുമായി മാത്രമേ ''മാർഗദർശി''യെ പലരും കണക്കാക്കിയിരുന്നുള്ളു. അപൂർണ്ണമായ ആ വ്യാഖ്യാനത്തിനു് പുനഃപ്രകാശനം ഉണ്ടാകാതെ വന്നതും അതുകൊണ്ടായിരിക്കണമല്ലോ.

വ്യാഖ്യാനപ്രപഞ്ചം അങ്ങനെ നില്ക്കട്ടെ വിവർത്തനങ്ങളിലേക്കുകൂടി അല്പമൊന്നു തിരിഞ്ഞുനോക്കാം. മദ്ധ്യമലയാള മാതൃകയിൽ എഴുതിയിട്ടുള്ള ഒരു ഗദ്യവിവർത്തനം ''ഭാഗവതം ഭാഷ'' എന്ന പേരിൽ തിരുവിതാംകൂർ മഹാരാജാവിന്റെ രക്ഷാധികാരത്തിലിരുന്ന തിരുവനന്തപുരം മാനുസ്ക്രിപ്റ്റ്സ് ലൈബ്രറിയിൽ നിന്നും പ്രകാശിതമായിട്ടുണ്ട്. അതിന്റെ ദശമസ്കന്ധഭാഗം മാത്രമേ കാണാനിടയായിട്ടുള്ളു. ഭാഷാക്രമത്തിൽ പരിവർത്തനം വന്നപ്പോൾ അത്തരം ഒരു കൃതിക്ക് പ്രാചീനതയിൽ കവിഞ്ഞ മൂല്യമൊന്നും നൽകാനില്ല. പിന്നീട് ഒരു ഗദ്യവിവർത്തനമുണ്ടായതു് ശ്രീമദ് സിദ്ധിനാഥാനന്ദസ്വാമികളുടെ ഭാഗവതാമൃതം (രണ്ടു ഭാഗങ്ങൾ) ആണ്. ഭാഗവത കഥകൾ ലളിതമായി അന്വാഖ്യാനം ചെയ്തിട്ടുള്ള ഒരുത്തമ കൃതിയെന്ന് അതിനെ വിശേഷിപ്പിക്കാം. പക്ഷേ, ആർഷവാങ്മയത്തിന്റെ അന്തസ്സത്ത വെളിപ്പെടുത്താൻ ആ ''അമൃത''ത്തിനു് സാദ്ധ്യമായിട്ടില്ല. പ്രധാനപ്പെട്ട സ്തോത്രഭാഗങ്ങളും മററും പ്രായേണ ഉപേക്ഷിച്ച മട്ടിലാണ്, അതിന്റെ പോക്ക്. ഗ്രന്ഥകാരന്റെ ലക്ഷ്യവും ''കഥാമൃതരസാസ്വാദ''മാണെന്നു തോന്നുന്നു.

ഇതിന്നിടയിൽ പദ്യവിവർത്തനങ്ങളുടെ പുറപ്പാടായി. പെരുവനം ശ്രീ. കൃഷ്ണയ്യർ ഒരു വൃത്താനുവൃത്ത തർജ്ജമ എഴുതി ഖണ്ഡശഃ പ്രസിദ്ധീകരിച്ചിരുന്നു. ആശയം വേണ്ടത്ര വ്യക്തമാകാതെയും കാവ്യശില്പത്തിനു ഭംഗി പോരാതെയുമിരുന്ന ആ കൃതിക്കും സഹൃദയർക്കിടയിൽ സ്ഥാനമാർജിക്കാൻ കഴിഞ്ഞില്ല.

കേരളവ്യാസനായ ശ്രീ. കുഞ്ഞിക്കുട്ടൻതമ്പുരാൻ മഹാഭാരത വിവർത്തനത്തിൽ ബദ്ധശ്രദ്ധനായിരുന്നതുപോലെ കൊടുങ്ങല്ലൂർ കവിയരങ്ങിലെ നിശിതമസ്തിഷ്കനായിരുന്ന മഹാകവി കൊച്ചുണ്ണിത്തമ്പുരാൻ ഗാഥമട്ടിൽ ഒരു സമ്പൂർണ്ണവിവർത്തനം അച്ചടിപ്പിച്ചിരുന്നു. ഏകതാനമായ 'ഈരടി' പ്രയോഗത്തിന്റെ ദുഃശ്രവത്വം മൂലമായിരിക്കണം ആ ഗ്രന്ഥത്തിനും സമുചിതമായ പ്രോത്സാഹനം ലഭിക്കാതെപോയി. അതിനുശേഷമാണ് പുണ്യശ്ലോകനും യശഃശരീരനുമായ ശ്രീ. സുബ്രഹ്മണ്യൻ തിരുമുമ്പിന്റെ വൃത്താനുവൃത്തപരിഭാഷ പുറത്തുവന്നതു്. ഏറെക്കുറെ സമീചീനമായ ഒരു പരിഭാഷയെന്നു് സമ്മതിനേടിയ ആ ഗ്രന്ഥവും ഈയിടെ കിട്ടാനില്ലെന്നായിരിക്കുന്നു. ചിലർ സപ്താഹയജ്ഞങ്ങൾക്കുംമററും തിരുമുമ്പിന്റെ ഭാഗവതം പാരായണംചെയ്തു് സംതൃപ്തരാകുന്നുണ്ടു്. കാലക്രമേണ പ്രചാരലുപ്തമാകുവാനിടയുള്ള കൃതികളിൽ ഒന്നായി തിരുമുമ്പിന്റെ ഭാഗവതം വിസ്മൃതിയിലേക്കു് നീങ്ങുകയാണ്. അദ്ദേഹത്തിന്റെതന്നെ ദേവീഭാഗവതം അല്പം മുന്നിട്ടുനിൽക്കുന്നുണ്ടെന്നുള്ളതും ഓർമ്മയിൽ വരുന്നു.

ദശമംമാത്രം പദ്യരൂപത്തിൽ (കിളിപ്പാട്ടായിത്തന്നെ) എഴുതിയിട്ടുള്ള ഗ്രന്ഥമാണ് പുറയന്നൂർ നമ്പൂതിരിപ്പാടിന്റേതു്. സാമാന്യം തൃപ്തികരമായ ഒരു കൃതിയാണെങ്കിലും പൂർണ്ണമായ വിവർത്തനമല്ല അതു്. ചെറുശ്ശേരിയുടെ കൃഷ്ണഗാഥപോലെ ഭാഗികമായ ബന്ധം അതിനു് മൂലകൃതിയോടുണ്ടു്. കുഞ്ചൻനമ്പ്യാരുടെ ശ്രീകൃഷ്ണചരിതം മണിപ്രവാളവും അതേമട്ടിൽത്തന്നെയാണല്ലോ. ഇത്തരം കൃതികൾ സ്വതന്ത്രകൃതികളായി മാത്രം കരുതപ്പെടാം. ശ്രീ. മുരളി (കൃഷ്ണൻ ഭട്ടതിരി, പയ്യന്നൂർ) രചിച്ച ശ്രീകൃഷ്ണകഥാമൃതം ഈ പരമ്പരയിൽ മുന്നിട്ടുനിൽക്കുന്നു.

മൂലഭാഗവതത്തിനു് സംസ്കൃതഭാഷയിൽത്തന്നെ 35ൽപരം പ്രൌഢവ്യാഖ്യാനങ്ങൾ പ്രസിദ്ധീകൃതങ്ങളായിട്ടുണ്ടു്. അവയിൽ ശ്രീധരാചാര്യരുടെ ഭാവാർത്ഥദീപികയ്ക്കാണ് കൂടുതൽ പ്രചാരം. അതിനുതന്നെ 'ദീപനി'യെന്ന ടിപ്പണിയും ഉണ്ടായിട്ടുണ്ടു്. ബാലബോധിനി, അന്വിതാർത്ഥപ്രകാശിക, ചൂർണ്ണിക മുതലായവയും പ്രാമാണിക വ്യാഖ്യകളാണ്. പ്രസ്ഥാനഭേദമനുസരിച്ചു് എഴുതപ്പെട്ടിട്ടുള്ള വ്യാഖ്യാനതല്ലജങ്ങളെമാത്രം അടിസ്ഥാനപ്പെടുത്തി താരതമ്യവിവേചനം ചെയ്യുന്നതിൽ പന്തികേടില്ലാതില്ല. ജ്ഞാന, കർമ്മ, ഭക്തി

സമന്വയമായി ഭാഗവതത്തെ വ്യാഖ്യാനിക്കുന്നവർ വളരെപ്പേരില്ലെന്നുമാത്രം പറഞ്ഞുകൊണ്ടു് ആ വിഷയം വിട്ടുകളയട്ടെ.

മലയാളത്തിൽ ശ്രീമദ് ഭാഗവതത്തിനു് സമഗ്രവും സർവ്വങ്കഷവുമായ ഒരു വിവർത്തനം വേണ്ടിയിരുന്ന കാലത്താണു് ശ്രീ. പന്നിശ്ശേരി നാണുപിള്ളയും ശിഷ്യാഗ്രിമനായ മുഴങ്ങോട്ടുവിള കൃഷ്ണപിള്ളയും ചേർന്നു് ഒരു ശുദ്ധമായ തർജ്ജമ ഉണ്ടാക്കുവാൻ നിശ്ചയിച്ചതു്. ഇതൊരു ശ്രമസാധ്യമായ ഉദ്യമമാണെന്നു് രണ്ടുപേരും ധരിച്ചിരുന്നു. അദ്വൈതവേദാന്തത്തിലും ഇതരദർശനങ്ങളിലും അഗാധപാണ്ഡിത്യം നേടിയിരുന്ന ഗുരുനാഥനും കാവ്യധർമ്മമർമ്മജ്ഞനായ ശിഷ്യപ്രവേകനും സഹകരിച്ചുതന്നെ ശ്രീമദ് ഭാഗവതം കിളിപ്പാട്ടാക്കുവാൻ നിശ്ചയിച്ചു. മന്ത്രപ്രധാനങ്ങളായ സ്തോത്രഭാഗങ്ങളും വേദാന്തചർച്ചകളുൾപ്പെടെ ദാർശനികചിന്തകളടങ്ങുന്ന പ്രത്യേകസംഹിതകളും ശ്രീ. പന്നിശ്ശേരിതന്നെ എഴുതാമെന്നും മററു ഭാഗങ്ങൾ ശ്രീ. കൃഷ്ണപിള്ള പൂർത്തിയാക്കാമെന്നും വ്യവസ്ഥപ്പെടുത്തിക്കൊണ്ടാണു് അവർ പണിയാരംഭിച്ചതു്. ആദ്യത്തെ മൂന്നു ശ്ലോകങ്ങൾ പന്നിശ്ശേരിതന്നെ രചിച്ചതാണെന്നും ഭീഷ്മസ്തുതിയാണു് ശ്രീ. കൃഷ്ണപിള്ള ആദ്യം വിവർത്തനം ചെയ്തതെന്നും പറഞ്ഞു കേട്ടിട്ടുണ്ടു്. ആകസ്മികമായി ഗുരുനാഥൻ അന്തരിച്ചപ്പോൾ പിന്നീടുള്ള ഭാഗം ശ്രീ. മുഴങ്ങോട്ടുവിളതന്നെ പൂർത്തിയാക്കിയതാണു് പുസ്തകരൂപത്തിൽ വന്നതു്. ആദ്യം പരിഭാഷ മാത്രമായും പിന്നീടു് മൂലം ഒരുവശത്തും പരിഭാഷ മറുവശത്തുമായും അതു് പ്രസിദ്ധീകൃതമായി. ഗുരുപ്രസാദംമൂലമാകാം പ്രസ്തുത കൃതിക്കു് സാർവത്രികമായ അംഗീകാരം കിട്ടിയിട്ടുണ്ടു്. ''എഴുത്തച്ഛൻ ഭാഗവത''ത്തിൻെറ പോരായ്മകളും പിശകുകളും ആവർത്തിക്കാനിടയാകാതെയും ഭാഗവതരസം നഷ്ടപ്പെടാതെയും എഴുതപ്പെട്ട പ്രസ്തുത കൃതി നമ്മുടെ കലവറയിലേക്കു് ഒരു വിലപ്പെട്ട മുതൽക്കൂട്ടുതന്നെയാണു്. ആവുന്നത്ര അന്തരംഗശുദ്ധി സംരക്ഷിച്ചുകൊണ്ടുതന്നെ അതൊരു വിജയധ്വജം നാട്ടിയിരിക്കുന്നു! ഇതിൻെറ പിന്നിൽ ശ്രീ. പന്നിശ്ശേരിയുടെ ആത്മാവുതന്നെ പ്രവർത്തിച്ചിരുന്നതായി നാമും അനുസ്മരിക്കുക.

വിവർത്തനങ്ങളല്ലെങ്കിലും മൂലഭാഗവതത്തോടു ബന്ധപ്പെട്ടുന്ന ഏതാനും കൃതികൾ വേറെയുമുണ്ടു്. സ്വാമി ജ്ഞാനാനന്ദസരസ്വതിയുടെ ''ഭാഗവത രഹസ്യം'' പ്രശസ്തിയാർജിച്ച പഠനീയ വിമർശമാണു്. ശ്രീമദ് ത്രൈലോക്യനാഥാനന്ദജിയുടെ ശ്രീമദ് ഭാഗവതാമൃതം വളരെ ചെറിയതെങ്കിലും നിരൂപണാത്മകമായ നല്ല പഠനമാണു്. ഭാഗവതം ചമ്പുവും മററും സാഹിത്യപ്രധാനമാണെങ്കിലും പരിത്യാജ്യങ്ങളല്ല.

പൊതുവിൽ പറയേണ്ട ഒരു സംഗതിയുള്ളതുകൊണ്ടാണു് ഇത്രയുമൊക്കെ വിവരിക്കേണ്ടിവന്നതു്. സാഹിത്യസൃഷ്ടികളിലെ

ഭാവാത്മകത നമ്മുടെ പുരാണസങ്കേതങ്ങൾക്ക വെല്ലുവിളിയായി തീ ന്നിരിക്കുന്നു. പുരാണേതിഹാസങ്ങൾക്ക് നിഗൂഢമായ അർത്ഥസ ങ്കല്പമുണ്ടെന്നുപോലും അറിയാതെ അവയിൽ പുതിയ ചായം തേച്ച് ഭാവചിത്രങ്ങളും രൂപശില്പങ്ങളും നിർമ്മിക്കുന്നതു് അക്ഷന്തവ്യമാ യ അപരാധമായിക്കാണുന്നു. വിശേഷിച്ചും ഭാഗവതകഥകളിൽ അദ്വൈതവേദാന്തവും സേശ്വരസാംഖ്യവും മുഖ്യമാക്കി എഴുതപ്പെട്ട ആധികാരിക ഗ്രന്ഥമാണ് മൂലഭാഗവതം.

> 'യസ്മിൻ പാരമഹംസ്യമേകമമലം
> ജ്ഞാനം പരംഗീയതേ'

എന്നു് സമാപ്തിഘട്ടത്തിൽ ചൂണ്ടിക്കാണിക്കുന്നുമുണ്ട്. ഇതിലേക്ക് ലോകഭാഷയും സമാധി ഭാഷയും സമ്മിശ്രമായി ഉപയോഗപ്പെടുത്തി യിരിക്കെ ലൗകികാർത്ഥം മാത്രം ഉരുക്കഴിച്ചാൽ അർത്ഥബോധം സാ ധ്യമല്ല. എന്നാൽ എല്ലാം 'മറിച്ചർത്ഥ'മെന്നു വന്നാലോ അനർത്ഥ വുമാകും. **'അദ്ധ്യാത്മഭാഗവതം'** എന്ന ബൃഹദ്ഗ്രന്ഥം വളരെപ്പേ രും വായിച്ചുകാണുകയില്ല. വ്യഥാസ്ഥൂലമായ ഒരു വിമർശമാണതി ലെ പ്രതിപാദ്യം. മൂലഗ്രന്ഥത്തിന്റെ വൈജാത്യം സ്വായത്താമാ ണെന്നും അതു് ആവുന്നത്ര ലളിതമായി ധരിക്കുമാറു് ഒരു ഗ്രന്ഥമു ണ്ടാകണമെന്നും സങ്കല്പിച്ചുകൊണ്ടാണ് ശ്രീ, പന്നിശ്ശേരിയും മുഴങ്ങോട്ടുവിളയും വിവർത്തനത്തിനൊരുങ്ങിയതു്. ശ്രീ. പന്നി ശ്ശേരി തൊട്ടുവച്ച മൂലഭാഗവത തർജ്ജമയിൽനിന്നു് നാലുവരി എ ങ്കിലും ഉദ്ധരിച്ചുകൊണ്ടു് നമുക്കാ ഗുരുനാഥന്റെ ജന്മശതാബ്ദിയിൽ കൃതകൃത്യരാവാം.

മൂലം:—

> നിഗമകല്പതരോർഗളിതം ഫലം
> ശുകമുഖാദമൃതദ്രവസംയുതം
> പിബത ഭാഗവതം രസമാലയം
> മുഹുരഹോ! രസികാഭുവി ഭാവുകാഃ

(1—1—3)

വിവർത്തനം:—

> രസവിശേഷഭാവനത്തിനു വിരുതേറും
> രസികയാരേ! നിങ്ങളദ്ഭുതാവഹം മന്നിൽ
> ശുകവക്ത്രത്തിൽ നിന്നമൃതദ്രവം ചോർന്നു
> നിഗമകല്പദ്രുമഫലകല്പമായ് മിന്നും
> ഭാഗവതാഖ്യരസം തുടർന്നു, സർവസംഗ-
> ത്യാഗരൂപമാം സായൂജ്യത്തിലും നുകർന്നാലും.



# 'പാദുകാപട്ടാഭിഷേകം'
# ആട്ടക്കഥ

## ശ്രീ. പന്നിശ്ശേരി നാണുപിള്ള അവർകളുടെ
## ഭാവനാസംപുഷ്ടമായ വിശിഷ്ടകൃതി.

**കലാരത്നം പ്രൊഫ: അമ്പലപ്പുഴ ഗണപതിശർമ്മ.**

---

**സാമാന്യചിന്ത:**

പ്രാതഃ സ്മരണീയനും പ്രശസ്ത പണ്ഡിതനുമായ ശ്രീ പന്നിശ്ശേരി നാണുപിള്ള അവർകളെ അനുസ്മരിച്ചുകൊണ്ടുള്ള 'സ്മരണിക'യിൽ എളിയ പങ്കു വഹിക്കാനുള്ള ഭാഗ്യം കൈവന്നതിൽ, ഏറെ കൃതാർത്ഥതയുണ്ട്. എന്തെന്നാൽ, പൂജ്യപൂജ, സകല ശ്രേയസ്സുകൾക്കും നിദാനമത്രേ; വ്യതിക്രമമോ, പ്രതിബന്ധവും പാണ്ഡിത്യം, രചനാവൈഭവം. രണ്ടും ഒത്തിണങ്ങിയ മഹാന്മാർ വിരളം. സംഗീതത്തിലും മററു കലകളിലും വാസനാലഭ്യമായ പ്രായോഗികവൈദഗ്ധ്യം നേടിയിട്ടുള്ളവർ അതിലും വിരളം. ഇവയെല്ലാം ഒന്നിച്ചു

---

പൂജ്യപൂജാ സകല ശ്രേയസ്സുകൾക്കും നിദാനമാണ്,
വ്യതിക്രമമോ, അവസ്ഥ പ്രതിബന്ധവും.

---

ചേർന്ന്, കലാ-സാംസ്കാരിക രംഗങ്ങളിൽ ഭാവനാസമ്പന്നമായ വ്യക്തിമുദ്ര പതിപ്പിച്ച ഒരു മഹാനുഭാവനാണ് ശ്രീമാൻ പന്നിശ്ശേരി നാണുപിള്ള അവർകൾ. കേരളത്തിന്റെ തനതായ കലാസമ്പത്തെന്ന് നമുക്ക് അഭിമാനിക്കാവുന്ന കഥകളിയുടെ സംപോഷണത്തിനും ഉൽഘോഷണത്തിനും പ്രശംസനീയമായ സ്ഥാനം വഹിച്ചിട്ടുള്ള ഒരു മഹനീയവ്യക്തി,

തൌര്യത്രികാത്മകവും, സാങ്കേതിക നിയമങ്ങളാൽ സംശ്ലിഷ്ടവും, രസവൈചിത്ര്യങ്ങളാൽ സംപുഷ്ടവുമായ ആ കലാമനസ്വിനി, അലയാഴികൾ കടന്ന്, ഇപ്പോൾ വിദേശങ്ങളിൽ ജൈത്രയാത്ര നടത്തി വെന്നിക്കൊടി പാറിച്ച്, വിജയിച്ചരുളുകയാണ്. ഇന്നാകട്ടെ ആ കലാ സമ്പ്രദായത്തിൽ വന്നുചേർന്നുകൊണ്ടിരിക്കുന്ന വ്യതിയാനങ്ങളെപ്പററി തൽക്കാലം ചിന്തിക്കുന്നില്ല. എന്നാൽ ചിന്താർഹമായ ഒരു വിഷയമാണ് എന്നു പറഞ്ഞുമാത്രം നിറുത്താം.

സംസ്കൃതഭാഷയിൽ, വിശേഷിച്ച് തർക്കശാസ്ത്രത്തിൽ നമ്മുടെ ചരിത്രപുരുഷനുള്ള അവഗാഹം ഇക്കാലത്തും ആദരിക്കപ്പെട്ടുപോരുന്നുണ്ട്. എന്നാൽ, അതിലുമുപരി സാധാരണക്കാരെ കോൾമയിർ കൊള്ളിക്കുന്ന ആപാതമധുരമായ കഥകളി രംഗങ്ങളിലെ അദ്ദേഹത്തിന്റെ അനർഘങ്ങളായ സംഭാവനകളെ വിലയിരുത്തുമ്പോൾ, തീയിൽ കാച്ചിയെടുത്ത തങ്കക്കമ്പിപോലെ ആ അപ്രതിമമായ പ്രതിഭാവിലാസം പ്രകാശം ചൊരിയുകയാണ്.

**കഥകളിയിലോട്ട്:**

കൊച്ചുനാളിലേ കഥാപുരുഷന് കഥകളിയോട് ആഭിമുഖ്യം ജനിച്ചിരുന്നു. ജ്യേഷ്ഠസഹോദരനായ കണ്ണംകുഴിയിൽ വേലുപ്പിള്ളയുമൊന്നിച്ച് കളികൾ കണ്ടും, രസിച്ചും അതിലുള്ള അഭിനിവേശം വളർന്നുവന്നു. കൂടാതെ പ്രശസ്ത കഥകളി നടന്മാരായ മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കർ, കൊട്ടാരംകൊച്ചുനീലകണ്ഠപ്പിള്ള എന്നിവരുമായി നിരന്തര സമ്പർക്കം പുലർത്തുന്നതിനും ആശയവിനിമയം ചെയ്യുന്നതിനും സാധിച്ചു. നാട്യശാസ്ത്രം, അഭിനയദർപ്പണം മുതലായ ഗ്രന്ഥങ്ങളുടെ പരിശീലനം ആ കലാവാസനയെ പരിപോഷിപ്പിച്ചു. ശുദ്ധമായ കപ്ലിങ്ങാടൻ രീതിയിലുള്ള താല്പര്യത്താൽ, ചെങ്ങന്നൂർ രാമൻപിള്ള ആശാൻ, കീരിക്കാട്ടു കറുത്ത നാരായണപിള്ള എന്നീ നടന്മാരെ വരുത്തി, കച്ചകെട്ടും കളരിയും കളിയോഗവും നടത്തിവന്നു. ആട്ടക്കളരിയിലെ അഭ്യസനത്തിൽകൂടി വളർന്നുവന്നിട്ടുള്ള ഒരു പ്രമുഖനടനാണ്, കേരള കലാമണ്ഡലം പ്രൊഫസറും കേന്ദ്രനാടകഅക്കാഡമി ജേതാവുമായ മങ്കൊമ്പു ശിവശങ്കരപ്പിള്ള അവർകൾ, നിഴൽക്കുത്തിലെ മലയത്തിയും, പാദുകാപട്ടാഭിഷേകത്തിലെ കൈകേയിയും ശ്രീ. ശിവശങ്കരപ്പിള്ളയുടെ പ്രസിദ്ധവേഷങ്ങളാണ്. സ്വന്തം കവിതശക്തിയും, ഭാഷാപാണ്ഡിത്യവും, കലാരസികത്വവും ഈ സാഹചര്യങ്ങളിൽ ആട്ടക്കഥാനിർമ്മാണത്തിന് അദമ്യമായ പ്രചോദനം ചെലുത്തി. നിഴൽക്കുത്തിന്റെയും, ഭദ്രകാളീവിജയത്തിന്റെയും രചനയ്ക്ക് തോററമ്പാട്ട് ആശാന്മാരും, മാത്തൂർ പണിക്കർ തുടങ്ങിയ കഥകളി നടന്മാരും ഉത്തേജനം നൽകിയെങ്കിൽ പാദുകാപട്ടാഭിഷേകത്തിന്റെയും ശ്രീശങ്കരവിജയത്തിന്റെയും കാര്യത്തിൽ, കഥകളിയുടെ ജീവാത്മാവും പരമാത്മാവുമായ ശ്രീ. വി. കൃഷ്ണൻതമ്പിസാറും, ശങ്കരസിദ്ധാന്തത്തിന്റെ പ്രവക്താവായ ശ്രീമദാഗമാനന്ദസ്വാമികളും ആണ് പ്രവർത്തിച്ചത്.

**പാദുകാപട്ടാഭിഷേകം**

മൂന്നു നാലു മണിക്കൂർ കൊണ്ട് ആടിത്തീർക്കാവുന്ന, സരസകഥാഭാഗങ്ങൾ മാത്രം അടങ്ങുന്ന, ഒരു കഥകളിഗ്രന്ഥം നിർമ്മിച്ചാൽ കൊള്ളാം' എന്ന ശ്രീ. കൃഷ്ണൻതമ്പിയുടെ നിർദ്ദേശമനുസരിച്ചാണ്,

സൂര്യപുരുഷൻ പാദുകാപട്ടാഭിഷേകം രചിച്ചതു്. ശ്രീ. തമ്പിസാർ സ്വന്തം മേൽനോട്ടത്തിൽ അട്ടക്കുളങ്ങര സ്കൂളിൽവെച്ചും നഗരത്തിലെ മററു പല സ്ഥലങ്ങളിൽവെച്ചും ആണ്ടുതോറും തുലാം, മീനം മാസങ്ങളിൽ നടത്തിവന്നുകൊണ്ടിരുന്ന ചൊല്ലിയാട്ടത്തിനുവേണ്ടിയായിരുന്നു ഈ രചന.

തന്റെ മന്ത്രിയായ സുമന്ത്രരോടു ശ്രീരാമനെ യുവരാജാവാക്കാൻവേണ്ട സർവവട്ടങ്ങളും കൂട്ടാൻ ദശരഥൻ ആജ്ഞാപിക്കുന്നു. അതറിഞ്ഞ മന്ഥര കൈകേയിയെ പറഞ്ഞിളക്കി ദശരഥനെക്കൊണ്ടു് ഭരതനെ യുവരാജാവാനും രാമനെ പതിനാലാണ്ടു വനവാസത്തിനയയ്ക്കാനും നിർബന്ധിച്ചു സമ്മതിപ്പിക്കുന്നു. സീതയും ലക്ഷ്മണനുമായി രാമൻ കാട്ടിനുതിരിക്കുന്നു. പുത്രവിരഹശോകത്താൽ ദശരഥൻ മരിക്കവെ, മാതുലഗൃഹത്തിലായിരുന്ന ഭരതൻ വന്നു് വിവരമറിഞ്ഞു് ആ അനർത്ഥങ്ങൾക്കെല്ലാം കാരണക്കാരിയായ അമ്മ കൈകേയിയോടു തട്ടിക്കേറുന്നു. പിന്നെ ജ്യേഷ്ഠനെ കൊണ്ടുവരാൻ കാട്ടിൽ പോകുന്നു. താതാജ്ഞലംഘിക്കുക അനുചിതമാകയാൽ, രാമൻ വരുകയില്ലെന്നായപ്പോൾ അദ്ദേഹത്തിന്റെ മെതിയടിയും വാങ്ങി ഭരതൻ പോരുന്നു. നന്ദിഗ്രാമത്തിൽ വന്നു പാദുകവച്ചു് വസിഷ്ഠനെക്കൊണ്ടു് അഭിഷേകം ചെയ്യിച്ചു് ഭരതൻ ജ്യേഷ്ഠപ്രതിനിധിയായി രാജ്യം ഭരിക്കുന്ന ഈ കഥാഭാഗത്തെ എങ്ങനെ സുന്ദരമായി മാംസളമാക്കിയിരിക്കുന്നു എന്നു നോക്കാം.

കഥാഗതി മിക്കവാറും വാല്മീകിരാമായണത്തെ ആസ്പദമാക്കിയാണു് കൊണ്ടുപോയിരിക്കുന്നതു്. അരങ്ങിനു യോജിച്ച ചില ചില്ലറ ഭേദഗതികൾ വരുത്താതെയുമില്ല. അതുകൊണ്ടു മൂലകഥയ്ക്കു പറയത്തക്ക കോട്ടമൊന്നുമുണ്ടായിട്ടില്ലതാനും. വഞ്ചിപ്പാട്ടും വഞ്ചിതുഴയലും മററുമൊക്കൊള്ളിച്ചു് കഥകളിയുടെ പ്രൌഢിക്കു ഊനം തട്ടാതിരിക്കാൻ ശ്രദ്ധിച്ചിട്ടുണ്ടു്. ഗുഹനേയും മററും ദണ്ഡകത്തിനുള്ളിൽ ഒതുക്കിനിറുത്തിയതു് അതിന്റെ ഫലമായാണു്, അവതാരികകാരനായ ശ്രീ. വി. കൃഷ്ണൻതമ്പിയുടെ പഠനാർഹമായ അഭിപ്രായം കൃതിയുടെ രചനാരീതിക്കു വെളിച്ചംവീശുന്നതാകയാൽ, അതിവിടെ പകർത്തുന്നതു് നന്നായിരിക്കുമെന്നു തോന്നുന്നു. അദ്ദേഹത്തിന്റെ അഭിപ്രായമിതാ:-

—''കൈകേയിയുടെ ഉററ ദാസിയായ മന്ഥര പ്രകടിപ്പിക്കുന്ന അസഹിഷ്ണുതയും, കൌടില്യവും, ദശരഥന്റെ ശോകം, ഭരതന്റെ കോപം, ശ്രീരാമന്റെ ശാന്തത (ശാന്തം അഭിനയയോഗ്യമല്ലെന്നു തള്ളിയിരിക്കുന്നതു് ഇവിടെ സ്മരിക്കുക) മുതലായി അഭിനയോചിതങ്ങളും രസസാന്ദ്രങ്ങളും ആയഘട്ടങ്ങൾ വേണ്ടുവോളം ഇതിലുണ്ടു്. സാഹിത്യസംഗീത സംഘടനകൊണ്ടു് ഇവ ആടി ഫലിപ്പിക്കുവാൻ ഉചിതമായ അന്തരീക്ഷം കവി സൃഷ്ടിച്ചിട്ടുണ്ടു്. ശ്ലോക

ങ്ങൾ മിക്കതും സംസ്കൃതം തന്നെയാണ്. എന്നാൽ, അവയെല്ലാംത ന്നെ രസാനുഗുണങ്ങളും, പണ്ഡിതന്മാർക്ക് ആസ്വാദ്യങ്ങളുമാണ്. നടൻ അർത്ഥംമുഴുവൻ നേരിട്ടു മനസ്സിലാക്കി, അഭിനയത്തിനു് രസ സ്ഫൂർത്തി വരുത്തുവാൻ സഹായിക്കുന്നതും, ദൃഷ്ടാക്കൾക്ക് അ ഭിനയം ശരിക്കു തുടർന്നു് മനസ്സിലാക്കുവാൻ ഉതകുന്നതും കഥകളി യിലെ പദങ്ങളാണ്. അവ ശുദ്ധഭാഷയിൽതന്നെ ഇരിക്കേണ്ടതു് അത്യാവശ്യവുമാണ്. അതു കവി നിഷ്കർഷിച്ചു സാധിച്ചിട്ടുണ്ടു്''.

ഈ അഭിപ്രായം കഥയിലെ ഏതു ഭാഗവും തെളിയിക്കും. എന്നാൽ, നടന്മാർക്ക് അഭിനയിക്കേണ്ട കാര്യം ഉൾക്കൊള്ളുന്ന പദ്യ ങ്ങൾ അധികവും ശുദ്ധവും ലളിതവുമായ മലയാളഭാഷയിൽത്തന്നെ യാണു് ഗ്രഥിച്ചിട്ടുള്ളതു്. ഉദാഹരണത്തിനു് ശ്രീരാമനും സീതയും തമ്മിൽ നടന്ന വനവാസവാർത്താ സംവാദത്തിനു ശേഷമുള്ള ഒരു ശ്ലോകം ഉദ്ധരിക്കാം.

'ഏവംചൊല്ലിക്കവിളിലൊഴുകും കണ്ണുനീരോടു, മുമ്പേ-
പോവാൻ നിൽക്കും പ്രിയയെ വനദുഃഖങ്ങൾ വർണ്ണിച്ചുകാട്ടി
ആവുംമട്ടിൽ തടയുകിലുമസ്സാദ്ധ്വി കേൾക്കായ്കകൊണ്ടി-
'ട്ടാവട്ടേയെന്നടികൾ തുടരു നീയു'മെന്നാൻ ദയാവാൻ'.

വനത്തിൽ ചെന്നു ശ്രീരാമനെ കണ്ടു ചൊല്ലി ഭരതൻ മടങ്ങി പ്പോരുമ്പോഴുള്ള മറെറാരു ശ്ലോകം—

''മിന്നും പൊന്നിൻമെതിയടികളും വാങ്ങിവന്ദിച്ചു 'നിങ്ങൾ-
ക്കൊന്നും തോന്നിടരുതിവനൊ'ടെ സേവരോടും വിശേഷാൽ
'അന്നെത്താഞ്ഞാൽ കനലിലുടനേ ചാടുവേ'നെന്നു രാമൻ-
തന്നോടു ചൊന്നഥ ഭരതനും നാട്ടിലേക്കായ് മടങ്ങി''.

ശബ്ദാർത്ഥരുചിരങ്ങളാണ് പദങ്ങളെന്നപോലെ സംസ്കൃ തപദ്യങ്ങളധികവും. രാമാഭിഷേക വാർത്ത വന്നറിയിച്ച മന്ഥര യ്ക്കു് കൈകേയി കൊടുത്ത സമ്മാനം വലിച്ചെറിഞ്ഞു്, കോപിച്ച് മന്ഥര പറയുന്ന പദ്യം —

''സ്വാനർത്ഥ, ഹേതൗധൃത ഭൂരിതോഷാം
വിലോക്യതാം മദ്ധ്യമരാജയോഷാം
പ്രക്ഷിവ്യ ദൂരേബത ലബ്ധഭൂഷാം
രുഷാ/ദദേസാ നികൃതേവ ഭാഷാം

ആവശ്യമുള്ളതുപറഞ്ഞുകൊടുത്താൽ കേൾക്കാത്തവളാകകൊണ്ടു് മന്ഥരയുടെ ദൃഷ്ടിയിൽ 'ഉത്തമരാജയോഷായല്ലെന്നുള്ള ധ്വനി മദ്ധ്യമ രാജയോഷ' എന്ന പദപ്രയോഗത്തിലടങ്ങിയിരിക്കുന്നു.

കഥാപാത്രത്തിന്റെ താൽക്കാലിക ഭാവത്തെ പ്രസ്ഫുരിപ്പിക്കുന്ന പദ്യത്തിനു ഒരു ദൃഷ്ടാന്തം.

'ദൂതപ്രേരണയാകനിഷ്ഠസഹിതോ/യോധ്യാംയുധാജിത് പുരാത്
പ്രസ്ഥായാധ്വനി ബുദ്ധനൈജപുരവൃത്താന്തഃ പരിഭ്രാന്തധീഃ
ദഷ്ടൗഷ്ഠഃ ഫണിഭീഫണന്ദ്രുകുടികോമ്പദ്രു ഭ്രമദ്വീക്ഷണം
ബിഭ്രത്ഭ്രുകുടിവാമ്പഭാണ ഭരതോ/ദ്യാപത്യതാം സ്വ പ്രസൂം'.

ദൂതൻ പറഞ്ഞതനുസരിച്ച്, അനുജനുമൊത്തു് യുധാജിത്തിന്റെ നാട്ടിൽനിന്നു വരുംവഴിക്ക്, ജ്യേഷ്ഠന്റെ വനവാസം, പിതാവിന്റെ മരണം എന്നീ ദുരന്തവാർത്തകളറിഞ്ഞു്, ചുണ്ടുകടം കടിച്ച്, പുരികങ്ങടം വളച്ചോടിച്ച്, കലങ്ങിച്ചുവന്ന കണ്ണു ചുഴററി അമ്മയുടെനേരേ ചാടിച്ചെന്നു് ഭരതൻ പറഞ്ഞു എന്നുചുരുക്കം. ഈ പദ്യവും ഭരതന്റെ ആട്ടവും ആരെയും കിടിലം കൊള്ളിക്കാൻ പര്യാപ്തങ്ങളാണ്. തുടർന്നുള്ള ഭരതന്റെ പദവും ഖരക്കൂട്ടക്ഷരങ്ങളുടെ നിരന്തരസംപാതം കൊണ്ടു സന്ദർഭോചിതമാക്കീട്ടുണ്ടെന്നു് പറയാതെ തരമില്ല.

പുറപ്പാടു പദ്യംതന്നെ ശ്ലേഷ രൂപകാദ്യലംകാരങ്ങടംകൊണ്ടു് മനോഹരമത്രേ.

പുരാനിജകരൌജസാപരസമസ്ത തേജോഹരഃ
സുരാധിപസഭാജിതോ നിഗമധാമസൂര്യാ ദൃതഃ
അധർമ്മിജനഹാനയേ/ഭ്യുദിതധർമ്മ രൂപൈസ്സുതൈഃ
സമം സമ്ശുശുഭേതരാം ദശരഥാഭിധോഭൂപതിഃ

കരബലംകൊണ്ടു് പര തേജോവധം ചെയ്യുന്നവനും ഇന്ദ്രപൂജിതനും വിദ്യാനിധിയുമായ ദശരഥമഹാരാജൻ, ദുഷ്ടന്മാരെ സംഹരിക്കുന്നതിനു അവതരിച്ച ധർമ്മസ്വരൂപികളായ നാലു പുത്രന്മാരോടു കൂടി സൂര്യനെപ്പോലെ ശോഭിച്ചു. വിശേഷണങ്ങളെല്ലാം സൂര്യനും ദശരഥനും ഒരുപോലെ ചേരുന്നവയാണ് നിലപ്പദത്തിലും ഈ ശ്ലേഷം തുടരുന്നു.

കവിയുടെ വ്യാകരണ വൈദഗ്ദ്ധ്യത്തിനു തെളിവു തരുന്ന ഒരു പദ്യം—

ബഹുഷ്വവ്യവതാരേഷു സത്സുയസ്യശുഭാഭിധാം
ജഞ്ജപ്തിസർവ്വതോ ലോകസ്തം വന്ദേരഘുനായക

'ജഞ്ജപ്തി' എന്ന പ്രയോഗം എപ്പോഴും ജപിച്ചുകൊണ്ടിരിക്കുന്നു എന്നർത്ഥത്തിലുള്ള വിശേഷപ്രയോഗമാണ്. വീണ്ടും വീണ്ടും ജയിക്കുന്നു എന്ന വിശേഷാർത്ഥദ്യോതകം, 'രമ്യഭൂഷയിതുമദീനം നൽകാം സമ്മാനം എന്നിടത്തെ മദീനയും' കാൺക.

മോഹാലസ്യപ്പെട്ടു കിടക്കുന്ന ദശരഥന്റെ സന്നിധിയിൽ ശ്രീരാമൻ പ്രവേശിക്കുന്നു. അവിടെക്കാണുന്ന അലങ്കാരസുന്ദരമായ ഒരു മലയാളപദ്യം കൂടി കുറിക്കട്ടെ.

'ഇമട്ടായവരാംതൻ വചോവിഷമതത്തേററിട്ടു സംജ്ഞാക്ഷയം
സാമാന്യാധികമാർന്നു വീണിതു ധരോത്സംഗത്തിലെക്ഷ്മാപതി
രാമൻവീഷ്ടപതാപനോദനവിധുശ്രീമാൻ പ്രകാശിച്ചുസ-
പ്രേമം ഗോസുധതൂകിയൊട്ടവനെയങ്ങുൽബുദ്ധനാക്കീത ദാ'

ഒരു ഭാര്യ പിണങ്ങുമ്പോൾ, മറെറാരു ഭാര്യയെ സമാശ്രയിക്കുന്ന ഒരു ബഹുപത്നികന്റെ രീതിയാണ്, കൈകേയി പിണങ്ങിയപ്പോൾ ദശരഥക്ഷ്മാപതി ധരോത്സംഗത്തിൽ വീണതായിപറയുന്നതുകൊണ്ടു സൂചിപ്പിക്കുന്നതു്. കൈകേയിയുടെ വാക്കാകുന്ന വിഷക്കാറേററു് ബോധംകെട്ട ദശരഥനെ ഗോസുധ തൂക്കി ഉൽബുദ്ധനാക്കിയ രൂപകഭംഗി ആസ്വാദ്യമാണ്.

ഇനി, മന്ഥരയുടെ കൌടില്യം വെളിവാക്കുന്ന പദം

വേകട ചെമ്പട

ദുർഭഗേ! നിൻമതിഗതിയതു-പര
മൽഭുതാവഹമയ്യോ,
നിർഭരസ്നേഹാൽ തോഴി ഹിതമുരച്ചാൽ കേൾക്കാത്ത
പ്രഭുതൻ പാദസേവ-ഹീനം.

1 ഇല്ല ചേരുമെനിവിവി-ടല്ലയെങ്കിൽ മറെറാരിടം,
നല്ല ഭാവിമൂഢേ! തവ തുലയും, ഓർക്ക-
സപദിവലയും, സുതനുമലയും-മതിയുമലയും-
പൊലിയുമാകെ വിലയും

2 നിന്നിലനരക്തിപാരം-മന്നനു കണ്ടസൂയാഗ്നി-
തന്നിൽനീറും കൌസല്യക്കു കദനം-തീർക്കാൻ
അന്നു ആ സുദിനം-അവൾ തൻ സദനം
ഗമിച്ചു രാമനും-തുടർന്നു ചെയ്ക ഭജനം.

3 രാമനടങ്ങുകിൽ രാജ്യം-നിന്മകനു പിന്നെപ്പൂജ്യം
രാമതനുജന്നതു പഭോജ്യം-ഏവം
പ്രകൃതിയോജ്യം-നൃപതിപൂജ്യം
വിധിയവർജ്യം-വീൺവിചാരം ത്യാജ്യം.

4 ഉണ്ടച്ചുണയെങ്കിൽ വഴി-യണ്ടപണ്ടപതിതവ
രണ്ടുവരം തരാംവേണ്ട സമയം എന്നായ്
ചെയ്യസമയം-നിൻെറ ഹൃദയം
കണ്ടുസദയം-ഇവിടതരുളുമുദയം

5 നാട്ടഭരതനുമീരേ-ഴാണ്ടു വനം ജ്യേഷ്ഠനുമട-
ങ്ങീടണമെന്നാവരങ്ങളം-വരിക്ക-വരൻ-
മറുക്കിലെതിർക്ക-പരുഷമുറയ്ക്കു-
അരിശമെടുക്ക-മമരിക്കുമെന്നും നടിക്ക

ദ്വിതീയാക്ഷരാന്ത്യ പ്രാസഭംഗി മന്ഥരയുടെ കൗടില്യ എത്ര പ്രസ്പഷ്ടമാകുന്നു ഇവിടെ. പ്രാസഭംഗി ഇവിടെ ശ്രദ്ധേയമാണ്. ദശരഥന്റെ ശോകം: കൈകേയി അഹിതവരങ്ങൾ വരിച്ചതിൽ അകംനൊന്തു പറയുന്ന ദശരഥ വാക്കുകൾ ആർക്കും കരളിൽ തട്ടുന്ന വയാണ്.

ദുഃഖകണ്ഠാരം ചെമ്പട

സന്തോഷവാർത്തകേൾപ്പിക്കാ-നന്തികത്തിലാഗതനാം
കാന്തനായിടിമിവനിൽ-ചെന്തീകോരിച്ചൊരികെന്നോ!
മൂത്തപുത്രനല്ലോ പാത്താൽ-പാർത്ഥിവസ്ഥാനാവകാശി;
സാദ്ധ്യമോനിൻമോഹം ചിത്ത മാത്തിയാൽ പിടയുന്നുമേ
നാടൊഴിഞ്ഞീടിലും രാമൻ- കാട്ടപൂകേണമെന്നുണ്ടോ!
കൂടബുദ്ധേ! ഇപ്രകാരം-കാട്ടചൊൽവതെന്താണുനീ!
ആവതല്ലാത്തകാര്യത്തി-ലാവോളം നിർബന്ധിച്ചെന്നെ
ഈ വയസ്സുകാലത്തിട്ടു-നീവലയ്ക്കാൻ തുടങ്ങാതെ.

ഇതിനു കൈകേയിയുടെ പരുഷവചനപൂർവ്വമുള്ള നിർബന്ധ ബുദ്ധി തുടർന്നുവരുന്ന പദങ്ങളിൽ കാണുക.

പന്തുവരാടി- മുറിയടന്ത

അതിചിത്രമിദമത്രമമ ശ്രോത്രനിശിതാസ്ത്ര
തതിയത്രേ, തവവാക്കോർത്താൻ
സുതനൊടുമതിയലൻപാതിമാത്രമിരിക്കിലും
സ്ഥിതികെട്ടവഴിക്കുനിൻഗതിയത്ര ചിതമല്ല,

1. വരമെന്തുംതരാം രണ്ടെന്നരുളീട്ടപുരാ, നേരേ
വരിക്കുമ്പോളതുതിരസ്കരിക്കാമോ! നരോത്തമ!
ഉരപരമെഴും സുരകുലത്തിങ്കൽ കുരുത്തുള്ളോ-
രരക്കാറില്ലൊരുപൊളി, നിനക്കിതു നിരക്കുമോ!

2. അടുത്തനാറം പുലർമല-മുടിമേൽമങ്കതിരിനൻ
വിളർക്കാനായ് തുടങ്ങുമ്പോഠം-മുനിവേഷമൊടും രാമൻ
നടക്കേണമടവിക്കാ-യുടൻ തന്നെയഭിഷേകം-
നടത്തേണം ഭരതനും-തടുത്തിനി കഥിക്കേണ്ട.

3. പിടിച്ച പിടിയപ്പടി- നടക്കായ്കിൽ ജനം, ഞാൻ
മടിച്ചീടാ പുനരേതും-കടുംകൈ കാട്ടിടുവാനും
കുടിച്ചീടാ, കുളിച്ചീടാ, ജഡംനിൽപ്പാൻ ഭുജിച്ചീടാ
വെടിഞ്ഞെല്ലാം പൊടിയി-ലിക്കിടപ്പിങ്ങു കിടന്നിടും.

ജ്യേഷ്ഠൻെറ വനയാത്രാ വാർത്തയറിഞ്ഞു ക്രുദ്ധിച്ച മതിമറന്നു വന്നു, ശ്രീരാമചന്ദ്രനോട്—കേദാരഗൗഡം-ചെമ്പട

വീട്ടുകുല നീതിനിഷ്ഠ-നഷ്ടമായീ ധർമ്മം
ചട്ടമിഷ്ടം പോലെയെന്നായ് .കഷ്ടം, നാടുകെട്ട
ധാർഷ്ട്യമേറും കൈകേയിതൻ-പാട്ടിൽ കിടക്കുന്ന
രാട്ടിൻ ഗോഷ്ടികളെ ബഹ്ഭവാൻ-കൂട്ടാക്കേണ്ടതെല്ലും
ഒട്ടേറെ വയസ്സായ് തുമ്പുകെട്ടോനേ-ത്തടവിൽ
കെട്ടിയാട്ടീട്ടു ഞാനങ്ങേ-പട്ടം കെട്ടിപ്പൻ
ദുഷ്ടക്കൂട്ടുകെട്ടിലകപ്പെട്ടു വിസ്സ്ഥിത്തങ്ങാം
കാട്ടുകിൽ ഗുരുവിനെയും-തിട്ടം ശാസിക്കാം.
സ്പഷ്ടം കാൺകിക്കനിഷ്ടൻെറ നിഷ്ഠുരഗൗടീയ്യം
പുഷ്ടരോഷം ശിഖിതന്നിൽ വിഷ്ടപം ദഹിപ്പാൻ.

എന്നു ലക്ഷ്മണൻ അസഹിഷ്ണവായി പറയുന്നതുകേട്ട്, ശ്രീരാമൻ ശാന്തനായ് പറയുന്ന പദം—സുരഭി ചെമ്പട

ആര്യലക്ഷ്മണ! ലക്ഷ്മണ!-പോരുമമർഷം ആര്യ-
കാര്യമില്ലാതി,ലിതു-ഭൂരിദോഷനിദാനം.
കാമംതാൻ കോപോൽഗമ ഭൂമി, കാമം, വിഷയ-
സ്തോമത്തെയൂന്നിയുള്ളിൽ-കാമം ജ്വലിപ്പോന്നല്ലോ!

കായത്തിൽ കൗതുകത്തിന്നായിട്ടി വിഷയങ്ങഠം
കായമോ, കായൽനീർപോൽ-മായാകാര്യമനിത്യം
ഈയവസ്ഥനോക്കുമ്പോഠം-പേയത്രേ മർത്ത്യരുടെ
ആയാസമെല്ലാമെന്നു-നീയറിയേണം വത്സാ!

പ്രഥമവും പ്രധാനവുമായി അദ്വൈതവേദാന്തിയായിരുന്ന കവിയുടെ ഏതുകൃതിയിലുള്ള വേദാന്തതത്ത്വകഥനം ഇതുപോലുണ്ട്. വസിഷ്ഠൻ ഭരതനോടു പറയുന്നിടത്തും ഇതു കാണാം.

'ഞാനെന്നെഴുമഭിമാനിതയാൽ സഹ-
ജാനന്ദസ്വത മൂടീട്ടമിരുളാം
ന്യൂനത ചിത്തവീഥിയതിൽ മുഴപ്പതു
ജ്ഞാനദിവാകരരുചിയാൽ മാററുക.
ദിനരാത്രങ്ങളും കണക്കുമുറസ്സി
അനുഭോക്തൃകൃതത്തിന്നനുഗുണമായ്
ഗുണദോഷങ്ങളുമണവുതുടരേ,
ക്ഷണപരിണാമികളും, ഗണികാസ്ലവയെ'.

അവസരാനുഗുണരസഭേദമനുസരിച്ച് യോജിച്ച രാഗതാളങ്ങളും ഇണക്കുന്ന കാര്യത്തിലും കവിക്കുള്ള വിരുത് മേലുദ്ധരിച്ച പദങ്ങളിൽ കണ്ടുകഴിഞ്ഞുവല്ലോ! മാങ്കുളത്തിന്റെ ശ്രീരാമൻ, കൊച്ചപ്പിള്ളപ്പണിക്കരുടെ ദശരഥൻ, ക്ലാക്കോട്ടു മഹേശ്വരൻപോററിയുടെ മന്ഥര, മങ്കൊമ്പു ശിവശങ്കരന്റെ കൈകേയി കവിയുടെ ശിഷ്യനായിരുന്ന ആതനാട്ടു ശിവരാമപിള്ളയുടെ ഭരതൻ, ഇവയെല്ലാം ഒന്നിനൊന്നു മെച്ചമായി പ്രേക്ഷകരെ ആദ്യന്തം ആകർഷിച്ചിരുന്നു.

കത്തിയോ, താടിയോ, കരിയോ, ഒന്നുമില്ലാതെ വെറും പച്ചയും മിനുക്കും കൊണ്ടുമാത്രം ഒരു കഥ എത്ര ആകർഷകമാക്കാം എന്ന ഒരു പരീക്ഷണമായി ഈ കൃതിയെ കണക്കാക്കാം. ആകെ എട്ടരംഗങ്ങളും മാത്രമാണിതിലുള്ളത്. ദശരഥൻ, സുമന്ത്രൻ, കൈകേയി, മന്ഥര, ശ്രീരാമൻ, ലക്ഷ്മണൻ, സീത, ഭരതൻ, ശത്രുഘ്നൻ, വസിഷ്ഠൻ എന്നിവർ കഥാപാത്രങ്ങളും.

ഈ ആട്ടക്കഥ രചനാവിശേഷത്തെ ആദരിച്ച് രണ്ടു കൊല്ലം ശാസ്ത്രീക്ലാസ്സിനും ഹയറിനും ടെസ്റ്റായി സ്വീകരിച്ചിട്ടുണ്ട്.

''ശ്രീഭദ്രകാളീ വിജയസ്യ പാദുകാ-
പട്ടാഭിഷേകസ്യ ചനൃത്യകാവ്യയോ,
പ്രത്യഗ്രയോസ്സ്വത് പ്രതിഭാ സമുത്ഥയോ-
തസ്വാദനം കസ്യന ചിത്തഇഷ്ടയേ''

എന്നു വള്ളത്തോളം മഹാകവി 1115 മേടം 18-ാംനു- അഭിപ്രായമരുളിച്ചിരിക്കുന്നതും ഏതത് കൃതിയുടെ വൈശിഷ്ട്യം വ്യക്തമാക്കുന്നുണ്ട്.

ആകപ്പാടെ, രസഭേദസന്നിവേശനം, സരളപദനിഗുംഫനം, പാത്രാനുഗുണസന്ദർഭാനുസാരരാഗതാളയോജനം, സാഹിത്യപുഷ്ടി തുടങ്ങിയ ഗുണവിശേഷത്താൽ ഈ ചെറിയ കഥ സഹൃദയരുടെയും കഥകളികുതുകികളുടെയും സർവംകഷമായ അഭിനന്ദനത്തിനു പാത്രമാകുന്നതാണ്



# അദ്വൈത വിദ്യാപണൻ

## പ്രൊഫ: ജി. ബാലകൃഷ്ണൻനായർ

'സർവം ബ്രഹ്മമയം' എന്നതാണ വസ്തുസ്ഥിതി.
ഇതുറപ്പുവന്ന ഒരു ജീവന്മുക്തനായിരുന്നു
പന്നിശ്ശേരി. ആവരണം നിശ്ശേഷ
മൊഴിഞ്ഞതായിരുന്നു അദ്ദേഹ
ത്തിൻെറ അദ്വൈതവസ്തു
ബോധം.

### ബ്രഹ്മനിഷ്ഠപരമ്പര

ക്രിസ്താബ്ദം പത്തൊൻപതാം ശതകത്തിൻെറ ഉത്തരാർദ്ധാരംഭം മുതൽ ഇരുപതാം ശതകത്തിൻെറ പൂർവാർദ്ധമവസാനിക്കുന്നതിനുമുൻപുവരെയുള്ള ഏതാണ്ടൊരു ശതാബ്ദക്കാലം കേരളാംബയുടെ പുണ്യാതിരേകകാലമായിരുന്നു എന്നു പറയാം. കേരളവസുന്ധരയെ പുണ്യവതിയാക്കിക്കൊണ്ട് ജീവൻമുക്തന്മാരായ ബ്രഹ്മനിഷ്ഠന്മാരുടെ ഒരു പരമ്പരതന്നെ അക്കാലത്തിവിടെ ഉദയം ചെയ്യുകയുണ്ടായി ശ്രീ. ചട്ടമ്പിസ്വാമി തിരുവടികരം, ശ്രീ നാരായണ ഗുരുദേവൻ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികരം, തീർത്ഥപാദപരമഹംസർ, പന്നിശ്ശേരി നാണുപിള്ള എന്നിവരായിരുന്നു ഈ പരമ്പരയിലെ പ്രധാന ജ്യോതിസ്സുകരം. പന്നിശ്ശേരിയായിരുന്നു ഈ രവസരയിലെ അവസാനകണ്ണി. മുൻപുള്ളവരെല്ലാം സന്യാസം സ്വീകരിച്ച ജീവൻമുക്തരായി വർത്തിച്ചിരുന്ന മാണിക്യരത്നങ്ങളാണെങ്കിൽ ശ്രീ പന്നിശ്ശേരി ഗൃഹസ്ഥാശ്രമിയായി ജീവൻമുക്തനായിക്കഴിഞ്ഞ ഒരു വെൺമുക്താഫലമാണെന്നേഭേദമുള്ളു. ശ്രീ ചട്ടമ്പിസ്വാമി തിരുവടികരംക്കും ശ്രീ നാരായണഗുരുദേവനും തമ്മിൽ ഒന്നോ രണ്ടോ വയസ്സിൻെറ വ്യത്യാസമേ ഉണ്ടായിരുന്നുള്ളു. ഗുരുദേവൻ ജനിച്ച് ഒരു പതിനേഴ് വർഷം കഴിഞ്ഞാണ് ശ്രീ നീലകണ്ഠതീർത്ഥപാദർ ഭൂജാതനായത്. നീലകണ്ഠതീർത്ഥപാദരേക്കാരം പത്തു വയസ്സിനു ഇളപ്പമേയുള്ള തീർത്ഥപാദ പരമഹംസർക്ക്. തീർത്ഥപാദ പരമഹംസരേക്കാരം നാലു വയസ്സിൻെറ ഇളപ്പമേയുള്ള ശ്രീ പന്നിശ്ശേരി നാണുപിള്ളയ്ക്ക്. ഇവരെല്ലാവരും തന്നെ കുറേനാരം ഒരുമിച്ച് ജീവിക്കുകയും വേദാന്ത ചർച്ചയിലേർപ്പെടുകയും ചെയ്തകാര്യമാണിവിടെ പ്രത്യേകം സ്മരണീയമായിട്ടുള്ളത്. ഇങ്ങനെ അഞ്ചോളം ജീവൻമുക്തന്മാരെ ഒരുമിപ്പിക്കാൻ അവസരം ലഭിച്ച കേരളവസുന്ധര ധന്യയാണെന്നെടുത്തുപറയേണ്ടതില്ലല്ലോ.

## ഒരു ജീവൻമുക്തൻ

ഇവരിൽ ശ്രീ. നീലകണ്ഠതീർത്ഥപാദരുടെ വാത്സല്യശിഷ്യനായിരുന്നു ശ്രീ. പന്നിശ്ശേരി നാണുപിള്ള. എന്നാൽ തീർത്ഥപാദരെ കണ്ടെത്തുന്നതിനു മുൻപുതന്നെ സംസ്കൃതഭാഷയിലും തർക്കവ്യാകരണാദി ശാസ്ത്രങ്ങളിലും അദ്ദേഹം നല്ല പാണ്ഡിത്യം കരസ്ഥമാക്കിയിരുന്നു. സ്വാമികളുടെ ദർശനവും കാരുണ്യാമൃതവർഷവും പന്നിശ്ശേരിയുടെ വ്യക്തിത്വത്തെ തേജോമയമാക്കി മാററി, അദ്ദേഹം മഹാനായ ഒരാത്മജ്ഞാനിയാക്കി മാററപ്പെട്ടു. വേദാന്തശാസ്ത്രജ്ഞാനത്തിലും അനുഭവസമ്പത്തിലും അദ്ദേഹം ഒരുപോലെ പരിനിഷ്ഠിതനും സന്തുഷ്ടനും ആയി ബഹ്ഭവിച്ചു. ജ്ഞാനവിജ്ഞാനവാരാശിയായ നീലകണ്ഠതീർത്ഥപാദരുടെ ഗുരുത്വം കൂർമ്മബുദ്ധിയും തർക്കപടുവുമായ പന്നിശ്ശേരിയുടെ ശിഷ്യത്വം. ഇവ രണ്ടും മരുമിച്ചപ്പോൾ ഗൃഹസ്ഥനായ പന്നിശ്ശേരിയിൽ ഒരു ജീവന്മുക്തൻ തെളിഞ്ഞുപ്രകാശിച്ചുവെങ്കിൽ അതിൽ അതിശയിക്കാനില്ലതന്നെ.

## സംശയലേശമില്ലാത്ത വേദാന്തജ്ഞാനം

വേദാന്തവിദ്യ പലരും കരുതുന്നതുപോലെ ഗ്രഹിക്കാനും നടപ്പാക്കാനും അത്ര എളുപ്പമുള്ള ഒന്നല്ല. എളുപ്പമായി കരുതി വേണ്ടത്ര ഗൗരവബുദ്ധി പുലർത്താതെ പലരും ഈ രംഗത്തു വിഹരിക്കുന്നുണ്ട്. അവരൊക്കെ ആശയക്കുഴപ്പമുണ്ടാക്കി ജിജ്ഞാസുക്കളെ വഴിതെററിക്കാൻ മാത്രമേ എന്നും ഉപകരിച്ചിട്ടുള്ളു. ശ്രീ. പന്നിശ്ശേരിയുടെ വേദാന്തജ്ഞാനം സംശയലേശമില്ലാത്ത വസ്തുബോധത്തിൽ അടിയുറച്ചതും വ്യക്തമായ അനുഭവത്തിൻെറ മാധുര്യം നിറഞ്ഞുതിങ്ങുന്നതും ആയിരുന്നു. അദ്ദേഹത്തിൻെറ വിശിഷ്ടകൃതിയായ ശ്രീശങ്കരവിജയം ആട്ടക്കഥ ഒന്നു മാത്രം മതി ഈ രണ്ടു കാര്യങ്ങളും തെളിയിക്കാൻ. അതിൽ ബാലശങ്കരൻ അമ്മയോടു പറയുന്ന വരികൾ ശ്രദ്ധിക്കുക:-

വൃത്തിവാതവിക്ഷേപാൽ
പ്രത്യഗാത്മാംഭോധിയിൽ
മിഥ്യയായ്പൊങ്ങും വീചി-
വിസ്താരമത്രേവിശ്വം
തദ്വിഷയാസക്തിയാ-മിത്തിൾപററിപ്പടർന്നാൽ
ചിത്തദ്രുമത്തിന്നഭി-വൃദ്ധിസിദ്ധിക്കയില്ല.

അവനവൻെറ ഉള്ളിൽതന്നെയുള്ള അഖണ്ഡബോധ സമുദ്രത്തിൽ സങ്കല്പമാകുന്ന കാററടിച്ചുപൊങ്ങുന്ന തിരമാലകളുടെ പ്രസരമാണ് പ്രപഞ്ചം. ഇവ ആത്മാവിൽ ഭിന്നമായ വസ്തുസത്തയില്ലാത്ത വെറും കാഴ്ചകളാണ്. ഈ പ്രപഞ്ചവിഷയങ്ങളിലുള്ള ആസക്തിയാകുന്ന ഇത്തിൾ ചുററിപ്പടർന്നാൽ ചിത്തമാകുന്ന വൃക്ഷം

ആത്മാനുഭവത്തിനു കഴിവില്ലാത്തതായി നശിച്ചുപോകും. ഈ ദർശനവൈശദ്യം ശ്രീശങ്കരനെന്നപോലെ ശ്രീ. പന്നിശ്ശേരിക്കും പൂർവ്വജന്മസുകൃതത്തിലൂടെ ചെറുപ്പകാലത്തുതന്നെ ലഭിച്ചിരുന്നു. അതുപോലെ ഈ കൃതിയിൽ തന്നെയുള്ള ചണ്ഡാല ശിവന്റെ അദ്വൈതവസ്തുപ്രഖ്യാപനം പന്നിശ്ശേരിയുടെ ഉറപ്പേറ അദ്വൈതബോധത്തിന്റെ പ്രകടരൂപമാണെന്നു പറയേണ്ടതില്ലല്ലോ. അതിപ്രകാരമാണു:-

ഉത്തമോത്ഭുസുരനും ശ്വപചനും
വജ്രവും കരിക്കട്ടയുമെന്നപോൽ
ഒററവസ്തുവിൽ ഭിന്നമാം തോന്നലെ-
ന്നത്രനാം ഭാവഭേദാൽതെളിയിച്ചു.

വജ്രവും കരിക്കട്ടയും ഒരേ വസ്തുവിലെ രണ്ടു രൂപങ്ങളാണെന്ന് ആധുനിക ശാസ്ത്രം തെളിയിച്ചിട്ടുണ്ട്. ശിവനും ചണ്ഡാലനും ഒന്നാണെന്നു ശിവന്റെ ചണ്ഡാല രൂപംതന്നെ തെളിയിച്ചു. സർവ്വം ബ്രഹ്മമയം എന്നതാണ് വസ്തുസ്ഥിതി. ഇതുറപ്പുവന്ന ഒരു ജീവൻമുക്തനായിരുന്നു ശ്രീ പന്നിശ്ശേരി. ആവരണം നിശ്ശേഷമൊഴിഞ്ഞതായിരുന്നു അദ്ദേഹത്തിന്റെ അദ്വൈതവസ്തുബോധം. യുക്തിഭദ്രങ്ങളും അനുഭവമധുരങ്ങളുമായ പല ഉപന്യാസങ്ങളും വേദാന്ത വിഷയത്തിൽ അദ്ദേഹം രചിച്ചിട്ടുണ്ട്. ഇവയിൽ ''ആത്മാവിന്റെ നിർലേപത്വം'' എന്ന ഒരൊററ ഉപന്യാസം തി വേദാന്തവിഷയത്തിൽ അദ്ദേഹത്തിന്റെ തർക്കപടുത്വവും അനുഭവമാധുര്യവും തെളിയിക്കാൻ. ഈ ഉപന്യാസം വായിച്ചുകേട്ടിട്ടാണു ശ്രീ നീലകണ്ഠഗുരുപാദർ അദ്ദേഹത്തിനു 'അദ്വൈതവിദ്യാപണൻ' എന്ന ബിരുദ നാമം അനുഗ്രഹിച്ചരുളിയതു്. അതിനുമുൻപുതന്നെ ശിഷ്യന്റെ സത്യാനുഭവ സമ്പത്തിയെ പുരസ്കരിച്ചു് 'പരമാനന്ദനാഥൻ' എന്ന ദീക്ഷാനാമം ഗുരുനാഥൻ നൽകിക്കഴിഞ്ഞിരുന്നതാണ്. അങ്ങനെ പരമാനന്ദനാഥനെന്നും അദ്വൈത വിദ്യാപണനെന്നും ബ്രഹ്മനിഷ്ഠനായ സ്വഗുരുവിനാൽതന്നെ ആശീർവദിക്കപ്പെട്ടയാളാണു ശ്രീ. പന്നിശ്ശേരി. അദ്ദേഹത്തിന്റെ അദ്വൈതാനുഭവസമ്പത്തിയ്ക്കു് ഇതിൽപ്പരം തെളിവെന്താണു വേണ്ടതു്?

## അൽഭുത പ്രതിഭാശാലി

കഥകളിസാഹിത്യരംഗത്തും അൽഭുത പ്രതിഭാശാലിയായിരുന്നു നമ്മുടെ കഥാപുരുഷൻ. നിഴൽകുത്തു്, ഭദ്രകാളീവിജയം, പാ

(ശേഷം 62-ാംപേജ് അവസാനം)

യശശ്ശരീരനായ പണ്ഡിതസാർവ്വഭൗമൻ ശ്രീ. പന്നിശ്ശേരി നാണുപിള്ളയും ഞാനും തമ്മിൽ ആദ്യമുണ്ടായതു് ഒരു അദ്ധ്യാപക-രക്ഷാകർത്തൃബന്ധമായിരുന്നു. അദ്ദേഹത്തിന്റെ ഏകപുത്രൻ ശ്രീനിവാസക്കുറുപ്പും ഏകപുത്രി ലക്ഷ്മിക്കുട്ടിയമ്മയും, ഞാൻ പ്രഥമാധ്യാപകനായിരുന്ന കരുനാഗപ്പള്ളി ഹൈസ്കൂളിൽ പഠിച്ചിരുന്നു. കുറുപ്പിനെ നാണുപിള്ളച്ചേട്ടൻതന്നെ കൈപിടിച്ചു് എന്നെ ഏൽപ്പിക്കുകയായിരുന്നു. കാലാന്തരത്തിൽ കുറുപ്പു് മിക്കവാറും എന്റെ കുടുംബത്തിലെ ഒരംഗത്തെപ്പോലെയായിത്തീർന്നു. ഇന്നും ആ ബന്ധം അഭംഗുരം തുടരുന്നു.

※※※※※※※※※※※※※※ട൦※※※※※※※※※※※

# ശ്രീ. പന്നിശ്ശേരി നാണുപിള്ള

## (ഒരനുസ്മരണം)

**വി. എ. നാരായണപിള്ള.**

※※※※※※※※※※※※※ട※൦※※※※※※※※※※※

നാലു പതിററാണ്ടുകൾക്കു മുമ്പുള്ള സംഭവങ്ങളും അവയെച്ചുററിപ്പററിയുള്ള ആളുകളും, ഇന്നു പിൻതിരിഞ്ഞു നോക്കുമ്പോൾ വ്യക്തമായും അനുക്രമമായും ഓർമ്മയിൽ വരുക പ്രയാസമാണു്. നാണുപിള്ളച്ചേട്ടനെ സംബന്ധിച്ച എന്റെ സ്മരണകൾക്കു് ഈ കുഴപ്പം കുറെയൊക്കെയുണ്ടു്. മനസ്സിൽ ഇന്നും പച്ചപിടിച്ചു നിൽക്കുന്ന ഒന്നു രണ്ടു സംഭവങ്ങൾമാത്രം ഇവിടെ വിവരിക്കാം.

---

ഉകാപട്ടാഭിഷേകം, ശങ്കരവിജയം തുടങ്ങി സദ്ദേഹത്തിന്റെ ആട്ടക്കഥകൾ കൈരളിയുടെ കണ്ഠാഭരണങ്ങളായിത്തന്നെ വിളങ്ങുന്നു. സാഹിത്യരംഗത്തു് അതീവ ഭാവനാസമ്പന്നനായ ഒരാസ്വാദകനും രചയിതാവുമായിരുന്നു അദ്ദേഹം. എങ്കിലും അദ്ദേഹത്തിന്റെ ജീവിതം സൂര്യനെപ്പോലെ തിളങ്ങിനിൽക്കുന്നതു് വേദാന്തരംഗത്താണു്. ആ വേദാന്ത സൂര്യന്റെ വാങ്മയപ്രകാശം കേരളത്തെ വേണ്ടത്ര ഉദ്ദീപ്തമാക്കാനിടവരട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടു്,

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



നാണപിള്ളച്ചേട്ടനെ അടുത്തറിയാനുള്ള ആഗ്രഹം ആദ്യമായി എന്നിലുണർത്തിയതു്, ഞാൻ ഒരു ജ്യേഷ്ഠസഹോദരനെപ്പോലെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്ന ശ്രീവർദ്ധനത്തു് എസ്. എൻ. കൃഷ്ണപിള്ളസാറാണു്. അദ്ദേഹവും കരുനാഗപ്പള്ളി ഹൈസ്കൂളിൽ ഒരു അദ്ധ്യാപകനായിരുന്നു. തന്റെ അഭിവന്ദ്യസുഹൃത്തിന്റെ അഗാധമായ പാണ്ഡിത്യത്തെയും സാഹിത്യസിദ്ധികളെയും വാഴ്ത്തുന്നതിൽ കൃഷ്ണപിള്ള സാറിനു് അലംഭാവമെന്നൊന്നുണ്ടായിരുന്നില്ല. അവർ തമ്മിലുണ്ടായിരുന്നതു് ഏകദേശം ഒരു 'ജോൺസൺ-ബോസ്‌വെൽ' ബന്ധമായിരുന്നു എന്നു പറയാം. ആ ബന്ധത്തിൽനിന്നു ഒരു നല്ല ജീവചരിത്രം നമുക്കു ലഭിക്കാതെ പോയതു് വിധിവൈപരീത്യമെന്നേ പറയാവൂ. അങ്ങനെയൊരു മഹൽകൃത്യം നിർവ്വഹിക്കുവാനുള്ള പാണ്ഡിത്യവും സഹൃദയത്വവും കൃഷ്ണപിള്ള സാറിനുണ്ടായിരുന്നുതാനും.

ഒരു ദിവസം കൃഷ്ണപിള്ള സാർ നാണപിള്ളച്ചേട്ടനെ പരിചയപ്പെടുത്താൻ എന്നെ പന്നിശ്ശേരിൽ കൂട്ടിക്കൊണ്ടുപോയി. സുപ്രസിദ്ധ കഥകളിനടനായിരുന്ന മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കരുടെ അയൽക്കാരനാണു് ഞാനെന്നറിഞ്ഞപ്പോഴം പന്നിശ്ശേരിക്കുണ്ടായ സന്തോഷം വളരെ പ്രകടമായിരുന്നു. ഇന്നു തകഴി ശിവശങ്കരപ്പിള്ളയെക്കുറിച്ചെന്നപോലെ അന്നു് ഒരു കുട്ടനാടൻ കലാകാരനെക്കുറിച്ചുണ്ടായ ആ പ്രശംസ— അതും ഒരു മഹാപണ്ഡിതനിൽനിന്നു്— കേട്ടപ്പോഴം എനിക്കുതോന്നിയ അഭിമാനവും ആഹ്ളാദവും അളവററതായിരുന്നു. കൂട്ടത്തിൽ പറയട്ടെ, എന്നെക്കുറിച്ചു് നാണപിള്ളച്ചേട്ടനു് ഉറച്ച ഒരു തെററിദ്ധാരണയുണ്ടായിരുന്നു. കഥകളി പരിശീലനം തുടങ്ങി, അതു പൂർത്തിയാക്കാതെ ഇംഗ്ലീഷ് പഠിത്തത്തിലേക്കു് വഴിമാറിപ്പോയ ഒരുവനാണു് ഞാനെന്നു് എങ്ങനെയോ അദ്ദേഹം വിശ്വസിച്ചിരുന്നു. ഞാൻ തിരുത്താൻ ശ്രമിച്ചിട്ടും ആ വിശ്വാസത്തിനിളക്കം തട്ടിയിരുന്നില്ലെന്നു് കൃഷ്ണപിള്ള സാറിൽനിന്നും മനസ്സിലായി.

നാടകീയതകൊണ്ടു് അവിസ്മരണീയമായ മറെറാരു സംഭവം കൂടി ഇവിടെകുറിക്കട്ടെ. ആയുർവേദത്തിൽ വിഷജ്വരമെന്നും അലോപ്പതിയിൽ ടൈഫോയ്ഡ് എന്നും അറിയപ്പെടുന്ന രോഗംമൂലം അലഭ്യമായിരുന്ന വിദഗ്ദ്ധ ചികിത്സയെയും നിഷ്കൃഷ്ടമായ പരിപരിചരണത്തെയും വിഫലമാക്കിക്കൊണ്ടു് എന്റെ ആദ്യത്തെ സഹധർമ്മിണിയും ഒരു കനിഷ്ഠ സഹോദരനും അകാലചരമം പ്രാപിച്ചു. ദുഃഖംകൊണ്ടു മരവിച്ചുപോയ മനസ്സുമായി കഴിഞ്ഞുകൂടിയിരുന്ന എന്നെ പലരും സന്ദർശിച്ചു സാന്ത്വനപ്പെടുത്താൻ ശ്രമിച്ചുകൊണ്ടിരുന്നു. അവരിൽ പലരും ഇന്നോർമ്മയിലില്ല. പക്ഷെ നാണപിള്ള ചേട്ടന്റെ സന്ദർശനം മറക്കാനാകാത്ത സവിശേഷതയുള്ളതാ

യിരുന്നു. ഞാൻ ഏകനായി വീടിന്റെ പൂമുഖത്തുള്ള മേശയ്ക്കുപി ന്നിൽ അധോമുഖനായി ഇരിക്കുകയായിരുന്നു. അദ്ദേഹം എതിർ വശത്തുള്ള ഒരു കസേരയിൽ ഇരുന്നു. ഞാൻ കുശലം ചോദിച്ചില്ല. അദ്ദേഹം ഒരു സാന്ത്വന വാക്കും പറഞ്ഞുമില്ല. ആ മൂകരംഗം അധി കം നീണ്ടില്ല. എന്റെ മേശപ്പുറത്തുനിന്നും ഒരു കഷണം കടലാസും എന്റെ പേനയുമെടുത്തും എന്തോ കുറിച്ച് ഒരു പുസ്തകത്തിന്റെ പേ ജുകൾക്കിടയിൽ അററം വെളിയിൽ കാണത്തക്കവിധം തിരുകി വ ച്ചിട്ട് എഴുന്നേററ് യാത്ര പറയാതെ തന്നെ അദ്ദേഹം നടന്നുനീങ്ങി.

ദിവസങ്ങൾ കഴിഞ്ഞാണ് ഞാൻ ആ കടലാസ് എടുത്ത് നോക്കിയത്. അതിൽ താഴെ കാണുന്ന സംസ്കൃത പദ്യമാണ് അദ്ദേഹം എഴുതിയിരുന്നത്.

''അരക്ഷിതംനിഷ്ഠതിദൈവരക്ഷിതം
സുരക്ഷിതം ദൈവഹതം വിനശ്യതി
ജീവത്യനാഥോ വിപിനേവിസർജ്ജിതഃ
കൃതപ്രയത്നോ ന ഗൃഹേ, ന ജീവതി.''

ആ കടലാസ് ഇപ്പോൾ എന്റെ കൈവശമില്ല. പക്ഷെ ആ പദ്യം ഇപ്പോഴും മനസ്സിലുണ്ട്.



---

1099 ധനു 26 രാവിലെ 11 മണിയോടെ തിരുവനന്തപുരത്തു നിന്നു് ശിവഗിരിയിലെത്തി നാണുഗുരുസ്വാമികളെ ദർശിച്ചു. ജാതി, പരമാണുവാദം, സേശ്വരവാദം, സമുദായ പരിഷ്കാരം, മുക്തി, പ്രപഞ്ചസത്ത ഇങ്ങനെ പല വിഷയങ്ങളെക്കുറിച്ചും സംസാ രിച്ചുകൊണ്ടിരുന്നു. രാത്രി കൊല്ലത്തിനു വണ്ടി കയറാൻ ഞങ്ങൾ ഒന്നിച്ചു തിരിച്ചു. റെയിൽവേ ആപ്പീസിൽ വെയിററിങ് റൂമിൽ ഇരുന്നു. പുള്ളിത്താനും കൃഷ്ണപിള്ള മുതലായ മാന്യന്മാരും ഉണ്ടാ യിരുന്നു. അവിടെവെച്ചു നാണുഗുരുസ്വാമികളുടെ കാരണഗുരു ആരെ ന്നുള്ള വിഷയം സംഭാഷണം. ചട്ടമ്പിസ്വാമിതന്നെ എന്നും മററും അദ്ദേഹം സമ്മതിച്ചു. തയ്ക്കാട്ടു ബാവുഗുരുവല്ലെന്നു പറഞ്ഞു. രാത്രി കൊച്ചുപിലാംമൂട്ടിൽ കുഞ്ഞുരാമൻ വൈദ്യന്റെ കെട്ടിടത്തിൽ താമ സം. ശബ്ദശക്തി, അർത്ഥം മുതലായ വിഷയങ്ങളെക്കുറിച്ചു സംഭാ ഷണം. ധനു 27 രാവിലെ മുണ്ടയ്ക്കലേക്കു പോയി. ക്ഷേത്രത്തിൽ സ്വാമിയുമായി ഇരുന്നു. പ്രണവം, പുനർജനി മുതലായി അനേക വിഷയങ്ങൾ സംഭാഷണം.

(ശ്രീ. പന്നിശ്ശേരിയുടെ ഡയറി.)

---

# ഒരനുസ്മരണം

ആററുവാശ്ശേരി രവീന്ദ്രൻ.

പാണ്ഡിത്യത്തിൻ പരിമളമിളാ-
മണ്ഡലത്തിൽപ്പരത്തി
പൂർണ്ണാമോദം പുകളൊളി ചൊരി-
ഞ്ഞോരു ധീരാഗ്രഗണ്യൻ.
പന്നിശ്ശേരിപ്രഥിതചരിതൻ നാണുപി-
ള്ളാഖ്യകോലും
പുണ്യശ്ലോകൻ വിലസിനിഖിലാരാ-
ധ്യനായ് മേധ്യശീലൻ.

അല്ലൽക്കെല്ലാമറുതിവരുവാൻ കർമ്മവും ജ്ഞാനവും ര-
ണ്ടല്ലെന്നെല്ലാനിഗമവുമുരയ്ക്കുന്ന സിദ്ധാന്തപക്ഷം
ഉള്ളിൽക്കണ്ടുല്ലസിത സുഖമുദ ബുദ്ധനായ് ബദ്ധനല്ലാ-
തില്ലത്തിൽ താനഴകൊടു കഴിഞ്ഞീമഹായോഗിവര്യൻ.

ആരും നേരിൽച്ചെറുത്തുവിജയിപ്പാ-
നടക്കില്ല വിദ്വത്-
പൂരം മോദാൽ മുടിയിലണിയും
മുഗ്ദ്ധമാണിക്യരത്നം
പാരാവാരം വിമലതയെഴും
വിദ്യകൾക്കാകെയേവം
ഹാ, രാജിച്ചു ജനകനസമം ഗേ-
ഹിയായ് മോഹഹീനൻ.

സാഹിത്യത്തിൽ പ്രഥിതപദവാക്യപ്രമാണങ്ങളിൽസ്സത്-
സൌഹിത്യം നൽകിന നടകലാവിദ്യയിൽത്തൊട്ടുമററും
മാഹാത്മ്യം ചേർന്നവയിലുമതിപ്രൌഢവിജ്ഞാനമാന്നോൻ
മോഹധ്വാന്തദ്യുമണി മതിമാ,നാ മഹാനല്ലസിച്ചു.



ബഹുമുഖ പ്രതിഭനായ

# ശ്രീ. പന്നിശ്ശേരി

**ടി. എൻ. ഗോപിനാഥൻനായർ**

> ഉയരം കുറവെങ്കിലും ഒത്ത ശരീരം. ഉജ്ജ്വലത്തായ കണ്ണുകൾ. ഒററമുണ്ടും തോളിൽ തോർത്തുമാണ് വേഷം. ആ തലയെടുപ്പും ആജ്ഞാശക്തിയുള്ള കണ്ണുകളും എന്നെ ആകർഷിച്ചു

***ആ ദർശനം***

അന്നെനിക്ക് പത്തുപതിനാറു വയസ്സേയുള്ളു ചില്ലറക്കവിതകൾ എഴുതുന്ന കാലം. ഇന്നും ആ ത്രിസന്ധ്യ എനിക്കോർമ്മയുണ്ട്. ഞങ്ങളുടെ വഴതക്കാട്ടുള്ള പാർവ്വതിമംഗലത്ത് അപരിചിതനായ ഒരതിഥി പൂമുഖത്തെത്തി. ഉയരം കുറവെങ്കിലും ഒത്ത ശരീരം. ഉജ്ജ്വലത്തായ കണ്ണുകൾ. ഒററമുണ്ടും തോളിൽ തോർത്തുമാണ് വേഷം. ആ തലയെടുപ്പും ആജ്ഞാശക്തിയുള്ള കണ്ണുകളും എന്നെ ആകർഷിച്ചു എന്നെ കണ്ടയുടൻ 'അച്ഛനില്ലേ?' എന്നുചോദിച്ചു.

'ഉണ്ട്'

'മററാരെങ്കിലും മുകളിലുണ്ടോ?'

'ഇല്ല വായിക്കയാണ്'

'പന്നിശ്ശേരി വന്നുനിൽക്കുന്നുവെന്ന് കുട്ടിചെന്നുപറയൂ'

ഞാനാദ്യമായി ആ പേരു കേൾക്കുകയാണ്. വിചിത്രമായ ആ പേരു മനസ്സ് ആവർത്തിച്ചുകൊണ്ടിരുന്നു. ഏതാനും നിമിഷം ആ കണ്ണിലേക്ക് നോക്കിനിന്നിട്ട് ഞാൻ തിടുക്കത്തിൽ കോവണി കയറി

'വേഗം കൂട്ടിക്കൊണ്ടുവരൂ. പത്തുമിനിട്ടുകഴിഞ്ഞു്
നീ കാപ്പിയും കൊണ്ടുവരണം'

അച്ഛൻ ഇരുപ്പിടത്തിൽനിന്ന് എഴുന്നേററുനിന്ന് ആഗതനെ സ്വാഗതം ചെയ്തു. എനിക്ക് തെല്ലൊരത്ഭുതംതോന്നി. അത് പതിവുള്ള കാര്യമല്ല. അത്ര വേണ്ടപ്പെട്ടവരാണെങ്കിൽമാത്രമേ അച്ഛൻ എഴുന്നേററുനിന്ന് സ്വീകരിക്കാറുള്ളു. അത്ര സ്നേഹമുള്ളവരാണെങ്കിൽ മാത്രമേ കാപ്പികൊണ്ടുവരാൻ പറയാറുമുള്ളു.

ഞാൻ കാപ്പിയുമായി ചെന്നപ്പോഴേക്കും അദ്ദേഹം കൈയെഴുത്തു പ്രതി വായിച്ചുതുടങ്ങിയിരുന്നു. 'നിഴൽക്കുത്ത്'' എന്ന ആട്ടക്കഥയാണ് അദ്ദേഹം വായിക്കുന്നതെന്ന് പിന്നീട് മനസ്സിലായി. ഞാൻ കേട്ടുകൊണ്ടു നിന്നെങ്കിലും ആ സംസ്കൃത ശ്ലോകങ്ങളൊന്നും എനിക്ക് മനസ്സിലായില്ല. അച്ഛൻ അതിരററ് ആസ്വദിക്കുന്നുണ്ടായിരുന്നു. ചില ശ്ലോകങ്ങൾ ആവർത്തിക്കാൻ ആവശ്യപ്പെട്ടിരുന്നു. അദ്ദേഹത്തിൻെറ 'സ്വരത്തിനുടെ മാധുര്യം' അത്ര ഹൃദ്യമായിരുന്നു. മണിപ്രവാള ഗാനങ്ങൾ ചൊല്ലിയിരുന്നത് അനുകരണീയമായ ശൈലിയിലായിരുന്നു ആരൊക്കെയോ അച്ഛനെകാണാൻ താഴത്തെ നിലയിൽ എത്തിയിരുന്നു. പക്ഷെ വായനതീരുംവരെ ആരെയും മുകളിൽവരാൻ അനുവദിച്ചില്ല. അച്ഛൻ ആട്ടക്കഥയുടെ കുളിരലകളിൽ സാഹ്ളാദം ആന്ദോളനം ചെയ്കയായിരുന്നു.

ഏതാണ്ട് രണ്ടുമണിക്കൂർനേരം അദ്ദേഹം അവിടുണ്ടായിരുന്നു. ആ മധുരമായ കാവ്യനിമ്നഗയുടെ കുളിരലകൾ ആ അന്തരീക്ഷത്തിൽ ധന്യചൈതന്യം പകർന്നിരുന്നു. 'അവതാരിക അവിടെ എത്തിച്ചുകൊള്ളാം' എന്നച്ഛൻ പറഞ്ഞപ്പോൾ അദ്ദേഹം തൊഴുകൈയോടെ എഴുന്നേററു.

അന്നുകണ്ട ശ്രീ. പന്നിശ്ശേരി നാണുപിള്ള എന്ന മഹാനുഭാവനെ ഞാൻപിന്നെ കണ്ടിട്ടില്ല. നിഴൽക്കുത്ത് തിരുവനന്തപുരത്ത് കഥകളി ക്ലബ്ബിൻെറ ആഭിമുഖ്യത്തിൽ അരങ്ങേറുന്നത് ഒരിക്കൽ കണ്ടിട്ടുണ്ട്.

'നിഴൽക്കുത്ത്'' എന്ന അർത്ഥവത്തായ തലക്കെട്ട് എന്നെ വല്ലാതെ ആകർഷിച്ചിരുന്നു. പിൽക്കാലത്ത് ഞാനെഴുതിയ ഒരു സാമൂഹ്യനാടകത്തിന് ആ പേരു് നല്കുകയുംചെയ്തു. 'നിഴൽക്കുത്ത്'' എന്നപേരു് ഇതിവൃത്തത്തിൽ സംഭൃതമായ മർമ്മങ്ങൾ അറിയാൻ സ്വാഭാവികമായി അനുവാചകനിൽ ജിജ്ഞാസ വളർത്താതിരിക്കയില്ല.

## *കൂടുതൽ വിവരങ്ങൾ:*

ശ്രീ. പന്നിശ്ശേരിയെപ്പററി കൂടുതൽ വിവരങ്ങൾ അറിയാൻ അവസരംകിട്ടിയതു് ഏതാനുംകൊല്ലംകഴിഞ്ഞു് കോളേജിൽഎത്തിയപ്പോഴാണ്. ശ്രീ. കമ്പളത്തു ശങ്കുപ്പിള്ളച്ചേട്ടൻെറ ഭാര്യാസഹോദരനായ ശ്രീ. നെടുമ്പുറത്തു് രാമൻപിള്ള എൻെറ സുഹൃത്തായിരുന്നു. അദ്ദേഹത്തിന് അടുത്തറിയാമായിരുന്ന ശ്രീ. പന്നിശ്ശേരിയെപ്പററി

ട്ടുവളരെ കാര്യങ്ങൾ പറയാനുണ്ടായിരുന്നു. ചട്ടമ്പിസ്വാമി തിരുവടികളുടെ പ്രിയ ശിഷ്യനായിരുന്ന ശ്രീ പന്നിശ്ശേരി എന്റെ ആദരവ് പിടിച്ചുപററി. സ്വാമികൾ പ്രിയ ശിഷ്യനെ 'പൊന്നുണ്ണ' എന്നാണ് ഓമനയായി വിളിച്ചിരുന്നതു്. അങ്ങനെ വിളിക്കാൻ കാരണം ശിഷ്യന്റെ പൊക്കക്കുറവാകണം. അക്ഷീണമായ ഗ്രന്ഥപാരായണംകൊണ്ടും നിരന്തരമായ സാധനകൊണ്ടും ആ മഹാനുഭാവൻ ആദ്ധ്യാത്മിക മേഖലയിൽ സമുന്നതപദവി ആർജ്ജിച്ചിരുന്നു. സ്കൂൾ വിദ്യാഭ്യാസത്തിന് മുടക്കം വന്നെങ്കിലും ആംഗലഭാഷയിലും തമിഴ്, ഹിന്ദി, ബംഗാളി തുടങ്ങിയ ഭാഷകളിലും സ്വപ്രയത്നംകൊണ്ട് സാമാന്യജ്ഞാനം നേടാൻ ആ അൽഭുത പ്രതിഭനു കഴിഞ്ഞിരുന്നു സംസ്കൃതഭാഷയുടെ വിജ്ഞാനഖനി അദ്ദേഹം നേരത്തേ സ്വായത്തമാക്കിയിരുന്നു.

ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമികളിൽനിന്നു് യോഗജ്ഞാനോപദേശം സ്വീകരിച്ചിരുന്ന അദ്ദേഹം അദ്വൈത വിദ്യാപണ്ഡിതൻ എന്ന ബിരുദം നേടിയിരുന്നതും പരമാനന്ദനാഥൻ എന്നറിയപ്പെട്ടിരുന്നതും ഇന്നുള്ളവർ അറിയാൻ ഇടയില്ല. എല്ലാ കലകളുടെ മർമ്മങ്ങളും ചട്ടമ്പിസ്വാമിതിരുവടികൾ ബഹുമുഖപ്രതിഭനായ ഈ വൽസലശിഷ്യനെ അഭ്യസിപ്പിച്ചിരുന്നു

***കഥകളിക്കമ്പം:***

കഥകളിയോട് അദ്ദേഹത്തിനു് കലശലായ കമ്പമുണ്ടായിരുന്നു. ജീർണ്ണിച്ചുവന്ന ആ കലയ്ക്കു് കായകല്പചികിൽസനടത്തി ഓജസ്സു് നൽകിയതു് അദ്ദേഹമാണ്. കഥകളിശാസ്ത്രം തന്നെ അദ്ദേഹം എഴുതി. കൂടാതെ നിഴൽക്കുത്തു്, ഭദ്രകാളീവിജയം, പാദുകാപട്ടാഭിഷേകം, ശങ്കരവിജയം എന്നീ നാലു് ആട്ടക്കഥകൾ കൈരളിക്കു് സമ്മാനിച്ചു. കഴിവുള്ള നടനു് അരങ്ങ്തകർക്കാൻ വകനൽകുന്ന കൃതികളാണവയെന്നു് കഥകളി രംഗത്തെ അതികായനായ തോട്ടം ശങ്കരൻപോററി ഒരവസരത്തിൽ പറഞ്ഞതു് ഞാൻ ഓർമ്മിക്കുന്നു

ഉപന്യാസം, കവിത, പരിഭാഷ, നാടകം തുടങ്ങിയ എല്ലാ ശാഖകളിലും അദ്ദേഹം അവസ്മരണീയമായ സംഭാവനകൾ സമ്മാനിച്ചിട്ടുണ്ട്. 'നിഴൽക്കുത്തി'ന്റെ അവതാരികയിൽ 'അദ്ദേഹത്തിന്റെ ശ്രമം വിഫലമല്ലെന്നു' മാത്രമല്ല, സഫലമായിട്ടുണ്ടെന്നുതന്നെ പറയേണ്ടിയിരിക്കുന്നു' എന്നു് എന്റെ അച്ഛൻ പറഞ്ഞുകഴിഞ്ഞ സ്ഥിതിക്കു് ഞാൻ കൂടുതലൊന്നും പറയേണ്ടതില്ലല്ലോ.

എന്നതന്നെയുമല്ല, ആ പണ്ഡിതപാരാവാരത്തിൻെറ ആഴവും പരപ്പും ഗാംഭീര്യവും അസാധാരണത്വവും വിവരിക്കാൻ ഈ എളിയ കലാകാരൻ അപ്രാപ്തനാണുതാനും. മാർക്കണ്ഡേയം എന്ന നാടകം ഞാൻ ഒരു റേഡിയോശില്പമാക്കി തിരുവനന്തപുരം നിലയത്തിൽ ഏല്പിച്ചിട്ടുണ്ട്. അടുത്തുതന്നെ അതു് പ്രക്ഷേപണംചെയ്യും

അദ്ദേഹത്തിൻെറ പ്രിയപുത്രനും എൻെറ സുഹൃത്തുമായ ശ്രീ. ശ്രീനിവാസക്കുറുപ്പ് സ്മര്യപുരുഷനെ അധികരിച്ച് ഒരു സോവനീർ പ്രസിദ്ധപ്പെടുത്തുന്നുണ്ടെന്നു് അറിയിച്ചപ്പോൾ എൻെറ ആദരവിൻെറ സൂചനയായി നാലുവരി എഴുതണമെന്നുതോന്നി. ഇപ്പോൾ വാതരോഗഗ്രസ്തനായി കഴിയുന്ന എനിക്കു് സമർഹമാംവിധം കൃത്യം പഠിച്ചു് സവിസ്തരം ഒരു ലേഖനം എഴുതാൻ സാധിച്ചില്ല. ഉദ്ദേശശുദ്ധിയെ കരുതി വായനക്കാർ ക്ഷമിക്കണമെന്നു് അപേക്ഷിക്കുന്നു. ശ്രീ. ശ്രീനിവാസക്കുറുപ്പിൻെറ സദുദ്യമത്തിനു് സർവ്വവിജയവും ഹൃദയപൂർവ്വം നേർന്നുകൊള്ളുന്നു.



ദേവസ്വം കമ്മീഷനിൽവച്ചു് നിവേദനം നടത്തിയസമയം അദ്ദേഹത്തിൻെറ വൈദിക ജ്ഞാനം ആ മഹാ സദസ്സുമുഴുവനും കേട്ടാഹ്ളാദിച്ചു അന്നത്തെ കമ്മീഷനംഗങ്ങളേയും അതിശയിപ്പിച്ചിരുന്നു അദ്ദേഹത്തിൻെറ അറിവു്. (കമ്മീഷൻ ചെയർമാൻ പുന്നശ്ശേരി തമ്പിയായിരുന്നു ) ആ കമ്മീഷനംഗങ്ങൾ പ്രത്യേകം സംസാരിക്കാൻ വേറെ സന്ദർഭത്തിനുക്ഷണിച്ചതു് ഞാൻ ഓർക്കുന്നു അദ്ദേഹം ഗൃഹസ്ഥാശ്രമം സ്വീകരിച്ചിരുന്നെങ്കിലും മുമുക്ഷു-അല്ലാ-ജീവന്മുക്തനായിരുന്നു എന്നെനിക്കു് പലപ്പോഴും തോന്നിയിട്ടുണ്ടു്.

ശങ്കരപ്പിള്ളവൈദ്യൻ, കൃഷ്ണപുരം
(പ്രൊഫ; ഗുപ്തൻനായരുടെ അച്ഛൻ)

# ഒരു മഹാ മനീഷി

### ശ്രീ. വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ

> ഏതുവിഷയത്തെക്കുറിച്ചും ശ്രുതിയുക്ത്യനുഭവങ്ങളനുസരിച്ച് സർവ്വസന്ദേഹങ്ങളും നിവർത്തിക്കത്തക്കവണ്ണം ശാസ്ത്രപ്രതിപാദനം നടത്താനുള്ള അദ്ദേഹത്തിന്റെ കഴിവ് മററധികം ആളുകളിലും കാണാൻ കഴിഞ്ഞിട്ടില്ല.

**പണ്ഡിത കവി:**

പണ്ഡിത ശ്രേഷ്ഠന്മാരിൽ പ്രമുഖനായ ഒരു മഹാമനീഷിയായിരുന്നു പന്നിശ്ശേരി ശ്രീ: നാണുപിള്ള. സംസ്കൃതം, മലയാളം, തമിഴ്, ഇംഗ്ളീഷ്, തുടങ്ങി വിവിധഭാഷകളിൽ വിജ്ഞനായിരുന്നു അദ്ദേഹം. എന്നാൽ സംസ്കൃതഭാഷയിൽ അഗാധമായ വൈദുഷ്യവും സംഗീതസാഹിത്യാദികലകളിലും ന്യായവൈശേഷികാദിദർശനങ്ങളിലും അസാധാരണമായ അവഗാഹവും അദ്ദേഹത്തിനുണ്ടായിരുന്നു ഗദ്യസാഹിത്യത്തിലും പദ്യസാഹിത്യത്തിലും കൃതഹസ്തനായിരുന്നു ശ്രീ പന്നിശ്ശേരി. കഥകളിയിൽ ജന്മസിദ്ധമായ വാസനാസമ്പത്തുതന്നെയാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. മഹാപണ്ഡിതൻ, കവി, നാട്ടുപ്രമാണി, തുടങ്ങി വിവിധ നിലകളിൽ ശ്രീ പന്നിശ്ശേരി ജനങ്ങളുടെ ആദരവ് സമ്പാദിച്ചിരുന്നു. 11—9—1885-ൽ കരുനാഗപ്പള്ളി മരുതൂർക്കുളങ്ങര കണ്ണങ്കുഴിവീട്ടിലാണ് ശ്രീ പന്നിശ്ശേരിനാണുപിള്ള ജനിച്ചത്. പ്ളാവിൻ വിളയിൽ കല്യാണിയമ്മ മാതാവും വയലിൽ പത്മനാഭക്കുറുപ്പ് പിതാവുമായിരുന്നു. ബാല്യത്തിൽവളരെ കഷ്ടതിത്തരമുണ്ടായിരുന്നെങ്കിലും ബുദ്ധിമാനായ നാണുപിള്ള അന്നത്തെ മലയാളം പ്രാഥമിക ക്ലാസ് (ഇന്നത്തെ നാലാം ക്ലാസ്) പ്രശസ്തരീതിയിൽ പാസ്സായി. ഇംഗ്ലീഷ് സ്കൂളിൽ ചേർന്നു ഫോർത്തുഫോറംവരെ പഠിച്ചു. അതിനിടയിൽ മാതാവും പിതാവും മാതുലനും മരണമടയുകയും കുടുംബത്തിൽ സ്വത്തുസംബന്ധിച്ച കലഹം നേരിടുകയും ചെയ്തു എതിർ ശാഖക്കാരുമായി തന്റേടത്തോടുകൂടി മത്സരിച്ച് ന്യായമായ തന്റെ കുടുംബാവകാശം നേടിയെടുത്ത് പന്നിശ്ശേരിൽ തന്നെ സ്ഥിരതാമസമാക്കി. അതിനുശേഷമാണ്

പന്നിശ്ശേരിനാണുപിള്ള എന്നപേരിൽ അദ്ദേഹം പ്രസിദ്ധനായത്.

## ഉപരി വിദ്യാഭ്യാസം:

വിദ്യാഭ്യാസം നിർത്തി കുടുംബത്തിൽ വന്നു ഭരണമേറ്റ് അവിടെ ഏതാണ്ട് സ്വാസ്ഥതയായപ്പോൾ വീണ്ടും വിദ്യാഭ്യാസരംഗത്തേയ്ക്കുതന്നെ അദ്ദേഹം പ്രവേശിച്ചു. ഹൈസ്കൂളിലോ കോളേജിലോ പോയല്ല വീട്ടിലിരുന്നാണ് അദ്ദേഹം വിദ്യാഭ്യാസം നേടിയത്. ശ്രീ വിവേകാനന്ദൻ, ശ്രീ രാമതീർത്ഥർ തുടങ്ങിയ മഹാപുരുഷന്മാരുടെ ഇംഗ്ലീഷിലുള്ള പ്രഭാഷണങ്ങൾ പഠിക്കുകയും ഇംഗ്ലീഷ് സാഹിത്യഗ്രന്ഥങ്ങളും ശാസ്ത്രഗ്രന്ഥങ്ങളും ക്രമേണ വായിച്ചുമനസ്സിലാക്കുകയും ചെയ്തു് ഇംഗ്ലീഷ് സാഹിത്യത്തിലും ദർശനങ്ങളിലും അദ്ദേഹം വിജ്ഞാനമാർജ്ജിച്ചു അക്കൂട്ടത്തിൽ സംസ്കൃതഭാഷയിലും ഉപരിജ്ഞാനം സമ്പാദിക്കാൻ അദ്ദേഹം ശ്രമിച്ചുകൊണ്ടിരുന്നു. കരുനാഗപ്പള്ളി കോഴിക്കോട്ട് കരിങ്ങാട്ടിൽ ശ്രീ നാണുവാശാനെ കൂടെ താമസിപ്പിച്ച് സംസ്കൃതവ്യാകരണം തർക്കം തുടങ്ങിയ ശാസ്ത്രഭാഗങ്ങളും കാവ്യനാടകാലംകാരാദിഗ്രന്ഥങ്ങളും പഠിച്ച് ഒരു നല്ല വിദ്വാനായിത്തീർന്നു.

യോഗവേദാന്താദിഗ്രന്ഥങ്ങൾ വായിച്ചു അതിലെ ആശയങ്ങൾഗ്രഹിച്ച് അതേപ്പററി സന്ദർഭം കിട്ടുമ്പോൾ സുഹൃത്തുക്കളുമായി ചർച്ചചെയ്യുക അദ്ദേഹത്തിനു ചെറുപ്പംമുതൽ രസകരമായ ഒരു വിഷയമായിരുന്നു. സന്യാസികൾ എവിടെയുണ്ടെങ്കിലും അവരെ പോയികാണും. അവരുമായി വാദപ്രതിവാദത്തിലേർപ്പെടും. പലരേയും വാദത്തിൽ തോല്പിച്ച് അവരുടെ 'തനിസ്വരൂപം' വെളിപ്പെടുത്തിയിട്ടുണ്ട്. എന്നാൽ, യോഗ്യന്മാരെന്നുകണ്ടാൽ അവരെ ബഹുമാനിക്കുകയും സൽക്കരിക്കുകയും ചെയ്യുന്ന സ്വഭാവം അദ്ദേഹത്തിനുണ്ടായിരുന്നു. ചെറുപ്പത്തിൽ ഏതോ മഹാൻ അദ്ദേഹത്തിന് ഒരു മന്ത്രം ഉപദേശിച്ചുകൊടുത്തിരുന്നതായിട്ടറിയാം. ആ ഉപദേശം യഥാവിധി അനുഷ്ഠിച്ച് സഗുണദേവതാപ്രീതി സമ്പാദിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

കുറേക്കാലത്തിനുമുമ്പ് മരുത്തൂർക്കുളങ്ങര ക്ഷേത്രപരിസരം കള്ളിമുൾച്ചെടികൾ നിറഞ്ഞ് കാടുപിടിച്ചു കിടക്കുകയായിരുന്നു. ഒരിക്കൽ ആ കാട്ടിൽ ഒരവധൂതൻ വന്നു കുറെ ദിവസം വിശ്രമിച്ചിരുന്നു. യോഗസിദ്ധനും യുവാവുമായ അദ്ദേഹം അന്നു മൗനവ്രതം

അനുഷ്ഠിച്ചിരിക്കുകയാണ്. പന്നിശ്ശേരി കൂടെക്കൂടെ അദ്ദേഹത്തിന്റെ സമീപത്തിൽ ചെന്നിരിക്കും. ആ അവധൂതന്റെ തേജോമയമായ മുഖഭാവവും തീജ്വാലപോലെ ഉജ്ജ്വലിക്കുന്ന നേത്രവും യോഗസിദ്ധിയെ പ്രദ്യോതിപ്പിക്കുന്നതായിരുന്നുവെന്ന് ശ്രീ പന്നിശ്ശേരി എന്നോടുപറഞ്ഞിട്ടുണ്ട്. ആ കാട്ടിൽ പലതരത്തിലുള്ള പാമ്പുകൾ അന്നുണ്ട്. അവധൂതന്റെ സാധനങ്ങൾ പൊത്തുകളിലാണ് സൂക്ഷിക്കുന്നതു് ഇവിടെ കഴിഞ്ഞാൽ വലിയ വിഷമുള്ളപാമ്പ് ഉപദ്രവിക്കുകയില്ലേ എന്നു പന്നിശ്ശേരി ഇംഗ്ലീഷിൽ ചോദിച്ചു. അതിന് വിവിധഭാഷാഭിജ്ഞനായ അദ്ദേഹം ഇംഗ്ലീഷിൽ നിലത്തെഴുതിക്കാണിച്ച മറുപടി എന്നെ കടിച്ചാൽ കടിക്കുന്ന പാമ്പ് ചത്തുപോകുമെന്നാണ്. ആ അവധൂതന്റെ സന്നിധിയിൽ ഇരിക്കുമ്പോൾ മനസ്സ് തനിയെ ഏകാഗ്രമാകുമായിരുന്നുവെന്ന് അദ്ദേഹം എന്നോടുപറഞ്ഞിട്ടുണ്ട്. തീർച്ചയായും ആ അവധൂതന്റെ അനുഗ്രഹം അദ്ദേഹത്തിനുസിദ്ധിച്ചുവെന്ന് ഇതിൽനിന്ന് അനുമാനിക്കാം. കാശിയിലെ അവധൂതസമ്പ്രദായത്തിൽപ്പെട്ട ഒരു യോഗിയായിരുന്നു ആ അവധൂതൻ. അതുപോലെയുള്ള പല സാധുമഹാത്മാക്കളുമായി സംസർഗം പുലർത്തി അവരുടെ അനുഗ്രഹം നേടുകയും ചെയ്തിരുന്നു. വിചാരചന്ദ്രോദയം, വിചാരസാഗരം, യുക്തിദീപിക തുടങ്ങിയ ഗ്രന്ഥങ്ങൾ വായിച്ച് അവയിലെ യുക്തികൾ അന്ന് നല്ലതുപോലെ ഹൃദിസ്ഥമാക്കിയിരുന്നു അദ്ദേഹം. അങ്ങനെ സന്യാസികളെ പരീക്ഷിച്ചും അവരോടുവാദിച്ചും നടക്കുന്നകാലത്തു് കൊല്ലവർഷം 88-ൽ (1913-ൽ) ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളെ ദർശിക്കാൻ ഇടയായി. അന്ന് ശ്രീ സ്വാമികൾ കായംകുളത്തിനുകിഴക്ക് പെരിങ്ങാല താമരക്കുളം ആറമ്പിൽ ശ്രീ ഗോവിന്ദനുണ്ണിത്താന്റെ മഠത്തിൽ വിശ്രമിച്ച് ജിജ്ഞാസുക്കളെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്ന കാലമാണ്. ശ്രീ താഴത്തോട്ടത്തു വേലുപ്പിള്ള ശ്രീ കൊച്ചുകുട്ടികിഴക്കതിൽ നാണുപിള്ള തുടങ്ങിയ ഭക്തന്മാർ അന്നാണ് സ്വാമികളുടെ ശിഷ്യന്മാർ ആയിത്തീർന്നതു്. ശ്രീ. താഴത്തോട്ടത്തു വേലുപിള്ളയുടെ നിർദ്ദേശമനുസരിച്ച് ശ്രീ. പന്നിശ്ശേരിയും ആറമ്പിലേക്കുപോയി. അവിടെചെല്ലുന്ന അതിഥികളെയെല്ലാം വേണ്ടതുപോലെ ഉപചരിക്കുകയും അവരോടു വേദാന്തപ്രഭാഷണം നടത്തുകയും ചെയ്യുന്നതിൽ ശ്രീ ഗോവിന്ദനുണ്ണിത്താൻ തൽപ്പരനായിരുന്നു. ശ്രീ പന്നിശ്ശേരിയുമായും അദ്ദേഹം വേദാന്തചർച്ചനടത്തി. വേദാന്തശാസ്ത്രത്തിൽ നല്ല വിജ്ഞാനമുണ്ടായിരുന്ന

ശ്രീ ഉണ്ണിത്താൻ യുക്തിവാദത്തിൽ ശ്രീ പന്നിശ്ശേരിയോട് തോററുപോയി. ആമ്പ് ഭവനത്തിനടുത്താണ് ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ വിശ്രമിച്ചിരുന്ന മഠം. സ്വാമികളോടും ഒന്നുവാദിക്കാമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ് പന്നിശ്ശേരി അദ്ദേഹത്തിന്റെ സമീപത്തെത്തിയത്. പക്ഷേ, മഹാതപസ്വിയും പണ്ഡിതാഗ്രേസരനും സിദ്ധയോഗിയും ബ്രഹ്മനിഷ്ഠനുമായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളെ കണ്ടമാത്രയിൽ തന്നെ അപൂർവമായ ഭക്തിബഹുമാനമാണ് പന്നിശ്ശേരിക്ക് അദ്ദേഹത്തിനോടുനേരെ ഉണ്ടായത്. വാദിക്കണമെന്നു തോന്നിയേ ഇല്ല. ഒരു ജിജ്ഞാസുവിന്റെ നിലയിൽ അദ്ദേഹത്തിന്റെ മുമ്പിൽ ശ്രീ പന്നിശ്ശേരി പെരുമാറി. ആത്മതത്വത്തെക്കുറിച്ച് അന്ന് ശ്രീ തീർത്ഥപാദസ്വാമികൾ ശ്രുതിയുക്ത്യനുഭവങ്ങൾക്ക് ഇണങ്ങത്തക്കവണ്ണം പ്രതിപാദിക്കുന്നത് കേട്ടപ്പോൾ ശ്രീ പന്നിശ്ശേരിക്ക് അത്ഭുതവും ആനന്ദവും തോന്നി ക്രമേണ അവർതമ്മിലുള്ള സമ്പർക്കം തുടർന്നുകൊണ്ടിരുന്നു. അധികം താമസിയാതെ, ശ്രീ ഗോവിന്ദനുണ്ണിത്താന്റെ നിര്യാണത്തിനുശേഷം, ശ്രീ സ്വാമികൾ ശ്രീ താഴത്തോട്ടത്തുവേലുപ്പിള്ളയുടെ അപേക്ഷ അനുസരിച്ച് കരുനാഗപ്പള്ളിയിൽവന്നു വിശ്രമിക്കാൻ തുടങ്ങി. പുന്നക്കുളത്തു താഴത്തോട്ടമഠത്തിലും ആതനാട്ട് കൈതവനമഠത്തിലുമാണ് ശ്രീ സ്വാമികൾ വിശ്രമിച്ചിരുന്നത്. അക്കാലത്ത് അനേകം ഭക്തജനങ്ങളും പണ്ഡിതന്മാരായ ജിജ്ഞാസുക്കളും ശ്രീ സ്വാമിതിരുവടികൾക്ക് ശിഷ്യന്മാരായിവന്നുചേർന്നു. അവരിൽ എല്ലാവിധത്തിലും മുന്നണിയിൽ നിന്നത് ശ്രീ. പന്നിശ്ശേരിയാണ്.

### *മന്ത്രോപാസന-യോഗസിദ്ധി:*

ശ്രീ. പന്നിശ്ശേരിക്ക് അതിദുർലഭമായ ഹയഗ്രീവമന്ത്രമാണ് ആദ്യം ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ ഉപദേശിച്ചുകൊടുത്തത്. അതു് യഥാവിധിജപിച്ച് സിദ്ധിവരുത്തുവാൻ അദ്ദേഹത്തിന് അധികകാലം വേണ്ടിവന്നില്ല. തുടർന്ന് വിവിധയോഗസാധനകളും വേദാന്തശാസ്ത്രങ്ങളും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളിൽ നിന്ന് പന്നിശ്ശേരി പരിശീലിച്ചുകൊണ്ടിരുന്നു. അതിദുർലഭമായ ഖേചരീമുദ്ര ശ്രീ സ്വാമികൾ നാലുശിഷ്യർക്കേ ഉപദേശിച്ചുകൊടുത്തിട്ടുള്ളു: ശ്രീ ആത്മയോഗിനിയമ്മ, ശ്രീ പന്നിശ്ശേരിനാണുപിള്ള, ശ്രീ കീഴില്ലം രാമൻനമ്പൂതിരി, ഇപ്പോഴത്തെ തച്ചുടയകൈമൾ. ഇവരിൽ ശ്രീ ആത്മയോഗിനിയ

മയ്യും ശ്രീ പന്നിശ്ശേരിക്കും സിദ്ധിവരുത്താൻ പെട്ടെന്നുകഴിഞ്ഞു എന്നാണ് എനിക്കറിയാൻ സാധിച്ചത്. നിശാതബുദ്ധിശാലിയും ഗ്രഹണധാരണപടുവുമായ ശ്രീ പന്നിശ്ശേരി നാലഞ്ചുവർഷം കൊണ്ട് ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ സന്നിധിയിൽ നിന്നു വേദവേദാന്താദിനാനാവിധ ശാസ്ത്രങ്ങളിൽ അപാരപാണ്ഡിത്യവും വേദാന്തവിചാര പ്രക്രിയകൾവഴി ജീവബ്രഹ്മൈക്യ നിർണ്ണയവും സമ്പാദിച്ചു.

## *ആത്മാനുഭൂതി:*

ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ സന്നിധിയിൽ നിന്നുള്ള ശാസ്ത്രാദ്ധ്യയനത്തിനുശേഷം അദ്ദേഹത്തിന്റെ നിർദ്ദേശമനുസരിച്ച് അന്നും കൊല്ലത്തുവിശ്രമിച്ചിരുന്ന ശ്രീ. ചട്ടമ്പിസ്വാമി തിരുവടികളെ ദർശിച്ച് വേദാന്തതത്വങ്ങൾ ശ്രവിച്ച് മനനനിദിദ്ധ്യാസനങ്ങൾ വഴി തന്റെ ആത്മാനുഭൂതി വർദ്ധിപ്പിക്കുന്നതിനും പലേ വിധത്തിലുള്ള വാദഗതികളും ശാസ്ത്രരഹസ്യങ്ങളും മനസ്സിലാക്കുന്നതിനും വേണ്ട ഭാഗ്യം ശ്രീ പന്നിശ്ശേരിക്ക് സിദ്ധിച്ചു. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ 'പരമാനന്ദനാഥൻ' എന്ന ദീക്ഷാനാമവും 'അദ്വൈതവിദ്യാപണൻ' എന്ന ബിരുദവും നല്കി സ്വശിഷ്യാഗ്ര്യനായ ശ്രീ പന്നിശ്ശേരിനാണുപിള്ളയെ അനുഗ്രഹിച്ചിട്ടുണ്ട്. ശ്രീ നാരായണ ഗുരുസ്വാമികളുമായും ധാരാളം ശാസ്ത്രചർച്ചനടത്താനുള്ള ഭാഗധേയവും അദ്ദേഹത്തിനുലഭിച്ചിരുന്നു.

## *സാമാന്യചിന്ത:*

ശ്രീ പന്നിശ്ശേരിനാണുപിള്ള ചട്ടമ്പിസ്വാമി തിരുവടികളുടെ ശിഷ്യപ്രശിഷ്യപരമ്പരയിൽ ആർക്കും സമാദരണീയനായ ഒരു യോഗിയും ബ്രഹ്മജ്ഞനും ആയിരുന്നു ശ്രീ പരമാനന്ദനാഥൻ എന്ന പേരിലാണ് പരമ്പരയിൽ അദ്ദേഹം അറിയപ്പെടുന്നത്. നിരീശ്വരവാദികളേയും ദുരീശ്വരവാദികളേയും വാദപ്രതിവാദങ്ങളിലൂടെയും ലേഖപ്രതിലേഖങ്ങളിലൂടെയും തോൽപ്പിച്ച് ഈശ്വരാസ്തിത്വത്തേയും അദ്വൈതവേദാന്തത്തേയും പ്രചരിപ്പിച്ച ഒരുമഹാനായിരുന്നു അദ്ദേഹം. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം എന്ന ഗ്രന്ഥം വഴി ജ്ഞാനവിജ്ഞാനസമ്പത്തുകൾ വിതരണം ചെയ്ത അദ്ദേഹത്തെ കേരളീയർ ഒരിക്കലും വിസ്മരിക്കയില്ല. കൂടാതെ, മാർക്കണ്ഡേയം, പ്രകരണം, സൂര്യശതകം, ചിത്രോദയമണിപരിഭാഷകൾ, വിമർശനസഞ്ചിക ഇവ അദ്ദേഹ

ത്തിന്റെ പരിഭാഷാസരണിയിലെയും നിരൂപണസരണിയിലെയും പ്രാഗല്ഭ്യം വിളംബരം ചെയ്യുന്ന മതപ്രഭാഷണം, അഭിമുഖസംഭാഷണം, ശിഷ്യോപദേശം, ലേഖനം, കവിത, ഈ മാദ്ധ്യമങ്ങളിൽ കൂടി ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ പ്രചരിപ്പിച്ച സനാതനബ്രഹ്മവിദ്യയും സാധനാമാർഗ്ഗങ്ങളും ജനസാമാന്യത്തിനിടയിൽ പ്രചരിപ്പിക്കാൻ ശ്രീ പന്നിശ്ശേരി വളരെ പരിശ്രമിച്ചിട്ടുണ്ട്.

## *എന്റെ പന്നിശ്ശേരി ബോധലബ്ധി:*

ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം (110-ൽ) 1935 ലാണ് എനിക്കു വായിക്കുവാൻ ഇടയായത്. അന്ന് ഞാൻ ഏഴമററൂരിനടുത്തുള്ള കന്നം സംസ്കൃതസ്കൂളിൽ അധ്യാപകനായിരുന്നു. ഏഴമററൂർ ആശ്രമത്തിൽ അന്ന് സന്യാസവൃത്തിയിൽ കഴിഞ്ഞിരുന്ന യോഗാനന്ദസ്വാമികളാണ് ആ പുസ്തകം വായിക്കാൻ എനിക്കു തന്നത്. ഒരാഴ്ചകൊണ്ട് ഞാനതുശ്രദ്ധാപൂർവ്വം വായിച്ചുതീർത്തു അപ്പോഴാണ് ശ്രീ പരമാനന്ദനാഥൻ പന്നിശ്ശേരിയെയും ചിദ്രസാഭരണൻ ശ്രീ. ശ്രീവർദ്ധനത്തു് കൃഷ്ണപിള്ളയെയും ആ ഗ്രന്ഥം വഴി പരിചയപ്പെട്ടതു്. അതോടുകൂടി അവരെ ദർശിച്ചാൽ കൊള്ളാമെന്ന് ആഗ്രഹവും ഉണ്ടായി. എന്നാൽ ആ ഗ്രന്ഥപഠനത്തിന്റെ പ്രചോദനത്താൽ പെട്ടന്നുതന്നെ ഞാൻ വാഴൂർ തീർത്ഥപാദാശ്രമത്തിൽ ചെന്നു ശ്രീ തീർത്ഥപാദപരമഹംസ സ്വാമികളെ ദർശിച്ചു. അദ്ദേഹം കാരുണ്യപൂർവ്വം എന്നെ ആശ്രമത്തിൽ സ്വീകരിച്ച് ഒരാഴ്ച അവിടെ താമസിപ്പിക്കുകയുണ്ടായി. ആ ഒരാഴ്ചയ്ക്കിടയിൽ യോഗവേദാന്തപരങ്ങളായ, വിവിധ വിഷയങ്ങളെക്കുറിച്ചു് സ്വാമിതിരുവടികളിൽനിന്നു് ശ്രവിക്കുവാൻ എനിക്കുഭാഗ്യം ലഭിച്ചു. ആ പ്രഭാഷണത്തിനിടയിൽ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ, ശ്രീ. നാരായണഗുരുസ്വാമികൾ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, ഈ മഹാത്മാക്കളുടെ മാഹാത്മ്യവും ചരിത്രസംഗ്രഹവും സ്വാമിതിരുവടികൾ എനിക്ക് വിവരിച്ചുതന്നു. അപ്പോൾ ഞാൻ ശ്രീ സ്വാമികളോടുചോദിച്ചു, ഇപ്പോൾ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ പരമ്പരയിൽ അവിടുന്നല്ലാതെ ബ്രഹ്മനിഷ്ഠന്മാരായി മററാരെങ്കിലും ജീവിച്ചിരിപ്പുണ്ടോ എന്നു്. 'ഉണ്ട്', ശ്രീ പന്നിശ്ശേരിനാണുപിള്ള' എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ശ്രീ പന്നിശ്ശേരി ഗൃഹസ്ഥനോ സന്യാസിയോ എന്നു ഞാൻ വീണ്ടും ചോദിച്ചു. ഗൃഹസ്ഥനാണെന്നദ്ദേഹം മറുപടി

പറഞ്ഞു. ഗൃഹസ്ഥന്മാർക്കു് ബ്രഹ്മജ്ഞാനം സിദ്ധിക്കുമോ എന്നായിവീണ്ടും എന്റെ ചോദ്യം. സിദ്ധിക്കും, വസിഷ്ഠ വ്യാസാദി മഹർഷീശ്വരന്മാർ ഗൃഹസ്ഥാശ്രമികളായിരുന്നല്ലോ? എന്നു സ്വാമി തിരുവടികൾ പറഞ്ഞു് എനിക്കു് മനസ്സിലാക്കിത്തന്നു സന്യാസ പക്ഷപാതികളായ ചില മഹാപുരുഷന്മാരുടെ ഗ്രന്ഥങ്ങളും ലേഖനങ്ങളും വഴി ഗൃഹസ്ഥാശ്രമികൾക്കു ബ്രഹ്മജ്ഞാനമോ മോക്ഷമോ ലഭിക്കുകയില്ലെന്നാണു് അന്നു ഞാൻ ധരിച്ചിരുന്നതു്. തുടർന്നു് ശ്രീ പന്നിശ്ശേരിനാണുപിള്ളയെക്കുറിച്ചു് ശ്രീതീർത്ഥപാദപരമഹംസസ്വാമികൾ വളരെ വിസ്തരിച്ചു് എന്നെ പറഞ്ഞു കേൾപ്പിച്ചു അസാധാരണ ബുദ്ധിവിലാസവും അഗാധവൈദുഷ്യവും സിദ്ധിച്ച പന്നിശ്ശേരി നമ്മുടെ പരമ്പരയ്ക്കു് ഒരഭിമാനസ്തംഭമായാണു് വിജയിക്കുന്നതു്. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ പാണ്ഡിത്യവും സ്വാമിതിരുവടികളുടെ — ശ്രീ ചട്ടമ്പിസ്വാമികൾ—പ്രതിപാദനശൈലിയും കലാനൈപുണ്യവും യുക്തിവാദപടുത്വവും ഒത്തിണങ്ങിയ ഒരു വ്യക്തിയാണു് ശ്രീ പന്നിശ്ശേരി. അദ്ദേഹമൊരു ഗൃഹസ്ഥാശ്രമി ആകയാൽ ഗൃഹകാര്യങ്ങൾ മുറപോലെ നടത്തുന്നു. അതിൽ ആസക്തനല്ല. ആശ്രമത്തിൽവന്നാൽ അവിടുത്തെ കാര്യങ്ങളിലും, പൊതുകാര്യങ്ങളിലിറങ്ങിയാൽ ആ കാര്യങ്ങളലുമായിരിക്കും അദ്ദേഹം കൂട്ടതൽ ശ്രദ്ധിക്കുക യാതൊരു പ്രത്യുപകാരവും വാഞ്ഛിക്കാതെ അന്യരുടെ കാര്യത്തിനുവേണ്ടി വളരെയേറെ പരിശ്രമിക്കുന്നകൂട്ടത്തിലാണു് ശ്രീപന്നിശ്ശേരി. ഒരു നാട്ടുപ്രമാണിയുടെ നിലയിൽ ജീവിക്കുരുന്നതുകൊണ്ടു് ശ്രീ പന്നിശ്ശേരിയുടെ യോഗജ്ഞാനവിഷയകമായ ജ്ഞാനവിജ്ഞാനങ്ങളെക്കുറിച്ചു് സാമാന്യജനങ്ങൾക്കു് അറിവോ വിശ്വാസമോ ഉണ്ടാവുകയില്ല എന്നാൽ ഒരു സന്യാസിയായിരുന്നുവെങ്കിൽ ആധ്യാത്മികമണ്ഡലത്തിൽ അദ്ദേഹം വളരെയേറെ ശോഭിച്ചേനെ. ലോകം അദ്ദേഹത്തെ ഒരു പരമാചാര്യനെന്ന നിലയിൽ അംഗീകരിക്കുകയും ചെയ്യുമായിരുന്നു. പക്ഷേ, അദ്ദേഹത്തിന്റെ പ്രാരബ്ധം ഇങ്ങനെയായിപ്പോയി. അതുകൊണ്ടു് ശ്രീ പന്നിശ്ശേരിക്കു് ഒരു കുറവുമില്ല. അദ്ദേഹത്തിൽ നിന്നുലഭിക്കേണ്ടതു ലഭിക്കാൻ കഴിയാതെവന്ന ലോകത്തിനാണു് നഷ്ടം നേരിട്ടതു് ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ തന്റെ പ്രധാന ശിഷ്യനായി അംഗീകരിച്ചിട്ടുള്ളതും പരമ്പരാരഹസ്യങ്ങൾ മുഴുവൻ ഉപദേശിച്ചു കൊടുത്തിരുന്നതും ശ്രീ പന്നിശ്ശേരിക്കാണു്. സ്വാമിതിരുവടികളും വേണ്ടതെല്ലാം തന്റെ ശിഷ്യനു് ഉപദേശിച്ചു കൊടുത്തനുഗ്രഹിച്ചിട്ടുണ്ടു്. ശ്രീ തീർത്ഥപാദപരമഹംസ സ്വാമിക

ളുടെ വിവരണം കേട്ടുകഴിഞ്ഞപ്പോഠ ശ്രീ പന്നിശ്ശേരിനാണുപിള്ള യെക്കുറിച്ച് വളരെ ബഹുമാനം തോന്നുകമാത്രമല്ല അദ്ദേഹത്തെ ദർശിക്കണമെന്ന് തീവ്രമായ അഭിലാഷം ഉണ്ടാവുകകൂടിചെയ്തു. ആ വർഷംതന്നെ ഞാൻ വാഴൂർ ആശ്രമത്തിൽ താമസിച്ച ശ്രീ തീർത്ഥ പാദ പരമഹംസ സ്വാമികളിൽ നിന്നു സംന്യാസം സ്വീകരിച്ച് യോഗചർച്ചകളും വേദാന്തശാസ്ത്രവും പരിശീലിക്കാൻ തുടങ്ങി.

### ആദ്യസന്ദർശനം:

1936 ജൂൺ ജൂലൈ മാസങ്ങളിൽ ശ്രീ തീർത്ഥപാദപരമഹംസ സ്വാമികളുടെ ആജ്ഞയനുസരിച്ച് ഞാനും ശ്രീ യോഗാനന്ദ തീർത്ഥപാദ സ്വാമികളും കൂടി ശ്രീ ചട്ടമ്പി സ്വാമികളുടെയും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെയും സമാധിപുരം ദർശിക്കുന്നതിനും മററു പല ആശ്രമങ്ങളും സന്ദർശിക്കുന്നതിനും വേണ്ടി ഒരു യാത്ര ചെയ്തു ആ യാത്രതിരുവനന്തപുരം വരെ തുടന്നു. ആ യാത്രയുടെ പ്രധാനോദ്ദേശം ശ്രീ പന്നിശ്ശേരിനാണുപിള്ളയെ ദർശിക്കുക എന്നുള്ളതായിരുന്നു ഞങ്ങഠ അന്നുമിക്കവാറും നടന്നാണു യാത്രചെയ്തിരുന്നതു് ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി സമാധിപീഠത്തിൽ രാവിലെ 10 മണിക്ക് ചെന്നു കുളിയും ഭക്ഷണവും കഴിഞ്ഞു് ഞങ്ങഠ വിശ്രമിക്കുകയായിരുന്നു. ഒരു മൂന്നുമണി കഴിഞ്ഞപ്പോഠ ശ്രീ പന്നിശ്ശേരിനാണുപിള്ളയും കൊട്ടയ്ക്കാട്ടു് ശ്രീ വേലായുധൻപിള്ളയുംകൂടി സമാധിപീഠത്തിൽ വന്നുചേർന്നു. അവർ രണ്ടുപേരും അന്നു നീലകണ്ഠതീർത്ഥപാദാശ്രമത്തിലെ ട്രസ്ററികളായിരുന്നു. ആശ്രമത്തിലെ ഏതോ ഉടമ്പടി സംബന്ധിച്ച് കച്ചേരിയിൽ പോയിട്ടു മടങ്ങി വന്നതാണു്. യാത്ര കഴിഞ്ഞു് ശരീരശുദ്ധിവരുത്തി ഭക്ഷണം കഴിച്ച് ആശ്രമത്തിന്റെ വടക്കുവശത്തുള്ള ചാർത്തിൽ വിശ്രമിച്ചുകൊണ്ടിരിക്കുമ്പോഠ ഞാനും ശ്രീ യോഗാനന്ദസ്വാമികളും കൂടി ശ്രീ പന്നിശ്ശേരിയുടെ അടുക്കൽചെന്നു വന്ദിച്ചു. ശ്രീ യോഗാനന്ദസ്വാമി എന്നെ അദ്ദേഹത്തിനു പരിചയപ്പെടുത്തിക്കൊടുത്തു. അപ്പോഠ, അദ്ദേഹം പറഞ്ഞു "വാഴൂർനിന്നു് പരമഹംസ സ്വാമികഠ അയച്ചകത്തു് ഇന്നുകിട്ടി. അതിൽ നിങ്ങഠ രണ്ടുപേരും കൂടി ഇങ്ങോട്ടു വരുന്നുണ്ടെന്നും വിദ്യാനന്ദൻ കുറെ പഠിച്ചിട്ടുള്ള ജിജ്ഞാസു ആണെന്നും എഴുതിയിട്ടുണ്ടു്" അതിനുശേഷം കുശലപ്രശ്നങ്ങഠ ചിലതുനടന്നു.

സമാധിപീഠത്തിലെ ദീപാരാധനയ്ക്കും മറ്റും അരമണിക്കൂറൊഴിച്ച് മററെല്ലാസമയവും ഞാനും ശ്രീ യോഗാനന്ദസ്വാമിയും റിട്ടയേർഡ് ഹെഡ്മാസ്റ്റർ കൊട്ടയ്ക്കാട്ടു് ശ്രീ വേലായുധൻപിള്ളയും ശ്രീ പരമവിശുദ്ധബോധ സ്വാമികളും ആ പ്രഭാഷണം സശ്രദ്ധം ശ്രവിച്ചുകൊണ്ടാണിരുന്നതു്. ചാരുകസേരയിൽ ഇരുന്നുകൊണ്ടു് ഓരോ വിഷയങ്ങൾ സംസാരിക്കുമ്പോൾ അതിനനുകൂലമായ രസസ്ഫുരണം മുഖത്തും മുദ്രകൾ കൈയിലും വന്നുകൊണ്ടിരിക്കും. ശാസ്ത്രചർച്ച രസസ്ഫുരണം വഴി നടത്തുന്ന ഒരു മഹാനെ അദ്ദേഹത്തെപ്പോലെ മററാരെയും ഞാൻ കണ്ടിട്ടില്ല. അതുകൊണ്ടു് ശ്രോതാക്കൾക്കു് അദ്ദേഹം പ്രതിപാദിക്കുന്ന വിഷയങ്ങൾ ഹൃദിസ്ഥമാക്കുവാൻ ഒരു പ്രയാസവുമില്ല. 9 മണിക്കുശേഷം ആഹാരം കഴിഞ്ഞു് വീണ്ടും അർദ്ധരാത്രി കഴിയുന്നതുവരെ യോഗ വേദാന്ത വിഷയകമായ വിവിധ പ്രമേയങ്ങളെക്കുറിച്ചു് അദ്ദേഹം പ്രഭാഷണം ചെയ്തുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ ശ്രീ ചട്ടമ്പിസ്വാമികൾ, ശ്രീ നാരായണഗുരുസ്വാമികൾ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ തുടങ്ങിയവരുടെ ശാസ്ത്രീയാഭിപ്രായങ്ങളും പ്രതിപാദനശൈലിയും അതേരീതിയിൽ—അദ്ദേഹം ഞങ്ങൾക്കു് വിവരിച്ചുതരുമായിരുന്നു പിറേറദിവസവും അഞ്ചുമണിക്കുശേഷം ഇടതടവില്ലാതെ അദ്ദേഹം പ്രഭാഷണം തുടർന്നുകൊണ്ടിരുന്നു, അദ്ധ്യാരോപം, അപവാദം, ജീവൻ, ഈശ്വരൻ, ജഗത്തു്, തുടങ്ങിയ വ്യാവഹാരിക വിഷയങ്ങൾ പ്രതിപാദിച്ചു മനുഷ്യമനസ്സിനെ പരമാർത്ഥമായ അദ്വൈത തത്വത്തിലേക്കു് എത്തിക്കുവാനാണു് വേദാന്തശാസ്ത്രങ്ങൾ നാനാതരത്തിലുള്ള പ്രക്രിയകൾ പ്രതിപാദിച്ചിരിക്കുന്നതെന്നു് അദ്ദേഹം ആ പ്രഭാഷണത്തിൽ സോദാഹരണം തെളിയിച്ചു. ഇടയ്ക്കിടയ്ക്കു് ഞാൻ പല സംശയങ്ങളും പ്രകടിപ്പിക്കുകയും അതിനെല്ലാം സന്തോഷപൂർവ്വം സമുചിതമായ മറുപടി പറഞ്ഞു് സന്ദേഹ നിവൃത്തിവരുത്തിത്തരുകയും ചെയ്യുമായിരുന്നു. മൂന്നാമത്തെ ദിവസം ഉച്ചകഴിഞ്ഞു് അദ്ദേഹം പന്നിശ്ശേരിയിലേക്കുപോയി മടങ്ങി വരുമ്പോൾ കാണണമെന്നു പറഞ്ഞാണു് പോയതു്. ഞങ്ങൾ അവിടെ നിന്നു് പന്മന ദർശനം നടത്തി കൊല്ലം വഴി തിരുവനന്തപുരത്തുപോയിട്ടു് ഒന്നുരണ്ടാഴ്ചകഴിഞ്ഞു് മടങ്ങിപുന്നക്കുളത്തുവന്നു ചേർന്നു. അന്നു് അദ്ദേഹം പന്നിശ്ശേരിയിലായിരുന്നു. പിറേറ ദിവസം ഞങ്ങൾ പന്നിശ്ശേരിയിൽ പോയി അദ്ദേഹത്തെ ദർശിക്കുകയും ഒരു ദിവസം അവിടെ താമസിച്ചു വിജ്ഞാനപ്രദമായ അദ്ദേഹത്തിന്റെ

പ്രഭാഷണം ശ്രവിക്കുകയും ചെയ്തിരുന്ന ഏതുവിഷയത്തെക്കു റിച്ചും ശ്രുതിയുക്ത്യനുഭവങ്ങൾക്കനുസരിച്ച് സർവ്വസന്ദേഹങ്ങളും നിവർത്തിക്കത്തക്കവണ്ണം ശാസ്ത്രപ്രതിപാദനം നടത്താനുള്ള അദ്ദേഹ ത്തിൻെറ കഴിവ് മററധികമാളുകളിലും കാണാൻ കഴിഞ്ഞിട്ടില്ല. ഞങ്ങൾ പിറേറദിവസം പുന്നക്കളത്തുവന്നു താമസിച്ചു അന്നു വൈകുട്ട് അദ്ദേഹം ആശ്രമത്തിൽ വന്നുചേർന്നു. തുടർന്നു രണ്ടു ദിവസം ആശ്രമത്തിൽവെച്ച് അദ്ദേഹം നാനാവിധങ്ങളായ ശാസ്ത്ര ഭാഗങ്ങളെക്കുറിച്ച് പ്രതിപാദിക്കുകയുണ്ടായി. അങ്ങനെയാണ് ശ്രീ പന്നിശ്ശേരിനാണുപിള്ളയെ ആദ്യം ഞാൻ പരിചയപ്പെട്ടതു്. പിന്നീട് മിക്കവാറും ആണ്ടിൽ മൂന്നും നാലും തവണ ഓരോ ആഴ്ച വീതം അദ്ദേഹവുമായി ഞാൻ സമ്പർക്കം പുലർത്തിയിരുന്നു.

## *ആശ്രമോദ്ധാരണം: അന്ത്യദർശനം:*

114 ൽ ശ്രീ തീർത്ഥപാദപരമഹംസ സ്വാമികളുടെ മഹാസ മാധിക്കുശേഷം ആശ്രമത്തിലെ ഭരണപരമായ കാര്യത്തിൽ അദ്ദേ ഹത്തിൻെറ ശിഷ്യന്മാർ തമ്മിൽ ചില അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടായി. അതു പരിഹരിച്ച് എല്ലാവർക്കും തൃപ്തികരമായ ഒരു ഉടമ്പടി എഴുതിച്ചു രജിസ്ററർ ചെയ്യുന്നതിനുവേണ്ടി അദ്ദേഹം 114 കുംഭമാസം ഒരാഴ്ചയോളം വാഴൂർ തീർത്ഥപാദാശ്രമത്തിൽ വന്നു താമസിച്ചു. ലൗകിക കാര്യങ്ങളിലും—വൈദിക കാര്യങ്ങളി ലും ഒരുപോലെ വൈദഗ്ദ്ധ്യം സമ്പാദിച്ച ഒരു മഹാബുദ്ധിശാലിയാ യിരുന്നു അദ്ദേഹം. ഞാൻ അദ്ദേഹത്തിൻെറ സന്നിധിയിൽ നിന്നും പ്രത്യേകം ഒരുഗ്രന്ഥം പഠിച്ചില്ല. എന്നാൽ, വിവിധഗ്രന്ഥങ്ങൾ വായിച്ചും വായിച്ചിട്ടുള്ളതും പഠിച്ചിട്ടുള്ളതുമായ ഭാഗങ്ങളിൽ ഉണ്ടാ യിരുന്ന സംശയങ്ങൾ നീക്കിയും ശാസ്ത്രരഹസ്യം വെളിപ്പെടുത്തി ത്തരുകയാണ് അദ്ദേഹം ചെയ്തതു് കൂടാതെ ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമികളും ശ്രീ ചട്ടമ്പിസ്വാമിതിരുവടികളും പലേ സിദ്ധമന്ത്രങ്ങളും യോഗരഹസ്യങ്ങളും അദ്ദേഹത്തിന് ഉപദേശിച്ചു കൊടുത്തിട്ടുണ്ടായിരുന്നു അതിൽ പലതുമെനിക്ക് അദ്ദേഹം പരമ്പ രാ രഹസ്യസംരക്ഷണത്തിനുവേണ്ടി ഉപദേശിച്ചു തന്നിട്ടുണ്ടെന്നുള്ള വസ്തുതയും ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. അദ്ദേഹത്തിൻെറ ദേഹവിയോഗത്തിനു രണ്ടുമാസം മുമ്പ് ഞങ്ങൾ തമ്മിൽ കണ്ട് ഒരാഴ്ചയോളം പന്നിശ്ശേരിൽ വച്ച് പലേ ശാസ്ത്രരഹസ്യങ്ങളെ കുറിച്ചും ചർച്ചചെയ്തു. അക്കൂട്ടത്തിൽ ശ്രീ നീലകണ്ഠതീർത്ഥ

പാദസ്വാമികൾ അദ്ദേഹത്തെ എഴുതിഏല്പിച്ചിരുന്ന ചില ഉപദേശങ്ങൾ അദ്ദേഹം സ്വന്തം കൈപ്പടയിൽ എഴുതി എനിക്കുതരുകയാണുണ്ടായതു്. ഞാൻ അതുവാങ്ങി ഭക്തിപൂർവം വണങ്ങി പഴ്കൂറെയ്ക്കുപോന്നു. അതു് അവസാനത്തെ ദർശനമായിരിക്കുമെന്നു വിചാരിക്കാൻ അന്നെനിക്കുകഴിഞ്ഞില്ല പക്ഷേ, 20—8—1942ൽ അദ്ദേഹം പരമപദം പ്രാപിച്ചു എന്നുള്ളവിവരം അപ്രതീക്ഷിതമായി അറിഞ്ഞപ്പോഴാണു് എന്റെ അന്നത്തെ ദർശനത്തിന്റെ മഹത്വം ഞാൻ മനസ്സിലാക്കിയതു്. ആ വാർത്ത എന്നെ ഞെട്ടിക്കുകയും അന്നു് എന്നിൽ നിരാശ്രയബോധം ഉളവാക്കുകയും ചെയ്തു ശ്രീ തീർത്ഥപാദപരമഹംസ സ്വാമി തിരുവടികളുടെ ദേഹവിയോഗത്തിലുണ്ടായ നഷ്ടം ശ്രീ പന്നിശ്ശേരിനാണുപിള്ള ഉണ്ടായിരുന്നതുകൊണ്ടു് ഞങ്ങൾക്കാർക്കും അറിയുവാൻ കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ കൂടെ ദേഹവിയോഗത്തിനുശേഷം കുറെക്കാലത്തേയ്ക്കു് തീർത്ഥപാദപരമ്പരയിൽപ്പെട്ട എല്ലാവരും തന്നെ വളരെ നിരാശ്രയരായിട്ടാണു് കഴിഞ്ഞിരുന്നതു്. ശ്രീ താഴത്തോട്ടത്തുവേലുപ്പിള്ളയാണു് പുന്നകളം ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമി സമാധി പീഠം സ്ഥാപിച്ചതെങ്കിലും അതിനുവേണ്ട വ്യവസ്ഥകൾ ചെയ്യുന്നതിനും അതിന്റെആഭിമുഖ്യത്തിലുള്ള സംസ്കൃതപാഠശാല ഉണ്ടാക്കുന്നതിനും മുൻകൈയ്യെടുത്തു പ്രവർത്തിച്ചതു് ശ്രീ പന്നിശ്ശേരിനാണുപിള്ളയായിരുന്നു. അദ്ദേഹം അവസാനം വരെ സ്വന്തം കുടുംബത്തെപ്പോലെതന്നെ ആശ്രമത്തെയും ശ്രദ്ധാപുരസ്സരം സംരക്ഷിച്ചുകൊണ്ടാണിരുന്നതു്.

***സമാധി:***

ശ്രീ പന്നിശ്ശേരി ഒരു മാതൃകാഗൃഹസ്ഥനും പൗരപ്രമുഖനുമായിരുന്നു. മരുത്തൂർക്കുളങ്ങര ചെറുതിട്ട ശ്രീമതി ജാനകിയമ്മ ആയിരുന്നു അദ്ദേഹത്തിന്റെ ഭാര്യ. രണ്ടു് സന്താനങ്ങൾ അദ്ദേഹത്തിനുണ്ടു്. ഒരു മകനും ഒരു മകളും. മകൻ സുപ്രസിദ്ധനായ പന്നിശ്ശേരി ശ്രീ. ശ്രീനിവാസക്കുറുപ്പാണു്. അച്ഛനെപ്പോലെ സംഗീതസാഹിത്യാദികലകളിലും ശാസ്ത്രങ്ങളിലും വിജ്ഞനാണു് ശ്രീ. ശ്രീനിവാസക്കുറുപ്പ്. അച്ഛന്റെ കലാസാഹിത്യപാരമ്പര്യത്തെ ശ്രീ കുറുപ്പ് പുലർത്തിക്കൊണ്ടാണിരിക്കുന്നതു്. മകൾ ശ്രീമതി ലക്ഷ്മിക്കുട്ടിയമ്മയാണു്, സാമാന്യം ഇടത്തരം കുടുംബത്തിൽ സമ്പൽസമൃദ്ധമായ ഒന്നാണു് പന്നിശ്ശേരി. അവിടെ



ചെറുതിട്ട ജാനകിഅമ്മ ( സ്മര്യപുരുഷന്റെ ഭാര്യ )

ലളിതമായ ജീവിതചര്യയും സാത്വിക ജീവിതവും കൊണ്ടു് മാതൃകാപരമായ ഒരു ജീവിതമാണദ്ദേഹം നയിച്ചതു്. ആ മഹാത്മാവു്-20—8—1942ൽ പരമകൈവല്യമടഞ്ഞു.

ഭുവി ! ഹായതിതേ, കടുംബിതേ
കവിതേ, വൈദുഷി നിങ്ങൾ നാൽവരും
എവിടെ കടികൊണ്ടിതൊപ്പമ—
സ്സുവിശുദ്ധായതനം മറഞ്ഞുപോയ്;

കരയായ്കസതീർത്ഥ്യരേ, ഗുണോ-
ത്തരനാമഗ്ഗുരുതന്ന ദർശനാൽ
പരമുത്ധിത ഭൗതികാംശനായ്
പരമാത്മാവൊടു ചേർന്നിതമ്മഹാൻ.

എന്നു് അദ്ദേഹത്തിൻെറ ദേഹവിയോഗത്തെക്കുറിച്ചു് വള്ളത്തോൾ എഴുതിയ കവിതാ പങ്ക്തി സ്മരിച്ചുകൊണ്ടു് ആ മഹാപുരുഷനു് എൻെറ ശ്രദ്ധാഞ്ജലി സാദരം സമർപ്പിച്ചുകൊള്ളുന്നു.

ഓം ശാന്തി: ശാന്തി: ശാന്തി:



ഞാൻ ആരോടും പിൻമടങ്ങുന്നവനല്ല. പണ്ഡിതനും പാമരനും സേവ്യനും സേവകനും കുബേരനും കുചേലനും എനിക്കു സമമാണു്. 'തഥാപി ചേതസ്തരുണേന്ദുശേഖരേ' എന്ന അപാരമായ ആദരവോ ഭയമോ നിങ്ങളോടുണ്ടു്. അങ്ങനെ എന്നിൽനിന്നും പൂജാർഹനായ നിങ്ങളുടെ ശകാരം ഒരാശിസ്സായിട്ടേ ഞാൻ കരുതുന്നുള്ളു അതു് മറ്റൊരാളിൽനിന്നു് അർഹിക്കുന്നുമില്ല......ക്ഷമസ്വമയാ കൃതമപരാധം ദുസ്സഹമപി സസ്നേഹം.

ഒ. എൻ. കൃഷ്ണക്കുറുപ്പു്
(ഒ. എൻ. വി.-യുടെ അച്ഛൻ)
നെടുമ്പ്രത്തുവീടു്
പടി:കല്ലട, 7-4-1131.

# മാർക്കണ്ഡേയം

## പ്രൊഫ: എൻ. കൃഷ്ണപിള്ള.

> സംഗീതം, സാഹിത്യം, അഭിനയം മുതലായ കലകളുടെ അന്തഃസാരമറിഞ്ഞിരുന്ന ഒരാളാണ് പന്നിശ്ശേരി എന്നു നേരത്തെ മനസ്സിലാക്കിയിരുന്നു എങ്കിലും രണ്ടു നാളിലും ചുരുങ്ങിയ സമയംകൊണ്ട് എഴുതപ്പെട്ട ഈ കൃതിയിൽ ഈ മൂന്നു കലകളുടെയും വിലാസം അനുഭവിച്ചറിഞ്ഞപ്പോൾ അത്ഭുതപ്പെടാതിരിക്കാൻ കഴിഞ്ഞില്ല.

### *ഒരു ദ്രുതരചന:*

കലാവല്ലഭനും പണ്ഡിതപ്രകാണ്ഡവും വേദാന്ത വിദ്യാവിശാരദനും ആയിരുന്ന പന്നിശ്ശേരിനാണുപിള്ളയുടെ നാലു നാട്യപ്രബന്ധങ്ങളും കഥകളിപ്രകാരം എന്ന വിദ്വജ്ജനാചിതമായ ഗ്രന്ഥവും നേരത്തെ ഞാൻ വായിച്ചിരുന്നു എങ്കിലും അദ്ദേഹം ഒരു നാടകത്തിന്റെ കർത്താവുകൂടി ആണെന്നു് അടുത്ത കാലത്തുമാത്രമേ മനസ്സിലാക്കാൻ സാധിച്ചുള്ളു. യശശ്ശരീരനായ പന്നിശ്ശേരിയുടെ മകൻ ശ്രീനിവാസക്കുറുപ്പ് മാർക്കണ്ഡേയം എന്ന നാടകം എനിക്കുതന്നതു് ഈ അടുത്തകാലത്താണ്. സുമാർ അറുപതുവർഷം മുമ്പ് കേവലം ഒരു ദ്രുതരചനയായി ഗ്രന്ഥകാരനിൽ നിന്നു അഭിനേതാക്കളിലേയ്ക്കു പകർന്ന ആ കൃതി വായിച്ചപ്പോൾ ഞാൻ അദ്ഭുതം കൂറിപ്പോയി. സംഗീതം, സാഹിത്യം, അഭിനയം മുതലായ കലകളുടെ അന്തസ്സാരം അറിഞ്ഞിരുന്ന ഒരാളാണു പന്നിശ്ശേരി എന്നു് നേരത്തെ മനസ്സിലാക്കിയിരുന്നു എങ്കിലും രണ്ടുനാളിലും ചുരുങ്ങിയ സമയം കൊണ്ടു എഴുതപ്പെട്ട ഈ കൃതിയിൽ ഈ മൂന്നു കലകളുടെയും വിലാസം അനുഭവിച്ചറിഞ്ഞപ്പോൾ അദ്ഭുതപ്പെടാതിരിക്കാൻ കഴിഞ്ഞില്ല. കറെക്കൊല്ലങ്ങൾ മാർക്കണ്ഡേയം അഭിനയിക്കപ്പെട്ടിരുന്നു എന്നതു എനിക്കൊരു പുതിയ അറിവായിരുന്നു.

### *പുരാണകഥ:*

പുരാണപ്രസിദ്ധമായ മാർക്കണ്ഡചരിതമാണ് ഈ നാടകത്തിലെ കഥ എന്നു പറയേണ്ടതില്ലല്ലോ. പുസ്തകത്തിൽ പതിനൊന്നു രംഗങ്ങളായിട്ടാണു കാണിച്ചിരിക്കുന്നതെങ്കിലും യഥാർഥ

ത്തിൽ പത്തുരംഗങ്ങൾ മാത്രമുള്ള ഈ നാടകത്തിൽ പുരാണ കഥാംശ ങ്ങളെക്കാൾ വളരെയുള്ളതു് കല്പിത ഘടകങ്ങളാണ്. മൃകണ്ഡു, അനപത്യതാ ദുഃഖം കൊണ്ടു് ഏറെ നാൾ വലഞ്ഞു് ശിവനെ പ്രാർത്ഥിച്ചതിൻെറ ഫലമായി ശിവൻ പ്രത്യക്ഷപ്പെടുകയും ഏററവും ഉത്തമനും അല്പായുസ്സുമായ പുത്രനാണോ, അധമനും ദീർഘായുസ്സുമായ പുത്രനാണോ വേണ്ടതു് എന്നു് ആവശ്യപ്പെടുകയും മൃകണ്ഡു ആദ്യത്തേതു് സ്വീകരിക്കുകയും ചെയ്ത കഥ പുരാണത്തിലേതാണു് പതിനാറു വയസ്സെത്തും മുമ്പുതന്നെ മൃകണ്ഡുപുത്രൻ മാതാപിതാക്കളുടെ കഠിനതാപം മനസ്സിലാക്കി ഉഗ്രതപസ്സുചെയ്യുന്നതും വരമനുസരിച്ചു് പതിനാറു വയസ്സെത്തിയപ്പോൾ കാല ഭൃതാക്കൾ മാർക്കണ്ഡനെ കൊണ്ടുപോകാനായി ആഗതരാകുന്നതും ശിവഭൂതന്മാർ അവരെ തടുക്കുന്നതും ഒടുവിൽ സാക്ഷാൽ യമധർമ്മൻ തന്നെ മാർക്കണ്ഡൻെറ ആയുസ്സു് അപഹരിക്കാൻ പുറപ്പെടുന്നതും ശിവൻ ആവിർഭവിച്ചു് കാലനെ വധിക്കുന്നതും പുരാണ കഥയിൽ തുടർന്നു വരുന്ന ഭാഗങ്ങളാണു്. നിത്യ യുവാവായി മാർക്കണ്ഡൻ ജീവിക്കുന്നു എന്നതാണു് ഈ കഥയുടെ ആകെക്കൂടിയുള്ള പൊരുൾ. അതിൻെറ അടിസ്ഥാന കാരണം ശിവഭക്തിയാകുന്നു. ഈ കഥയെ ഗ്രന്ഥകാരൻ തൻെറ മനോധർമ്മം കൊണ്ടു് വികസിപ്പിക്കുകയും മോടിപിടിപ്പിക്കുകയും ചെയ്തു് രംഗത്തവതരിപ്പിക്കാൻ പററിയ ഒരു പ്രബന്ധം ചമച്ചിരിക്കുന്നു. ഇതിലെ കഥാപാത്രങ്ങളിൽ പലതും സ്വകപോലകൽപ്പിതങ്ങളാണു്. അതുപോലെ തന്നെ രംഗങ്ങൾ മിക്കതും സ്വമേധയാ സൃഷ്ടിച്ചിട്ടുള്ളതാണു്.

### *രംഗവിവൃതിയും ആസ്വാദനവും:*

മൃകണ്ഡുവും ഭാര്യ മരുദ്വതിയും തമ്മിൽ അനപത്യതയെക്കുറിച്ചു് ഉള്ളുരുകി വിലപിക്കുന്നതു ദുർവാസ്സാവു പ്രവേശിച്ചു് അവരോടു് കാശിയിൽ പോയി വിശ്വനാഥഭജനത്തിനു് ഉപദേശിക്കുന്നതും ആണു് ഒന്നാം രംഗത്തിലെ വിഷയം. ഇതിലെ മുനിപ്രവേശവും ഭജനോപദേശവും വേഷക്കൊഴുപ്പിനും ഭക്തിയുടെ ഉദ്ഘോഷണത്തിനും കാശീവിശ്വനാഥൻെറ മഹത്വം വർണ്ണിക്കുന്നതിനുമായിട്ടു് സ്വതന്ത്രമായി സന്നിവേശം ചെയ്തിരിക്കുന്നതാണു്. രണ്ടാം രംഗം തികച്ചും സ്വന്തമാണു്. രാഷ്ട്രവിവർധനൻ എന്ന ഒരു രാജാവിനെയും അയാളുടെ അമാത്യനെയും പ്രവേശിപ്പിച്ചു് അവർ തമ്മിലുള്ള ലൗകികപാരത്രിക ചർച്ചയ്ക്കിടയിൽ മൃകണ്ഡുവിനെയും

പത്നിയെയും അവതരിപ്പിച്ച് കാശി യാത്രയ്ക്കിടയിൽ ആവ ശ്യമുള്ള ദ്രവ്യം രാജാവുകൊടുക്കുന്നതായി പ്രദർശിപ്പിക്കുന്ന മൂന്നാം രംഗം രണ്ടാം രംഗം പോലെ തന്നെ കേവലം കവിഭാവനാ ജന്യ മാണ്. പക്ഷേ രംഗ വിധാനത്തിൽ ഒരു വൈചിത്ര്യം ഉണ്ടാക്കുക എന്നതിൽ കവിഞ്ഞ് കഥാപരമായ ഒരു ലക്ഷ്യമൊന്നും ഈ സൃഷ്ടിക്കില്ല. കൈവർത്തന്മാർ വള്ളമിറക്കുമ്പോഴും ഓടിക്കു മ്പോഴും പാടുന്ന പാട്ടുകളും അവരുടെ വേഷ ടാവിശേഷങ്ങളും മീൻ പിടിത്തവും ഒക്കെക്കൂടി മുൻരംഗങ്ങളിലെ പാത്രസന്ദർഭസംഭാഷ ണങ്ങളിൽ നിന്ന് ഹൃദ്യമായ വ്യതിയാനം വരുത്തുന്നു ഈ രംഗം. വാസ്തവത്തിൽ മൃകണ്ഡുവിനെയും പത്നിയെയും മുക്കുവന്മാർ നദി കടത്തുന്നു എന്നൊരു പ്രമേയമേ ഇതിലുള്ളൂ. പക്ഷേ അരങ്ങത്ത് ഈ രംഗം വളരെ കൊഴുക്കുമെന്ന് തീർച്ചയാണ്. നാലാം രംഗവും കവിഭാവനയുടെ ഒരു എടുത്തുചേർപ്പാണ്. അവിടെ ഒരു വനച രൻ ബ്രാഹ്മണദമ്പതികളെ കണ്ട് മരുഭതിയെ പിടകൂടാൻ ശ്രമിക്കു ന്നതും കരുണകരുണം നിലവിളിക്കുന്ന അവളെ മുമ്പുപറഞ്ഞ രാജാ വും ഭടനും പ്രവേശിച്ചു രക്ഷിക്കുന്നതും ആണ് വിഷയം. ഈ രംഗ ത്തിലെ വനചരൻ ഏറെക്കുറെ നളചരിതത്തിലെ കാട്ടാളനെയാണ് ഓർമ്മിപ്പിക്കുക. വനചരൻെറ കാടൻ വർത്തമാനവും പ്രാകൃതമട്ടി ലുള്ള പാട്ടും കാമാഭ്യർഥനയും എല്ലാം കഴിഞ്ഞ രംഗത്തിൽ പ്രത്യ ക്ഷപ്പെട്ട കൈവർത്തന്മാരുടെ പെരുമാററങ്ങൾ പോലെ തന്നെ സദ സ്യരിൽ ഏറിയകൂറും വരുന്ന ജനസാമാന്യത്തെ ഹഠാദാകർഷിക്കും. പക്ഷേ രണ്ടുരംഗങ്ങൾക്കും മുഖ്യകഥാവസ്തുവുമായി ജൈവബന്ധമു ണ്ടെന്നു പറയാൻ നിവൃത്തിയില്ല. അഞ്ചാം രംഗം ചെറുതാണ്. കാശീക്ഷേത്രത്തിൽവച്ചാണ് അതുനടക്കുക. ഭക്തരായ ദമ്പതികളെ ശിവൻ പ്രത്യക്ഷപ്പെട്ട് അനുഗ്രഹിക്കുന്നതാണുപ്രകൃതം. പരിനിർമ്മ ലമായ ഭക്തിയുടെ സ്വഭാവം ഇവിടെ ഉപശ്ലോകനം ചെയ്യപ്പെടുന്നു. മുമ്പിലത്തെ രണ്ടുരംഗങ്ങളിൽ നിന്നും ഭാവവശാൽ ഇതു വേറിട്ടു നിൽക്കുന്നു മൂന്നാം രംഗത്തിൽ ഉത്സാഹവും നാലാം രംഗത്തിൽ ശോകവും ആയിരുന്നു മുഖ്യഭാവങ്ങളെങ്കിൽ ഇവിടെ ഭക്തിയാണ്. ആറാം രംഗത്തിൽ അനുവാചകൻ വീണ്ടും ശോകത്തിലേയ്ക്കു നയിക്ക പ്പെടുന്നു ഇതും പ്രായേണ കല്പിതമെന്നു പറയാം. പുത്രൻെറ അകാലമൃത്യു എന്നും പേടിസ്വപ്നമായിരുന്ന മൃകണ്ഡു കൊച്ചു മാർക്കണ്ഡനോട് അയാളുടെ കുത്തിക്കുത്തിയുള്ള ചോദ്യങ്ങൾക്കു മറു പടിയായി വരവൃത്താന്തം അറിയിക്കുന്ന ഈ രംഗം ഈ ഗ്രന്ഥ

ത്തിലെ അതീവ സുരചിതമായ ഒരു ഭാഗമാണ്. പക്ഷേ ഈ രംഗത്തിൽ തന്നെ ചേർക്കാവുന്നതായിരുന്ന അടുത്തരംഗത്തിൽ അവതരിപ്പിച്ചിരിക്കുന്ന മരുദ്വതിയും മാർക്കണ്ഡനും തമ്മിലുള്ള സംഭാഷണം. വാസ്തവത്തിൽ ആറാം രംഗത്തിന്റെ മറെറാരു പതിപ്പുതന്നെയാണ് ഏഴാം രംഗം. പക്ഷേ ഉദാത്തത രണ്ടുരംഗത്തിലും ഉച്ചകോടിയിൽത്തന്നെ വെളിപ്പെടുന്നു. ഏഴാം രംഗത്തിനും എട്ടാം രംഗത്തിനുമിടയ്ക്ക് മാർക്കണ്ഡന്റെ പ്രായഭേദം സംഭവിക്കുന്നുണ്ട്. എട്ടാം രംഗം വായിക്കാനും കാണാനും ഒരുപോലെ ആകർഷകമായ, നാട്യശോഭതികഞ്ഞ ഒന്നാണ് മാർക്കണ്ഡൻ ശിവപൂജ ചെയ്യുന്നതിനിടയിൽ കഠിനമായ പ്രതിബന്ധങ്ങൾ വന്നുകൂടുന്നു. എരിഞ്ഞുകൊണ്ടിരുന്ന ദീപം മൂന്നു തവണ കെടുന്നു. ഇരുട്ടിൽ ഘോരസത്വങ്ങൾ പാശപാണികളായി പ്രത്യക്ഷപ്പെടുന്നു. ശിവഭൂതങ്ങൾ ആ അന്ധകാരമൂർത്തികളെ എതിർത്തോടിക്കുന്നു. ആകെപ്പാടെ ചലനഭൂയിഷ്ഠമായ ഈ രംഗത്തു് രൗദ്രവും ബീഭത്സവും അദ്ഭുതവും ഭക്തിയും ഏകത്ര സംയോജിപ്പിച്ചിരിക്കുന്നു. ഒൻപതാം രംഗത്തിൽ പരാജിതരായ കാലദൂതന്മാരുടെ പ്രതിനിധി യമധർമ്മനെ വിവരമറിയിക്കുന്നതും യമനും ചിത്രഗുപ്തനും തമ്മിൽ സംഭാഷണം ചെയ്യുന്നതും പേടിത്തൊണ്ടന്മാരായ ദൂതന്മർക്കു പകരം താൻതന്നെ പോകാൻ യമൻ തീരുമാനിക്കുന്നതുമാണ് ഉള്ളടക്കം. ദൂതന്റെ തനിപ്രാകൃതഭാഷയിലുള്ള വർത്തമാനവും കാലപുരിയിലെ പാപശിക്ഷാസമ്പ്രദായങ്ങളും ഏററവും ചമൽക്കാരത്തോടെയാണ് രചിച്ചിട്ടുള്ളതു്. ഇവിടെയും മുൻ രംഗത്തിലും കാലദൂതന്മാരെ ഭയം എന്നഭാവം ആവിഷ്കരിക്കുന്നതിനുള്ള വിഭാവങ്ങൾ ആക്കിയിരിക്കുന്നു അവസാനരംഗം ഏററവും സുന്ദരമാണ്. ഇവിടെ മാർക്കണ്ഡന്റെ ആയുസ്സ് പിടിച്ചെടുക്കാനാഞ്ഞ യമനെ അനുഗ്രഹമൂർത്തിയായ ശിവൻ സംഹരിച്ചു് ഭക്താഗ്രണിയായ മാർക്കണ്ഡനെ ലോകത്തിന്റെ നിതിദീപമായി പ്രഖ്യാപിക്കുന്നതാണു സംഭവം.

### *നാനാരസാകലിതാഭക്തി അടിസ്ഥാനഭാവം:*

വളരെച്ചുരുക്കി മേൽപ്രതിപാദിച്ച രംഗവിവരണങ്ങളിൽ നിന്നു് ഒന്നു് എളുപ്പം മനസ്സിലാക്കാൻ കഴിയും. നാനാരസാകലിതമായിട്ടാണ് അടിസ്ഥാനഭാവം ഭക്തിയായിട്ടുള്ള ഈ കൃതിയുടെ വിരചനം. സജ്ജനങ്ങളുടെ പ്രതീകങ്ങളായ വിപ്രനും പത്നിയും ഒരു പോലെ ഭക്തരാണെങ്കിലും രണ്ടുപേരും ആദ്യന്തം ശോകപരവശരാണ്. രാജാവായ രാഷ്ട്രവിവർധനൻ ഒന്നു രണ്ടു രംഗങ്ങളിലെ

ഉള്ള എങ്കിലും ആ പാത്രം ധർമ്മ വീരനായിട്ടാണ് കാണപ്പെടുക. കൈവർത്തന്മാരും വനചരനും കാലദൂതന്മാരും അതാതിടങ്ങളിൽ സൃഷ്ടിക്കുന്ന ഭാവവൈവിധ്യങ്ങൾ സൂചിതമായിക്കഴിഞ്ഞു യമധർമ്മൻ, ശിവൻ എന്നീ രണ്ടുദേവന്മാർ ഈ കൃതിയിൽ ദൈവികപാത്രങ്ങളായി പ്രത്യക്ഷപ്പെടുന്നു പുത്രോൽപ്പത്തിചിന്തയിലാരംഭിച്ച് നിത്യയൗവനം പ്രാപിച്ച പുത്രന്റെ ലബ്ധിയോടെ നാടകം അവസാനിക്കുന്നു. മുമ്പ് പലടത്തും സൂചിപ്പിച്ചതുപോലെ, ആട്ടക്കഥാരചയിതാവും നടനും നാട്യശാസ്ത്രവിദഗ്ധനും ആയ ഗ്രന്ഥകാരന് ആദ്യന്തം ഉണർവുററ രംഗങ്ങൾ തന്നെ സൃഷ്ടിക്കാൻ സാധ്യമായിട്ടുണ്ട്.

### *മാർക്കണ്ഡേയത്തിലെ പദ്യഗാനഭാഷണങ്ങൾ:*

മാർക്കണ്ഡേയം ഒരു ഗദ്യനാടകമല്ല. സംസ്കൃതത്തിൽ നിന്നും വിവർത്തനം ചെയ്തതും സംസ്കൃത നാടകത്തെ അനുകരിച്ചിട്ടുള്ളതുമായ മലയാള നാടകങ്ങളിലെപ്പോലെ ഈ കൃതിയിൽ പല രംഗങ്ങളിലായി കുറെ ശ്ലോകങ്ങൾ കാണാം. ആകെ പതിനെട്ടെണ്ണം വരും അത്. ശ്ലോകങ്ങളിൽ പലതും ഭാവബന്ധുരങ്ങളും ഭാവനോന്മിഷിതങ്ങളും ആണ്. സംസ്കൃതാനുസാരിയായ മലയാള നാടകങ്ങളിൽ ഒരിക്കലും കാണാത്ത വിധം ഇതിൽ ക്ലാസ്സിക് സംഗീതരീതി അനുസരിച്ചുള്ള പത്തുപാട്ടുകൾ കാണാം. കൈവർത്തന്മാരുടെ പാട്ട്, വനചരന്റെ പാട്ട്, മരുദ്വതിയുടെ ശോകഗാനങ്ങൾ, ദുർവാസ്സാവിന്റെ സ്തുതിഗാനം എന്നിങ്ങനെ വിവിധ ഭാവങ്ങളാണ് ഈ കൃതികളിൽ പ്രതിഫലിക്കുന്നത്. അവസ്ഥ് യോജിച്ചതരത്തിലുള്ള രാഗങ്ങളും താളങ്ങളും ഔചിത്യത്തോടെ അംഗീകരിച്ചിരിക്കുന്നു. ഗദ്യഭാഷണങ്ങളിൽ ചിലേടം പ്രൗഢാശയ പ്രചുരമായും മററുചിലേടം തനി ഗ്രാമ്യഭാഷയിൽ നിബദ്ധമായും കാണുന്നു. ഇങ്ങനെ ഏതംശമെടുത്തു നോക്കിയാലും നിസ്സാരത പറയാനില്ലാത്ത ഈ കൃതി ചുരുക്കം ചില മണിക്കൂറുകൾ കൊണ്ടാണ് ഉണ്ടായതു് എന്നതു് ഒരു സാധാരണ രചയിതാവിനെയും പണ്ഡിതനെയും സംബന്ധിച്ച് അവിശ്വാസനീയം തന്നെയായിരിക്കും. പക്ഷേ പന്നിശ്ശേരി നാണുപിള്ളയെപ്പോലെയുള്ള ഒരു പൂർണ്ണമനുഷ്യന് ഈ രചന ഒരു കുട്ടിക്കളിയായിരുന്നിരിക്കാനേ വഴിയുള്ളൂ. ഈ പുസ്തകത്തിനു് ആ മഹാത്മാവിന്റെ ജന്മശതാബ്ദി ആഘോഷിക്കുന്ന ഈ അവസരത്തിലെങ്കിലും മനോഹരമായ ഒരു പുതിയ പതിപ്പ് ഉണ്ടായിക്കാണാൻ ഞാനാഗ്രഹിക്കുന്നു.

# സാർത്ഥകമായ ഒരു ജീവിതം

എ. പി. കളയ്ക്കാട്.

> താൻ ജീവിച്ച സമൂഹത്തിന്റെ അടിത്തട്ടുകളിലേക്കിറങ്ങി സമകാലികപ്രശ്നങ്ങളെ വസ്തുനിഷ്ഠമായി അപഗ്രഥിക്കുന്നതിനും ഒരു കർമ്മയോഗിയുടെ ഊർജ്ജസ്വലതയോടെ പ്രവർത്തിച്ച് അവയ്ക്കു പരിഹാരം കാണുന്നതിനും അദ്ദേഹം അനവരതം പ്രവർത്തിച്ചിട്ടുണ്ട്.

## പൊതുപ്രവർത്തനം:

ഉന്നതഗോപുരവാസിയായ ഒരു പണ്ഡിത കവിയായിട്ടാണ് ശ്രീ പന്നിശ്ശേരി നാണുപിള്ളയെ സഹൃദയലോകം മനസ്സിലാക്കിയിട്ടുള്ളത്, ശരിയാണ്—കവിയും, വേദാന്തിയും, അനേകം ആട്ടക്കഥകളുടെ രചയിതാവുമായ അദ്ദേഹം ഉന്നതചിന്തകളുടെ ഉത്തുംഗ ഗോപുരത്തിൽതന്നെയാണ് കഴിഞ്ഞിട്ടുള്ളത്. പക്ഷേ, താൻ ജീവിച്ച സമൂഹത്തിന്റെ അടിത്തട്ടുകളിലേക്കിറങ്ങി സമകാലിക പ്രശ്നങ്ങളെ വസ്തുനിഷ്ഠമായി അപഗ്രഥിക്കുന്നതിനും ഒരു കർമ്മയോഗിയുടെ ഊർജ്ജസ്വലതയോടെ പ്രവർത്തിച്ച് അവയ്ക്കുപരിഹാരം കാണുന്നതിനും അദ്ദേഹം അനവരതം പ്രവർത്തിച്ചിട്ടുണ്ടെന്നുള്ളത് ഇന്നത്തെ തലമുറയിൽ അധികമാർക്കും അറിഞ്ഞുകൂടാ. അയിത്തജാതിക്കാർക്ക് ക്ഷേത്രപ്രവേശനമനുവദിക്കുന്നത് ഹൈന്ദവധർമ്മത്തിനെതിരാണെന്ന് സനാതനികൾ വാദിച്ചപ്പോൾ, ശ്രുതികളും സ്മൃതികളും ഉദ്ധരിച്ചുകൊണ്ടുതന്നെ ആ വാദത്തിന്റെ അർത്ഥശൂന്യത സമർത്ഥിക്കാൻ അദ്ദേഹം തയ്യാറായി. പുന്നക്കുളം തീർത്ഥപാദാശ്രമത്തിന്റെയും, പുന്നക്കുളം സംസ്കൃത സ്കൂളിന്റെയും സ്ഥാപനത്തിന്, ശ്രീ താഴത്തോടത്തു് വേലുപ്പിള്ളയോടൊപ്പം അദ്ദേഹം വഹിച്ചപങ്ക് അവിസ്മരണീയമാണ്. തീർത്ഥപാദപരമഹംസ സ്വാമികളുടെ നിര്യാണത്തെ തുടർന്ന് വാഴൂർ തീർത്ഥപാദാശ്രമത്തിലുണ്ടായ ഭരണപരമായ പ്രതിസന്ധികൾ പരിഹരിക്കുന്നതിനും മരുത്തൂർകുളങ്ങര മഹാദേവക്ഷേത്രത്തിന്റെറുദ്ധാരണത്തിനും അദ്ദേഹം അക്ഷീണം പ്രവർത്തിച്ചിരുന്നു. എന്നാൽ നമ്മുടെ നാട്ടിലെ സാമൂഹ്യജീവിതം ഒരു പ്രത്യേകവഴിത്തിരിവിലെത്തുകയും, ഹിന്ദുകുടുംബങ്ങൾ—വിശേഷിച്ച് നായർ തറവാടുകൾ—അന്തഃഛിദ്രങ്ങളുടെ

യും ആശയക്കുഴപ്പങ്ങളുടെയും നടുക്കടലിൽപെട്ട് നട്ടംകറങ്ങുകയും ചെയ്ത ഒരു കാലഘട്ടത്തിൽ, നിരവധി കുടുംബങ്ങളിൽ ഐക്യത്തിന്റെ സന്ദേശം എത്തിക്കുന്നതിനും, തറവാട്ടുപ്രശ്നങ്ങൾ സമാധാനപരമായി പരിഹരിക്കുന്നതിനും, അദ്ദേഹം വഹിച്ച പങ്ക് സവിശേഷമായ പരിഗണന അർഹിക്കുന്നു.

## *വസ്തുക്കളുടെ അവകാശമാററം:*

കൊല്ലവർഷം 1099-ൽ പാസ്സായ നായർ റഗുലേഷൻ കൂട്ടുകുടുംബവ്യവസ്ഥയിൽ അധിഷ്ഠിതമായ കേരളീയ ജീവിതത്തിന്റെ അടിത്തറ തകർക്കുകയും, ഒരു പുതിയ രീതിയിലുള്ള കുടുംബവ്യവസ്ഥയ്ക്ക് വഴിയൊരുക്കുകയും ചെയ്തുവെന്നുള്ളത് കേരള ചരിത്രത്തിലെ അതിപ്രധാനമായ ഒരു സംഭവമാണ്. വേണാട്ടരചനായിരുന്ന മാർത്താണ്ഡവർമ്മ അയൽരാജ്യങ്ങൾ വെട്ടിപ്പിടിച്ച്, അവിടങ്ങളിലെ നായർ മാടമ്പിമാരുടെ വസ്തുവകകൾ 'തൃപ്പടിദാന'ത്തിലൂടെ സ്റ്റേററിന്റെ വകയാക്കിമാററിയിരുന്നു. നായന്മാരുടെ സ്വകാര്യ സൈന്യങ്ങളെ പിരിച്ചുവിടുകയും, കളരിയഭ്യാസം നിർത്തലാക്കുകയും ചെയ്തതോടെ യുദ്ധംമാത്രം തൊഴിലാക്കിയിരുന്ന നായർ വാളും പരിചയും ഉപേക്ഷിച്ച്, മററു തൊഴിലൊന്നുമില്ലാതെ തറവാടുകളിലേക്ക് മടങ്ങിവന്നു. തറവാടുകളുടെ ഭൂമിമുഴുവൻ പണ്ടാരവകയായതോടെ അതിൽതാമസിക്കാമെന്നും, കൃഷിചെയ്യാമെന്നും ഉള്ളതല്ലാതെ ധനപരമായി അതിന് ഒരു മൂല്യവും ഉണ്ടായിരുന്നില്ല. 1860-ലെ പണ്ടാരപ്പാട്ടവിളംബരത്തോടെ കൈവശക്കാർക്ക് ഭൂമിയിൽ സ്ഥിരാവകാശം ലഭിക്കുകയും ഭൂമി കൈമാററംചെയ്യാൻ കഴിയുന്ന ഒരു 'മാർക്കററബിൾ കമോഡിററി'യായി രൂപാന്തരപ്പെടുകയും ചെയ്തു.

1870നും 1890നും ഇടയ്ക്ക് നാളികേരോൽപന്നങ്ങൾക്കുണ്ടായ വിലവർദ്ധനവ് ഈഴവസമുദായത്തിന് പ്രത്യേകമായ സാമ്പത്തികനേട്ടങ്ങൾ കൈവരുത്തി. കൂട്ടുകുടുംബവ്യവസ്ഥയ്ക്കുപകരം ഏകകുടുംബവ്യവസ്ഥ പാലിച്ചുവന്ന സുറിയാനികൃസ്ത്യാനികൾ കൃഷിയിലൂടെയും, കച്ചവടത്തിലൂടെയും വമ്പിച്ച പുരോഗതിപ്രാപിച്ചു. അങ്ങിനെ ഭൂമിയുടെ ഉടമാവകാശം പതുക്കെപ്പതുക്കെ ആ വിഭാഗങ്ങളിലേക്ക് സംക്രമിക്കാൻ തുടങ്ങി. താലികെട്ടിനും, ഇളമുറക്കാരുടെ ആവശ്യങ്ങൾക്കും തറവാട്ടുവസ്തുക്കൾ അന്യാധീനപ്പെടുത്തുന്നത് നിയമവിധേയമായി പരിഗണിക്കപ്പെട്ട സാഹചര്യത്തിൽ വസ്തു കൈമാററങ്ങൾ വൻതോതിൽ നടന്നുതുടങ്ങി.

***നായൻമാരുടെ അന്നത്തെ സ്ഥിതി:***

സ്വാത്തന്മാരും, കായർസ്ഥന്മാരുമായ പരദേശബ്രാഹ്മണരെക്കൊണ്ടു കുത്തിനിറച്ച സർക്കാർ സർവ്വീസിൽ നായന്മാർക്ക് കാര്യമായപങ്കൊന്നുമുണ്ടായിരുന്നില്ല. തറവാട്ടുമൂപ്പന്മാരായ കാരണവന്മാർ അനന്തരവരുടെ വിദ്യാഭ്യാസ കാര്യങ്ങളിൽ താല്പര്യം പ്രകടിപ്പിച്ചില്ല സാമൂഹ്യമായ അനാചാരങ്ങളുടെഫലമായി നിലനിന്ന അനാവശ്യമായ അടിയന്തിരങ്ങളും, അയഞ്ഞ വൈവാഹികബന്ധവും മൂലം തറവാടുകൾ ക്ഷയിക്കാൻ തുടങ്ങിയിരുന്നു ആധുനിക വിദ്യാഭ്യാസം പ്രചരിക്കാൻ തുടങ്ങിയതോടെ വിദ്യാഭ്യാസ സമ്പന്നരും ഉൽപതിഷ്ണുക്കളും ആയ യുവാക്കൾ സാമൂഹ്യ പരിഷ്കരണത്തിനുവേണ്ടി ശബ്ദം ഉയർത്തിത്തുടങ്ങി അതിനുവേണ്ടിയുള്ള പ്രവർത്തനങ്ങളുടെ തുടക്കമായിരുന്നു തിരുവനന്തപുരത്ത് വിദ്യാർത്ഥിയായിരുന്ന പി. താണുപിള്ളയുടെ നേതൃത്വത്തിൽ രൂപീകൃതമായ 'മലയാളി സോഷ്യൽ യൂണിയൻ'. പിൽകാലത്ത് അതു് മലയാളിസഭയായി രൂപാന്തരപ്പെടുകയും. സി. വി, രാമൻപിള്ള. സി. കൃഷ്ണപിള്ള തുടങ്ങിയവർ അതിന്റെ സജീവ പ്രവർത്തകരായി മാറുകയും ചെയ്തു.

1088-ലെ നായർ റഗുലേഷൻ അനുസരിച്ച് അനന്തരവർക്ക് ചെലവിനുകൊടുക്കേണ്ട ചുമതല അമ്മാവന്മാരിൽ വന്നുകൂടി. ചെലവിനുകൊടുത്തില്ലെങ്കിൽ അമ്മാവന്മാരുടെപേരിൽ അനന്തരവർക്ക് വ്യവഹാരപ്പെടാമെന്നുവന്നതോടെ മിക്കതറവാടുകളുടെയും ഭാഗധേയം കേസുകെട്ടുകളിൽ കുടുങ്ങിക്കിടന്നു. നായന്മാരുടെ അധഃപതനത്തിനു കാരണമായി നാലുതരം 'കെട്ടു കളെക്കുറിച്ച്' തമാശയായി പറയാറുണ്ടായിരുന്നു–നാലുകെട്ട്, പെണ്ണുകെട്ട്, കുതിരകെട്ട്, കേസുകെട്ട്!.

അന്നത്തെ നായന്മാരുടെ സ്ഥിതിയെപ്പററി കുമ്പളത്ത് ശങ്കുപ്പിള്ള തന്റെ ആത്മകഥയിൽ രേഖപ്പെടുത്തിയിരിക്കുന്നു:

'പരമശിവന്റെ കഴുത്തിലെ ഉഗ്രസർപ്പംപോലെ മരുമക്കത്തായം അന്നു നായർ സമുദായത്തിന്റെ കഴുത്തിൽചുററിമുറുകിക്കൊണ്ടിരുന്നു എല്ലാം അമ്മാവന്റെ മക്കൾക്ക്. അമ്മാവനും മക്കളും–അതുമാത്രമായിരുന്നു നായർ സമുദായത്തിന്റെ പരമാത്മാവും ജീവാത്മാവും. മക്കളും മക്കളുടെ മക്കളും ചിററപ്പനും അമ്മയും കൊച്ചമ്മയും പെങ്ങളുമെല്ലാം അടുക്കളേ ത്തുക്കുന്ന കുററിച്ചൂലുപോലെ നികൃഷ്ടരായിരുന്നു. യാതൊരവകാശങ്ങളും ഇവർക്കാർക്കുമില്ല. പട്ടിണിയുടെയും ബുദ്ധിമുട്ടിന്റെയും ശകാരത്തിന്റെയും താററിത്തുപ്പുകള

ടെയും ആകെത്തുകയായിരുന്നു അന്നു മരുമക്കാം എന്നുപറഞ്ഞാൽ. കുടുംബമൂപ്പന്റെ മക്കളെ മൂപ്പൻ പ്രത്യേകം ശ്രദ്ധിക്കുകയും അനന്തരവരെ പുറംതള്ളുകയും ചെയ്യുന്ന ഒരു സ്ഥിതിവിശേഷവും നിലനിന്നു. അങ്ങനെ വന്നപ്പോാം മരുമക്കത്തായക്രമത്തിൽ മക്കത്തായം ഒളിച്ചുകളിച്ചു. മരുമക്കാംക്ക് അങ്ങനെ അമ്മാവൻഭരണത്തിൽ അസംതൃപ്തിനിഴലിച്ചു. എല്ലാം അനന്തരവർക്ക് എന്നുപറയും, ഫലത്തിൽ എല്ലാം സ്വന്തം മക്കാംക്ക് എന്നസ്ഥിതി വന്നുചേരുകയും ചെയ്തു ഇങ്ങനെയൊരവസ്ഥ സംജാതമായതിനെ തുടർന്ന് എല്ലാ കുടുംബങ്ങളിലും ദുർവ്യവഹാരങ്ങളുടെ ഘോഷയാത്രയായി'.

*ദായക്രമ മാററം:*

മേൽപറഞ്ഞ സാഹചര്യത്തിലാണ് ഒരു പുതിയ ദായക്രമത്തിനുവേണ്ടി ഉൽപതിഷ്ണുക്കാം ശബ്ദമുയർത്തിയതു്. സമുദായോദ്ധാരകൻ സി. കൃഷ്ണപിള്ള, മന്നത്തു പത്മനാഭപിള്ള, എം. എൻ. നായർ, ജി. രാമൻമേനോൻ തുടങ്ങിയവർ ആളോഹരിക്കും മക്കത്തായത്തിനും ഏകഭാര്യാവ്രതത്തിനുംവേണ്ടി വാദിച്ചു. സി. വി. രാമൻപിള്ള, മള്ളൂർ ഗോവിന്ദപ്പിള്ള, ചാലിയത്തു ചെറിയ കുഞ്ഞുണ്ണിഅച്ഛൻ തുടങ്ങിയവർ ആളോഹരിക്ക് എതിരായിരുന്നു. അന്നത്തെ സംഘടനകളുടെ കൂട്ടത്തിൽ സമസ്ത കേരളീയ മഹാസഭക്കാരും, നായർ സർവ്വീസ് സൊസൈററിയും ആളോഹരിക്കുവേണ്ടി നിലകൊണ്ടപ്പോാം തെക്കൻ തിരുവിതാംകൂർ നായർ മഹാസഭയും, കേരളീയ നായർ സഭയിൽ ഒരു വിഭാഗവും അതിനെ എതിർക്കുകയാണുണ്ടായതു ,

പുരോഗമനവാദികളുടെ തീഷ്ണമായ പ്രക്ഷോഭണത്തിന്റെ ഫലമായി നായർ റഗ്ഗുലേഷൻ പാസ്സായി. ആളോഹരിയും മക്കത്തായവും അങ്ങനെ യാഥാർത്ഥ്യമായി. അതിനെ തുടർന്നുണ്ടായ വീതംവെപ്പ്, തറവാട്ടിലെ അംഗങ്ങാംതമ്മിൽ രൂക്ഷമായ മൽസരത്തിനു വഴിവെച്ചു കാരണവന്മാർ ആളോഹരി നടത്താൻ വിസമ്മതിക്കുകയോ അമാന്തിക്കുകയോ ചെയ്തപ്പോാം അനന്തരവന്മാർ കലാപകാരികളായിമാറി തർക്കം മൂലം കൃഷിയിറക്കാതെ തരിശായിട്ടിരുന്ന നിലങ്ങാം എവിടെയുംകാണാമായിരുന്നു. തെങ്ങു പൊത്തിക്കലും പൊത്തുവെട്ടിയഴിക്കലും നടന്നുകൊണ്ടിരുന്നു. ചില കുടുംബങ്ങളിൽ സ്ത്രീകാംപോലും വഴക്കംവക്കാണവുമുണ്ടാക്കി.

**_സമാധാനസന്ദേശ വാഹകൻ:_**

ഈ കാലഘട്ടത്തിൽ 'അദ്വൈതവിദ്യാപണ്ഡിതനായിരുന്ന ശ്രീ. പന്നിശ്ശേരി, സമാധാനത്തിന്റെ സന്ദേശവാഹകനായി മദ്ധ്യതിരുവിതാംകൂറിലെ തറവാടുകളിലെത്തി കുടുംബാംഗങ്ങളിൽ യോജിപ്പുണ്ടാകാൻ അക്ഷീണം പ്രവർത്തിക്കുകയുണ്ടായി. ഇതിനെക്കുറിച്ച് പ്രശസ്തകവിയായ നടുവത്തു മഹൻനമ്പൂതിരിക്ക് അദ്ദേഹം ഇങ്ങനെ എഴുതിയിരിക്കുന്നു.

> പെട്ടെന്നീനായർവർഗ്ഗത്തിനു
> നിയമവശാൽവന്ന ഭാഗക്കുഴപ്പം
> കോർട്ടിൽ കേറാതൊതുക്കാ
> നിവിടെയിടവിടാതൊന്നുരണ്ടാണ്ടുഞാനും
> പെട്ടോരപ്പാടുചൊൽവാൻപണി,യിതി-
> ലിടപെട്ടില്ലയെന്നാകിലാർക്കും
> കഷ്ടപ്പാടിന്നുകാര്യം വരുവതുനിരുപി-
> ച്ചായതിൽചാടിവീണേൻ'.

**_പന്നിശ്ശേരി നേരിട്ട തറവാടുവഴക്ക്:_**

തറവാട്ടുവഴക്കുകളും ദുർവ്യവഹാരങ്ങളും മൂലമുള്ള ആ 'കഷ്ടപ്പാട്' നേരിട്ടനുഭവിച്ചിട്ടുള്ളയാളായിരുന്നു പന്നിശ്ശേരി. ചെറുപ്പത്തിൽ അമ്മയും അച്ഛനും മരിച്ചു അമ്മാവന്റെ സംരക്ഷണയിൽ കൊല്ലത്ത് ഹൈസ്കൂളിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ അമ്മാവനും മരിച്ചു. അടുത്ത ഇളമുറക്കാരനെന്ന നിലയിൽ കുടുംബത്തിന്റെ ചുമതലയേറ്റെടുക്കാൻ നിർബ്ബന്ധിതനായി തറവാട്ടിലെത്തിയ അദ്ദേഹത്തെ നേരിട്ടത് ആയുധസജ്ജരായ ഒരുകൂട്ടം തെമ്മാടികളാണ്. അക്കാലത്തെ കുപ്രസിദ്ധരായ 'തണ്ടിപ്പാള' 'പാണ്ടിയലി' തുടങ്ങിയവരുൾപ്പെട്ട മുഷ്കന്മാരുടെ ഒരു സംഘം. അകന്നൊരു ശാഖയിലെ ഒരു സഹോദരൻ കാരണവസ്ഥാനം നേടിയെടുക്കാൻ സംഘടിപ്പിച്ചുകൊണ്ടുവന്ന കൂലിപ്പടയായിരുന്നു അത്. ബാലനാണെങ്കിലും അചഞ്ചലമായ ധൈര്യത്തോടുകൂടി അവരുടെകൈക്കരുത്തിനെ നേരിടാൻ അദ്ദേഹം നിർബ്ബന്ധിതനായി — ചിലപ്പോൾ ആയുധധാരിയായി, ഏകനായിത്തന്നെ. നാനാ ഭാഗങ്ങളിലായി ചിതറിക്കിടന്നിരുന്ന വസ്തുക്കളിലെ കൈയേററം ചെറുക്കുന്നതുപോലും ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. സുദീർഘമായ ആ പോരാട്ടത്തിൽ മരുതൂർകുളങ്ങര കൊച്ചുവീട്ടിൽകിഴക്കതിൽ നാരായണപിള്ളയെ

ന്നയാറം ആ ബാലനതുണസ്സുണ്ടായിരുന്നു. ആ കാലത്തെ പൊതു കാര്യപ്രസക്തന്മാരായിരുന്ന ഒ. എൻ. കൃഷ്ണക്കുറുപ്പ്, തണ്ടളത്തു് ഗോവിന്ദക്കുറുപ്പ് തുടങ്ങിയവരും അദ്ദേഹത്തിൻെറ ഭാഗത്തു് നിലയുറപ്പിച്ചിരുന്നു.

ആ കേസിലും വഴക്കിലും നന്നേചെറുപ്പത്തിൽതന്നെ നേടിയെടുത്തവിജയം പന്നിശ്ശേരിൽ വമ്പിച്ച ആത്മവിശ്വാസം ഉളവാക്കി. നാട്ടിലെ കരുത്തുററ ഒരു ശക്തിയായി ജനങ്ങറം അദ്ദേഹത്തെ നോക്കിക്കണ്ടു. തങ്ങറംക്കു് ഒരു താങ്ങും തണലുമായി അദ്ദേഹത്തെ കരുതി. കുഴഞ്ഞുമറിഞ്ഞസ്വന്തം ആളോഹരി പ്രശ്നങ്ങളിൽ മദ്ധ്യസ്ഥനായി അവർ അദ്ദേഹത്തിൻെറ പേർ നിർദ്ദേശിക്കാൻ തുടങ്ങി.

## ഭാഗവ്യവസ്ഥാകരണം:

മരുതൂർകുളങ്ങരതെക്കു് താനത്തു്, അയണിവേലിക്കളങ്ങര കററിക്കാട്ടു്, പുന്നക്കളം താഴത്തോട്ടത്തു്, നമ്പരുവികാലകാഞ്ഞിരം കുന്നേൽ, ഇടക്കോട്ടു്, കോഴിക്കോട്ടു്, കൊററിനാശ്ശേരി, മരുതൂർ കുളങ്ങര പുല്ലൻതറ, ചെറിയഴീക്കൽ അരയശ്ശേരി തുടങ്ങി ഒട്ടേറെ കുടുംബങ്ങളിലെ വീതംവയ്പ് നടത്തിക്കൊടുക്കേണ്ട ചുമതല അദ്ദേഹം കൈയേററു ഓരോ തറവാട്ടിലേക്കും അവകാശപ്പെട്ടവസ്തുക്കളുടെ നൽപ്പതിൽപ്രകാരം ഏറിച്ച് വിലതിട്ടപ്പെടുത്തി, അതു് അംഗങ്ങറംക്കിടയിൽ സമമായി വീതിക്കുകയെന്നുള്ളതു് ശ്രമകരമായ ജോലിയായിരുന്നു. വീതത്തിൻെറകാര്യത്തിൽ അംഗങ്ങറംതമ്മിൽ അഭിപ്രായവ്യത്യാസമുണ്ടാവുക സാധാരണമായിരുന്നു. ഏതെങ്കിലും ശാഖയിലെ ഒരംഗം പ്രായാധിക്യം ചെന്നിരിക്കുകയാണെങ്കിൽ ഉടനെവീതംവെക്കണമെന്നു് ആ ശാഖക്കാരും, അതുവേണ്ട, അയാറം മരിച്ചിട്ടുമതിയെന്നു് എതിർശാഖക്കാരും തർക്കം പറഞ്ഞിരുന്നു. തൻെറ ഭാര്യ ഗർഭിണിയാണെന്നും, ഗർഭസ്ഥശിശുവിനു് ഒരുവീതം നീക്കിവെയ്ക്കണമെന്നും ചില സംബന്ധക്കാർ വാശിപിടിച്ചു. ഗർഭത്തിൻെറ നിജസ്ഥിതിയറിയാൻ കഴിയാതെ മററുള്ളവർ കുഴങ്ങി. ഇങ്ങനെ നൂലാമാലപിടിച്ച നിരവധി പ്രശ്നങ്ങറം പരിഹരിച്ചുകൊണ്ടുമാത്രമേ ഭാഗപത്രം തയ്യാറാക്കാൻ കഴിയുമായിരുന്നുള്ളു. ആ ഭാഗപത്രങ്ങളായട്ടെ യാതൊരു വിവാദങ്ങറംക്കും പഴുതില്ലാത്തവണ്ണം നിഷ്കൃഷ്ടവും, സസൂക്ഷ്മവുമായിരുന്നുതാനും.

ഈ പരിശ്രമങ്ങറംക്കിമയിൽ തനിക്കേററവും ഇഷ്ടപ്പെട്ട സാഹിത്യപ്രവർത്തനങ്ങറംപോലും ചരിത്രപുരുഷനു് പിൻതള്ളേണ്ടിവ

ന്നുവെന്നതാണ് പരമാർത്ഥം. അദ്ദേഹത്തിന്റെ ഇഷ്ടതോഴനും കവിയുമായിരുന്ന കരിങ്ങാട്ടിൽ പപ്പുപിള്ളശാസ്ത്രി തന്റെ 'ജാനകീ പരിണയം' എന്ന കാവ്യം പരിശോധിച്ച്, കുറവുകൾതീർത്ത് ഒരു അവതാരിക എഴുതിക്കൊടുക്കാൻ ഒരിക്കൽ പന്നിശ്ശേരിയോട് ആവശ്യപ്പെടുകയുണ്ടായി. പക്ഷേ മേൽപറഞ്ഞ ബദ്ധപ്പാടുകൾക്കിടയിൽ, ആ കവിയുടെ ജീവിതകാലത്തു് അതുനടന്നില്ല. ശാസ്ത്രിയുടെ മരണശേഷം അദ്ദേഹം പ്രേയസിക്കെഴുതിയയച്ച പദ്യങ്ങളിൽ ആ കാര്യം തെല്ലൊരു കുററബോധത്തോടെ പന്നിശ്ശേരി അനുസ്മരിച്ചിട്ടുണ്ട്;-

'പട്ടികപ്പടി കരം കണക്കെടു-
ത്തിട്ടതീർക്കമുതലായിതേവരെ
പെട്ടപാടുപറയാൻ പ്രയാസമു-
ണ്ടൊട്ടുനീങ്ങി മമ കഷ്ടകാലവും'.

അതുകൊണ്ട്, മിഥുനംകഴിയുംമുമ്പ് ആ പണി പൂർത്തിയാക്കാമെന്നു് ആ മഹതിക്ക് ഉറപ്പ് നൽകുന്നു.

'ജാനകീപരിണയംകഴിക്കിലും
ജാനകീപരിണയോത്കനിന്നുഞാൻ,
മേനിയല്ല, മിഥുനംകടത്തിടാ
നൂനമങ്ങുകുറതീർത്തയയ്ക്കുവൻ'.

ആ കാലത്തു് കലഹിച്ചു തമ്മിലടിക്കുന്ന കുടുംബങ്ങളിൽ മാദ്ധ്യസ്ഥ്യം വഹിക്കാൻചെല്ലുന്ന പ്രമാണിമാർ. മാദ്ധ്യസ്ഥ്യത്തിന്റെ പേരിൽ നല്ല മുതലെടുപ്പ് നടത്തിയിരുന്നുവെന്നുള്ളതു് ഒരു സത്യമാണ്. സ്വത്തുക്കൾ വീതം വെക്കുമ്പോൾ ഒരു വീതം അവർ തങ്ങൾക്കായി നീക്കിവെക്കുക പതിവായിരുന്നു. ഈ തരത്തിൽ വസ്തുവകകൾ വലിച്ചുവാരിക്കൂട്ടിയവർ ധാരാളമുണ്ടായിരുന്നു. ഇവരെ ഉദ്ദേശിച്ചുകൊണ്ടു് നടുവത്തിനു് എഴുതിയ കത്തിൽ അദ്ദേഹം പറയുകയുണ്ടായി:

'നാട്ടിൽകാര്യസ്ഥരെന്നുണ്ടൊരുവക ദയയി-
ല്ലാതെ വല്ലാതെചെന്നായ്-
ക്കൂട്ടംപോൽ കൊററുതേടിക്കടിയിടയിൽനട-
ക്കുന്ന ദല്ലാലിവർഗ്ഗം

ആട്ടിൻമട്ടുള്ള സാധുപ്രകൃതികൾ പിടിയിൽ
പെട്ടുവെന്നാകിലെല്ലാം
തട്ടിച്ചുംകൊണ്ടു ദുഷ്ടപ്പരിഷകളവരെ-
പ്പുഷ്ണിയും പാട്ടമാക്കും'.

എന്നിട്ട് അദ്ദേഹം സ്വയം സമാധാനിക്കുകയാണ്:

'അതിനൊന്നുമിടംനൽകാ-
തതിയത്നംകഴിച്ചുഞാൻ.
പദവാക്യപ്രമാണജ്ഞാ!
ഹിതംചെയ്തുപലർക്കുമേ'.

കലാസാഹിത്യസപര്യകളോടും അദ്വൈതതത്വവിചാരങ്ങളോടും ഒപ്പം 'അതിയത്നംകഴിച്ച്' പലർക്കും ഹിതംചെയ്യാൻ കൂടി ഉപകരിച്ചപ്പോൾ, ആ ജീവിതം സാർത്ഥകമാകാൻ വേറെന്തു വേണം?



നല്ലൊരു സംസ്കൃതപണ്ഡിതനും വേദാന്തവിജ്ഞനും എന്റെ ഒരു മാന്യസുഹൃത്തുമായിരുന്ന അദ്ദേഹത്തിന്റെ ദേഹവിയോഗത്തിൽ എനിക്കുള്ള ഹൃദയഭേദകമായ അനുശോചനം ഇതിനാൽ രേഖപ്പെടുത്തുന്നു.

എരുവയിൽ ചക്രപാണിവാര്യർ.

# പന്നിശേ്ശരിയുടെ സൂര്യശതക തർജ്ജിമയെപ്പററി:

**പുത്തൂർ ദിവാകരൻ**

> മയൂരന്റെ ഭാഷ കഠിനവും ഭാവോജ്ജ്വലവും ശ്ലേഷാദ്യലംകാരനിബന്ധനം കൊണ്ടു ഒരു മട്ടു ക്ലിഷ്ടവുമാണ്. എങ്കിലും അതു് ആശയച്യുതിയേതും വരാതെ നിപുണമായി തർജ്ജിമചെയ്യാൻ പന്നിശ്ശേരിക്കു കഴിഞ്ഞിട്ടുണ്ടു്. ഒരു പക്ഷേ, ഉഭയഭാഷകളിലും ഗാഢാവഗാഹം സിദ്ധിച്ച പന്നിശ്ശേരിയെപ്പോലൊരു പ്രൗഢകവിക്കു മാത്രമേ അതിനു കെല്പുണ്ടാവൂ എന്നും പറയണം.

**കർണ്ണപൂര മയൂരൻ:**

വാഗ്ദേവതയായ സരസ്വതിയുടെ അംഗങ്ങളും ഭാവങ്ങളും ആഭരണങ്ങളുമായി കാളിദാസാദി ഏതാനും ചില പ്രശസ്തസംസ്കൃതകവികളെ പേരുചൊല്ലിപ്പറയുന്ന, ജയദേവരചിതമായ ഒരു പ്രസിദ്ധ ശ്ലോകമുണ്ടു്. അതിൽ ഭാസകവി ഹാസവും കാളിദാസൻ വിലാസവുമാണ് "ഭാസോഹാസഃ കവികുലഗുരുഃ കാളിദാസോ വിലാസഃ". അവിടെ ചോരൻ ചികുരഭാരവും മയൂരൻ കർണ്ണപൂരവും(കർണ്ണാഭരണം) ആയി ചിത്രീകരിക്കപ്പെടുന്നു. "യസ്യാശ്ചോരശ്ചികുര നികരഃ കർണ്ണപൂരോമയൂരഃ" അങ്ങനെ കാളിദാസാദികളുടെ പട്ടികയിൽ പെടുത്താവുന്നത്ര പ്രതിഭാപ്രഭാവം പ്രദർശിപ്പിച്ച ഒരു കവീശ്വരനായി പണ്ടേയ്ക്കുപണ്ടേ കർണ്ണപൂരൻ അംഗീകാരം നേടിയിട്ടുണ്ടു്. ഈ കവിയുടെ വകയായി പരക്കെ അറിയപ്പെടുന്നതു് ഒരേ ഒരു കൃതിയാണ് —സൂര്യശതകം ഈ ഒരൊററകൃതികൊണ്ടുതന്നെ പ്രശസ്തനായിത്തീർന്നു കർണ്ണപൂരൻ.

**സൂര്യശതകം-രോഗശമനൗഷധം:**

സഹൃദയന്മാർ മാത്രമല്ല കുഷ്ഠാദി രോഗങ്ങടം പിടിപെട്ടവരും സൂര്യശതകത്തെ തേടുന്നു. സൂര്യശതകനിർമ്മിതിക്കാസ്പദമായി ഒരു കഥ പറഞ്ഞുകേടംക്കുന്നുണ്ടു്. മയൂരകവിക്കു് കുഷ്ഠരോഗം പിടിപെട്ടു. ഭട്ടബാണന്റെ പത്നിയുടെ ശാപമാണത്രേ ആ കുഷ്ഠരോഗത്തിനു

നീദാനം. അതെന്തായാലും കുഷ്ഠിയായ കവി രോഗശമനാർത്ഥം സൂര്യനെ ഉപാസിച്ചുകൊണ്ടു് സൂര്യശതകം എഴുതിയെന്നും, തൻമൂലം രോഗവിമുക്തിവന്നു എന്നും പറയപ്പെടുന്നു. ഇതൊരു വെറും പറച്ചിലായി കണക്കാക്കണമെന്നില്ല. നാരായണീയമെഴുതി ഗുരുവായൂരപ്പനു സമർപ്പിച്ചതിന്റെ ഫലമായി നാരായണഭട്ടതിരിക്കു വാതരോഗബാധ ശമിച്ചതായി നമുക്കറിയാം. അതുപോലെ, അതിനൊരായിരത്താണ്ടിനുമുമ്പു ഉപാസനാപൂർവം സൂര്യശതകം നിർമ്മിക്കയാൽ, മയൂരനു കുഷ്ഠരോഗശാന്തിവന്നു എന്നു കരുതുന്നതിൽ തെററില്ല. മാത്രമല്ല, സൂര്യശതകരചനമൂലം മയൂരനു രോഗശാന്തിവന്നു എന്നു കാവ്യ പ്രകാശാദി ഗ്രന്ഥങ്ങളിൽ പരാമർശവുമുണ്ടു്. കാവ്യപ്രയോജനങ്ങളിലൊന്നായി *''ശിവേതരക്ഷതി''യും കാവ്യപ്രകാശകാരനായ മമ്മടഭട്ടൻ കണക്കാക്കുന്നു. ശിവേതരക്ഷതിയെ വിവരിക്കുമ്പോൾ 'ആദിത്യാദേർമയൂരാദീനാമിവ അനർത്ഥനിവാരണം' (ആദിത്യാദി ദേവന്മാരിൽ നിന്നു മയൂരൻ മുതലായവർക്കുണ്ടായതുപോലെ അനർത്ഥനിവാരണം) എന്നു പ്രസ്താവിക്കുന്നു. ഇവിടെ സൂര്യശതകനിർമ്മിതിമൂലം മയൂരനുണ്ടായ രോഗശാന്തിയാണു സൂചിതമായിരിക്കുന്നതെന്നു സ്പഷ്ടം. കുഷ്ഠാദിത്വഗ്രോഗങ്ങളുടെ ശമനത്തിനു സൂര്യശക്തിക്കു കഴിയുമെന്നതിനു ശാസ്ത്രസമ്മതിയുമുണ്ടു്. '' ജിനജിനസൃതാ താരാ ഭാസ്കരാരാധനാന്നിപ്രകടിത മലപാപം കുഷ്ഠമുന്മൂലയന്തി'' എന്നു ആയുർവേദം കുഷ്ഠശാന്തിക്കു ആദിത്യാർച്ചനം ഔഷധമായി വിധിക്കുന്നു. കുഷ്ഠാദിത്വഗ്രോഗങ്ങൾ മാറിക്കിട്ടുന്നതിനു സൂര്യാതപസ്നാനം അഥവാ സൂര്യസ്നാനം ഒരു ഔഷധമായി പ്രകൃതി ചികിത്സയും നിർദേശിക്കുന്നുണ്ടു്.

### *സൂര്യശതകവിവർത്തനം*

സ്രഗ്ധരാ വൃത്തത്തിലുള്ള നൂററിഒന്നു ശ്ലോകങ്ങളാണു സൂര്യശതകത്തിലുള്ളതു്. മൂലകൃതിയിലെ ആ ശ്ലോകങ്ങൾ അതേ വൃത്തത്തിൽ തന്നെ കാവ്യമർമ്മവേത്താവും പണ്ഡിതവരിഷ്ഠനുമായ പന്നിശ്ശേരിനാണുപിള്ള ഊനമേതും തട്ടാതെ മലയാളത്തിൽ വിവർത്തനം ചെയ്തിരിക്കുന്നു.

മയൂരന്റെ ഭാഷ കഠിനവും ഭാവോജ്ജ്വലവും ശ്ലേഷാദ്യലങ്കാരനിബന്ധനം കൊണ്ടു ഒരു മട്ടു ക്ലിഷ്ടവുമാണ്. എങ്കിലും അതു

* അമംഗലശാന്തി.

ആശയച്യുതിയേതും വരാതെ നിപുണമായി തർജ്ജിമ ചെയ്യാൻ പന്നിശ്ശേരിക്ക കഴിഞ്ഞിട്ടുണ്ട്. ഒരു പക്ഷേ ഉഭയഭാഷകളിലും ഗാഢാവഗാഹം സിദ്ധിച്ച പന്നിശ്ശേരിയെപ്പോലൊരു പ്രൗഢ കവിക്കമാത്രമേ അതിനു കെല്പുണ്ടാവൂ എന്നും പറയണം. ഭാഷാന്തരീകരണത്തിന്റെ മേന്മയും ഭംഗിയും തെളിയിക്കാൻ ഇതിലെ ഏതു ശ്ലോകവും ഉദ്ധരിക്കാവുന്നതാണ്. സ്ഥാലീപുലാകന്യായേന ഒരു ശ്ലോകം ഉദ്ധരിച്ചുകൊള്ളട്ടെ.

മൂലം

ബിഭ്രാണാ വാമനത്വം പ്രഥമ മഥ
തഥൈവാംശവഃ പ്രാംശവോവഃ
ക്രാന്താ കാശാന്തരാളാ സ്തദനു ദശദിശഃ
പൂരയന്ത സ്തതോഽപി,
ധ്വാന്താദാച്ഛിദ്യ ദേവദ്വിഷ ഇവ
ബലിതോ വിശ്വമാശ്വശ്നുവാനാഃ
കൃച്ഛ്രാണ്യുച്ഛൃത്യായഹേലം പഹസിത—
ഹരയോ ഹാരിദശ്വാ ഹരന്തു —7

തർജ്ജിമ

പൂണ്ടാദ്യം വാമനത്വം വടിവൊടഥ വള—
ന്നപ്പുറം വിണ്ടലത്തെ—
ത്താണ്ടി പ്പിന്നെദ്ദശാശാവധി പെരുകിയുടൻ
വന്തമസ്സിങ്കൽ നിന്നും.
പണ്ടാദിത്യാരാതിയാം കെല്പുടയ ബലിയിൽ
നിന്നെന്നപോലാശു വിശ്വം
വീണ്ടാണ്ടാവിഷ്ണു ഹാസ്യക്കളി തുടരു—
മിനാംശുക്കറം തീർക്കട്ടെ ദുഃഖം,

സൂര്യശതകത്തിനു പണ്ഡിതർ ഏഴു പരമേശ്വര ശാസ്ത്രികൾ രചിച്ച ഒരു മലയാള തർജ്ജിമയെപ്പററി കേട്ടിട്ടുണ്ട്. കണ്ടിട്ടില്ല. അച്ചടിച്ചു പ്രസിദ്ധീകരിച്ചിട്ടുണ്ടോ എന്നും അറിവില്ല. ഏതായാലും ആദ്യത്തെ തർജ്ജിമ പന്നിശ്ശേരിയുടേതാവാനാണു സാദ്ധ്യത. ഈ കൃതി ആദ്യം പ്രസിദ്ധീകരിച്ചതു 1111—ാലണ്. പന്നിശ്ശേരിയുടെ ജന്മശതാബ്ദി ആഘോഷിക്കുന്ന ഈ വർഷത്തിൽ ഇതിനൊരു പുനഃപ്രകാശനം നടത്താൻ സ്മര്യപുരുഷന്റെ പുത്രനും നല്ലൊരു പണ്ഡിത സഹൃദയനുമായ പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പിനോടു അഭ്യർത്ഥിക്കുന്നു.

# സ്മരാമ്യഹം

തന്ത്രിമുഖ്യൻ: ***പുതുമന ദാമോദരൻനമ്പൂതിരി.***

1 ആസീദ്ദക്ഷിണ കേരളേഷുമതിമാൻ ശ്രീ 'നാണപിള്ളാ'ഭിധഃ
പന്നിശ്ശേരി ഗൃഹോദിതോവിവിധശാസ്ത്രാംഭോധിപാരങ്ഗതഃ
യോഗീന്ദ്രാദഥ നീലകണ്ഠശുഭനാമ്നസ്തീർഥ പാദാദ്ഗുരോർ-
വിദ്യാംബ്രഹ്മപരാമവാപ 'പരമാനന്ദാ'ഖ്യ'നാഥാ'ഹ്വയം!!

2 കുശാഗ്രധിഷണാഗ്രണീ,ർവിവിധ സദ്ഗുണാരാമഭൂർ-
ബുധൗഘപരികീർത്തിതഃപരതുപക്ഷഖിഛേദകഃ!
പരാത്മപരിചിന്തനപ്രവണ ചിത്തപാഥോരുഹഃ
പരാപരവിദാംഗുരുസ്സുഖ രരാജവിദ്വദ്വരഃ!

3 പ്രകൃഷ്ടമേധാപ്രതിഭാപ്രഭാവിനം
പ്രബുദ്ധതത്വം പരമാത്മനിസ്ഥിതം!
പ്രശാന്തചിത്തം പരിസേവിതം ബുധൈഃ
പ്രശംസതേസർവജനോപ്സിതം യതിം!!

4 അനേകഭാഷാവിദമിദ്ധവർച്ചസം
സ്വനിർമിതാനേക ഖിശിഷ്ടപുസ്തകം!
വിജ്ഞാനസന്ദായക ചാരുഭാഷണം
പ്രജ്ഞാവതാമഗ്രസരം സ്മരാമ്യഹം!!

5 ഭട്ടാരകയോഗീശാ-ന്നാരായണനാമകാച്ചയതിവര്യാൽ!
സംപ്രാപ്താധികമാനഃ-കാലേതസ്മിൻബഭൗ സ സന്യാസീ!!

6 നിർലേപത്വമിഹാത്മന-ആവിഷ്കുർവൻ
വരിഷ്ഠവാക്യശതൈഃ!
കശ്ചിദ്ദുപന്യാസോഹാ! നിരമായി രസപ്രദോഽനേന!!

7 പ്രതിവാദിഭയോൽപാദി-വാഗ്ഭടാനന്ദനാമകൗ!
വാദേത്ര താർക്കികശ്രേഷ്ഠൗ ജിഗ്യേഽസൗവിദുഷാംവരഃ!

8 ഹ്രസ്വാകാരം വിസ്തൃതഫാലം-വ്യൂഢോരസ്കംഘനമൂർദ്ധാനം!
ഘടസമകുക്ഷിം ധൃതസിതവസ്ത്രം-
സ്മരതിജനോഽങ്ഗസുഖാസോല്ലസിതം

9 നൃത്യകഥാസ്സചതസ്രഃ
'ശങ്കരവിജയം'ദയസ്സമധുരതരാഃ
'മാർക്കണ്ഡേയം' നാടക-
മലിഖദസൗപുസ്തകാനി ചാന്യാം.. .!

10 സപ്താധികപഞ്ചാശം-ദ്വയസിഗതോയംഹരേസ്സപരമപദം
വയമദ്യഹാ! ഹതാഃസ്മോദൃഷ്ടവിധാത്രാതാകാലമൃതീദാത്രാ!

11 ജ്ഞാനയോഗതപോലബ്ധ-
ബ്രഹ്മാനന്ദസ്വരൂപിണേ!
'പരമാനന്ദനാഥ'ായ
യോഗീന്ദ്രായ നമോസ്തുതേ!!

ശുഭമസ്തു.

എന്റെ പരമമിത്രമായ പന്നിശ്ശേരിൽ നാണുപിള്ള അവർകളുടെ അകാലനിര്യാണംമൂലം ഒരു മഹാർഘമായ പണ്ഡിതകവിരത്നം അപഹരിക്കപ്പെട്ടുപോയി. അലങ്കാരാദി ശാസ്ത്രങ്ങളിലെന്നപോലെ ആദ്ധ്യാത്മിക ശാസ്ത്രത്തിലും അസാമാന്യമായ പരിജ്ഞാനം നേടിയിരുന്ന ആ മഹാശയന്റെ ആത്മാവ് നിത്യശാന്തി അടയട്ടെ എന്നു പ്രാർത്ഥിക്കുകയല്ലാതെ വിധിവിധേയരായ നാം എന്തുചെയ്യും?

വള്ളത്തോൾ.

# പന്നിശ്ശേരി നാണുപിള്ള
## ബഹുമുഖ പ്രതിഭാശാലിയായ കലോപാസകൻ.

**പ്രൊഫ: അയ്മനം കൃഷ്ണക്കൈമൾ**

> ആട്ടക്കഥകളുടെയും നാട്യശാസ്ത്രഗ്രന്ഥത്തിൻെറയും രചനയിലൂടെ കേരളീയ ദൃശ്യകലാരംഗത്ത് അന്യാദൃശമായ വ്യക്തി പ്രഭാവം പ്രദർശിപ്പിച്ച ഒരു അനുഗൃഹീത നടനും നാട്യാചാര്യനുമായിരുന്ന പന്നിശ്ശേരി നാണുപിള്ള

ഭാരതീയ കലാവേദിക്കുമാത്രമല്ല, ലോകനാട്യകലയ്ക്കുതന്നെ കേരളം നല്കിയ മഹത്തായ സംഭാവനയാണ് കഥകളി. 'കഥകളിയുടെ നാട്'' എന്ന നിലയിലാണ് ഇന്നു കേരളം മാനിക്കപ്പെടുന്നതു്. ഇതരഭാരതീയകലകളും പലതും കാലാനുസൃതമായി പുരോഗമിക്കാതെ പഴയ അവസ്ഥയിൽ തന്നെ നിലകൊള്ളുന്നു. എന്നാൽ കഥകളിയാകട്ടെ കാലദേശാദി സീമകളെ അതിലംഘിച്ച് വിശ്വകലയെന്ന പദവിയിലേയ്ക്കു് ഉയർന്നു കഴിഞ്ഞിട്ടുണ്ട്. ഒരു കാലത്തു് 'പൊട്ടൻകളി' എന്നു് അപഹസിച്ചിരുന്നവരെയെല്ലാം പൊട്ടന്മാരാക്കിക്കൊണ്ട് വിശ്വകലാവേദിയിൽ ഇന്നു കഥകളി ആദരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. കലാമർമ്മജ്ഞന്മാരും സമർപ്പിത ചേതസ്സുകളുമായ നിരവധി മഹദ്‌വ്യക്തികളുടെ ആത്മാർത്ഥവും നിരന്തരവുമായ സേവനത്തിൻെറ ഫലമായിട്ടാണ് കഥകളിയ്ക്കു് ഇന്നത്തെ പദവിയിലേയ്ക്ക് ഉയരാൻ കഴിഞ്ഞതു്. പരീക്ഷണ നിരീക്ഷണങ്ങളിലൂടെ ഇന്നും നമ്മുടെ ദൃശ്യകല മുന്നോട്ടുള്ള പ്രയാണം തുടർന്നുവരുന്നു. പൂർണ്ണതാഭിമുഖമായ കഥകളിയുടെ ഈ പ്രയാണത്തിൽ അതിനെ അകമഴിഞ്ഞു് ആരാധിക്കുകയും അതിൻെറ പോഷണത്തിനുവേണ്ടി അനവരതം പ്രവർത്തിക്കുകയും ചെയ്തിട്ടുള്ള നിരവധി മഹാചാര്യന്മാരുടെ നാമങ്ങൾ സുസ്മരണീയങ്ങളായിട്ടുണ്ട്. ആട്ടക്കഥകളുടെയും നാട്യശാസ്ത്ര ഗ്രന്ഥങ്ങളുടെയും രചനയിലൂടെ കേരളീയ ദൃശ്യകലാരംഗത്തു് അന്യാദൃശമായ വ്യക്തിപ്രഭാവം പ്രദർശിപ്പിച്ച ഒരു അനുഗൃഹീത കവിയും നാട്യാചാര്യനുമായിരുന്ന പന്നിശ്ശേരിനാണുപിള്ള സർവ്വകലാവല്ലഭനായിരുന്ന അദ്ദേഹത്തി

ൻെറ ജന്മശതാബ്ദി കലാകേരളം ഇപ്പോൾ ആഘോഷിച്ചുകൊണ്ടി രിക്കുകയാണ്. ഈ സന്ദർഭത്തിൽ അദ്ദേഹത്തിൻെറ കലാജീവിതത്തിലേയ്ക്കുള്ള ഒരവലോകനം സമുചിതമായിരിക്കുമല്ലോ.

***ദൃശ്യകാവ്യകാരൻ:***

ദൃശ്യകാവ്യമർമ്മങ്ങൾ യഥാവിധി ഗ്രഹിച്ചിരുന്ന ഒരു ആട്ടക്കഥാകാരനെന്ന നിലയിലാണ് പന്നിശ്ശേരി ജനങ്ങളുടെ ആരാധനാപാത്രമായി തീർന്നതു്. ആട്ടക്കഥകൾ വായിച്ചുരസിക്കേണ്ട കൃതികളല്ലെന്നും രംഗപ്രയോഗം ചെയ്തു ഫലിപ്പിക്കേണ്ട, ദൃശ്യകലയുടെ പോഷക സാഹിത്യമാണെന്നുമുള്ള വസ്തുത അദ്ദേഹം ഗ്രഹിച്ചിരുന്നു. സാഹിത്യ ഗുണത്തെക്കാൾ അഭിനയ പുഷ്ടിയും രംഗപ്പൊലിമയും ലക്ഷ്യമാക്കിക്കൊണ്ടാണ് അദ്ദേഹം തൻെറ ആട്ടക്കഥകൾ ചമച്ചതു്. നിഴൽക്കുത്തു്, ഭദ്രകാളീവിജയം പാദുകാപട്ടാഭിഷേകം, ശങ്കരവിജയം എന്നുനാലാട്ടക്കഥകൾ ഇദ്ദേഹം രചിച്ചിട്ടുണ്ടെങ്കിലും നിഴൽക്കുത്തിനാണ് ഇതരാപേക്ഷയാരംഗപ്രചാരവും സഹൃദയസമ്മിതിയും ലഭിച്ചതു്. വേഷവൈവിദ്ധ്യം, രംഗവൈചിത്ര്യം തുടങ്ങി സാധാരണ പ്രേക്ഷകരെ ആകർഷിക്കുന്ന പലതും ആ കഥയിലുണ്ട്. ആട്ടക്കഥകളിൽ അവശ്യാപേക്ഷിതമായ പ്രമേയഭദ്രതയുടെ കാര്യത്തിലു ഗ്രന്ഥകാരൻ ശ്രദ്ധിച്ചിരുന്നു. തൻെറ വീക്ഷണത്തിനനുഗുണമായി ഇതിവൃത്തത്തെ സംസ്കരിക്കുന്നതിനും പരിഷ്കരിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു. പാണ്ഡവരെ പുനർജ്ജീവിപ്പിക്കുന്നതിനു വേണ്ടിയുള്ള ശ്രീകൃഷ്ണൻെറ രംഗപ്രവേശന സന്ദർഭം തന്നെ അദ്ദേഹത്തിൻെറ ഔചിത്യ ദീക്ഷയ്ക്കു് ഉത്തമദൃഷ്ടാന്തമാണ്. മൂലകൃതിയായ 'പറകൊട്ടിപ്പാട്ടിൽ' ഭാരതമലയൻ തന്നെ മൃതസംജീവനമന്ത്രത്താൽ പാണ്ഡവരെ പുനർജ്ജീവിപ്പിക്കുന്നതായിട്ടാണ് പറഞ്ഞിട്ടുള്ളതു്. മലയൻ നിഴൽകുത്തി പാണ്ഡവരെ കൊന്ന വാർത്ത മലയത്തി അറിയുന്ന രംഗംമുതൽ കഥയുടെ മുഖച്ഛായയ്ക്കു തന്നെ കവി കാര്യമായമാററം വരുത്തി. പരപ്രേരണമൂലം ദുരാഗ്രഹത്താൽ ദുഷ്കൃത്യം ചെയ്ത ഭർത്താവിനെ നിന്ദിക്കുകമാത്രമല്ല അയാളോടു പ്രതികാരം ചെയ്യാൻ തന്നെ മലയത്തി തുനിയുന്നു. കഥാപരിണാമം ആവഴിക്കു തിരിയുന്ന സ്ഥിതിക്കു് ശ്രീകൃഷ്ണനെ പോലുള്ള ഒരു ദിവ്യപുരുഷൻെറ ആഗമനം പ്രശ്നപരിഹാരത്തിനു് അത്യന്താപേക്ഷിതമാണ്. എന്നുതന്നെയല്ല ശ്രീകൃഷ്ണൻെറ രംഗപ്രവേശനം കഥയ്ക്കു് ദൈവികമായ ഒരു പരിവേഷം ചർത്തുവാ

നും സഹായിക്കുന്നുണ്ട്. വിക്ഷോഭജനകമായ ഒരു രംഗത്തിന്റെ അവതരണത്തിലൂടെ മലയത്തിക്ക് ദൃശ്യകാവ്യത്തിൽ കൂടുതൽ പ്രാധാന്യം സിദ്ധിക്കുകയും ചെയ്യുന്നു.

ഭദ്രകാളീവിജയവും ശങ്കരവിജയവും മററും ഉത്തമങ്ങളായ ദൃശ്യകാവ്യങ്ങളാണെങ്കിലും കഥകളി ആസ്വാദകരെ കൂടുതൽ ആകർഷിക്കാൻ അവയ്ക്കുകഴിഞ്ഞിട്ടില്ല എങ്കിലും അവതരണ കാലത്തും ഇപ്പോഴും അവ കേരളത്തിന്റെ പല ഭാഗങ്ങളിലും അരങ്ങേറി വരുന്നുണ്ട് ജന്മശതാബ്ദിയോടനുബന്ധിച്ച് അടുത്തകാലത്ത് അവ പല അരങ്ങുകളിലും അരങ്ങേറുകയും കാണികളെ ആനന്ദിപ്പിക്കുകയും ചെയ്തു

***ദൃശ്യകലാ മർമ്മജ്ഞൻ:***

നാട്യശാസ്ത്ര സിദ്ധാന്തങ്ങളിൽ ഇത്രമാത്രം അവഗാഹതയുള്ള ഒരു ട്ടക്കഥ കൃത്ത് ആധുനികകാലത്ത് ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. കഥകളിയുടെ അവതരണത്തിലെ മുഖ്യഘടകങ്ങളായ അരങ്ങ്, അണിയറ, നടന്മാർ, അവരുടെ രംഗകർമ്മങ്ങൾ തുടങ്ങിയവയിൽ പന്നിശ്ശേരിക്കുണ്ടായിരുന്ന പാണ്ഡിത്യം അനിതരസാധാരണമായിരുന്നു. അദ്ദേഹത്തിന്റെ നാട്യകലാ മർമ്മജ്ഞതയ്ക്കു ഉത്തമ ദർശനമാണ് കഥകളി പ്രകാശമെന്നഗ്രന്ഥം. കഥകളിയെപ്പററി ഇതഃപര്യന്തം രചിക്കപ്പെട്ടിട്ടുള്ള ആധികാരികഗ്രന്ഥങ്ങളിൽ ഒന്നായി ഇതിനെ കണക്കാക്കാം. കലയുടെ ചരിത്രം, സാങ്കേതികവശങ്ങൾ, ആട്ടപ്രകാരങ്ങൾ, തുടങ്ങിയ വിവിധ വിഷയങ്ങൾ ഇതിൽ പ്രതിപാദിച്ചിട്ടുണ്ട്. കഥകളി പ്രകാരത്തിന്റെ ഉള്ളടക്കം ഇപ്രകാരമാണ് പീഠിക, താളഗതിപ്രകരണം, കലാശപ്രകരണം, ഇളകിയാട്ടപ്രകരണം മുദ്രാപ്രകരണം എന്ന് അഞ്ചു പ്രകരണങ്ങളും അനുബന്ധമായി ബാണയുദ്ധത്തിൽ അനിരുദ്ധന്റെ ബന്ധനവർണ്ണനാനൗചിത്യം, കഥകളി പൊതുനിരൂപണം എന്നിവയും ചേർത്തിട്ടുണ്ട് അവസാനത്തെ രണ്ടു പ്രകരണങ്ങൾ കാരികാ പദ്യരൂപത്തിലാണ്. കഥകളി നടന്മാർക്കും ആസ്വാദകർക്കും വിലപ്പെട്ട പല അറിവുകളും ഇതിൽ നിന്നും ലഭിക്കുന്നതാണ്.

***ബഹുമുഖ പ്രതിഭാശാലി:***

വിവിധവിഷയങ്ങളിൽ അസാധാരണമായ പാണ്ഡിത്യം നേടിയിരുന്ന ഒരു ബഹുമുഖ പ്രതിഭാശാലി എന്ന വിശേഷണം

പന്നിശ്ശേരിക്ക് കൂടുതൽ ഇണങ്ങുന്നതാണ്. കലാരംഗത്തും, ആദ്ധ്യാത്മികരംഗത്തും അദ്ദേഹം ഒരു പോലെപ്രവർത്തിച്ചു. സംസ്കൃതത്തിലും ഇംഗ്ലീഷിലും അഗാധപാണ്ഡിത്യം നേടിയിരുന്ന ഇദ്ദേഹം വേദാന്തപരങ്ങളായ കൃതികളും രചിച്ചിട്ടുണ്ട്. നീലകണ്ഠതീർത്ഥപാദരുടെയും ശ്രീ ചട്ടമ്പിസ്വാമികളുടെയും ശിഷ്യനായി തർക്കശാസ്ത്രഗ്രന്ഥങ്ങൾ പഠിച്ചു. സൂര്യശതകം ശ്രീ ചിത്രോദയമണി എന്നീ കൃതികൾ മലയാളത്തിലെയ്ക്ക തർജ്ജമചെയ്തു. കൂടാതെ, പഞ്ചശതി എന്നൊരു കിളിപ്പാട്ടും ഭാഷാന്തരമായി രചിച്ചിട്ടുണ്ട്. അദ്ധ്യാപനം കാര്യമായി സ്വീകരിച്ചിരുന്നു. കല, സാഹിത്യം, വേദാന്തം, മുതലായ വിഷയങ്ങൾ ഗുരുകുല സമ്പ്രദായത്തിൽ അഭ്യസിപ്പിക്കുന്ന ഒരു വിദ്യാപീഠമായിതീന്നു അദ്ദേഹത്തിന്റെ ഭവനം. പന്നിശ്ശേരിയുടെ ശിഷ്യന്മാർ ഇന്നും കലാസാഹിത്യ രംഗങ്ങളിൽ ഗണനീയന്മാരായി തീർന്നിട്ടുണ്ട്.



ഇദ്ദേഹം സഭകളിൽ പ്രസംഗിക്കുക ആദ്ധ്യക്ഷ്യം വഹിക്കുക മുതലായകാര്യങ്ങളിൽ 'ആലസ്യംപണയംവച്ച്' ബദ്ധോദ്യമനായി ഇറങ്ങിക്കാണുന്നതു് അധികം സന്തോഷിദായകം തന്നെ ഈ ചൊടിചൊടിപ്പു കുറെ നീണ്ടുനില്ക്കുകയും ഏതാനും ഗ്രന്ഥങ്ങൾ കൂടി പുറപ്പെടുവിക്കയും ചെയ്യാൻ അന്തര്യാമി അനുഗ്രഹിക്കട്ടെ!

എൻ (നീലകണ്ഠ)തീർത്ഥസ്വാമി,

ഇരിങ്ങാലക്കട — 13 — 4 — 196.

# ആദർശത്തിന്റെ പ്രതിച്ഛായ

എം. ആർ. ടി. നായർ.

യശഃശരീരനായ ശ്രീ പന്നിശ്ശേരിൽ നാണുപിള്ളയുടെ 'പാദുകാപട്ടാഭിഷേകം' എന്ന ആട്ടക്കഥയിലെ ആദർശദീപ്തിയെപ്പററി ഹ്രസ്വമായ ഒരു പരിചിന്തനം.

രാമായണം, ഭാരതം, ഭാഗവതം എന്നീ ഭാരതീയേതിഹാസപുരാണങ്ങളുടെ ഓരോന്നിന്റെയും മൗലികഭാവം, 'ആദർശകം', 'ഭൗതികം', 'ആദ്ധ്യാത്മികം' എന്നിങ്ങനെ യഥാക്രമം ഓരോ വാക്കിൽസംക്ഷേപിക്കാം. വ്യതിരിക്തമായ ഒട്ടേറെ അംശങ്ങളുള്ളതുപോലെ സമാനമായ പല ഘടകങ്ങളും അവയ്ക്കുണ്ടാവാം. എന്നിരുന്നാൽപോലും, ഓരോന്നിന്റെയും നാനാവിധമായ പ്രത്യേകതകളും സവിശേഷതകളും കാച്ചിക്കുറുക്കി, അവയോരോന്നിന്റെയും അന്തഃസത്തയിൽമാത്രം ഊന്നുമ്പോൾ, മേൽപറഞ്ഞ മൂന്നു വാക്കുകളിൽ, ഓരോ കൃതിയുടെയും പ്രമുഖമായ, അടിസ്ഥാനപരമായ, കാതലായ ഭാവഗുണം പരാമൃഷ്ടമാകുമെന്ന് കരുതുന്നതിൽ തെററില്ല.

ഈ മാനദണ്ഡത്തിലൂടെ വിശകലനംചെയ്യുമ്പോൾ, രാമായണകഥയിലെ ഒരു സുപ്രധാനഘട്ടത്തെ ആസ്പദമാക്കി ശ്രീ പന്നിശ്ശേരിൽ നാണുപിള്ള രചിച്ച 'പാദുകാപട്ടാഭിഷേകം' എന്ന ആട്ടക്കഥ പ്രദ്യോതിപ്പിക്കുന്ന ആദർശദീപ്തി പ്രത്യേകം ശ്രദ്ധാർഹമാകുന്നു. ചുരുങ്ങിയ സമയംകൊണ്ട് ആടിത്തീർക്കുവാനുദ്ദേശിച്ച് എഴുതപ്പെട്ടിരിക്കുന്ന ഈ കൃതിയുടെ രചനയിൽ, മൂലകൃതിയിൽനിന്നും സ്വീകൃതമായ കഥാഭാഗത്തിൽ വേണ്ടതുമാത്രം കൊള്ളുകയും താരതമ്യേന അപ്രധാനമായവ തള്ളുകയും ചെയ്തുകൊണ്ട് കവി പ്രദർശിപ്പിച്ചിട്ടുള്ള സ്തുത്യർഹമായ ഔചിത്യത്തെപ്പററിയും, രംഗാവിഷ്കാരത്തിന്റെ തന്മയത്വത്തെപ്പററിയും, തികച്ചും അഭിനയയോഗ്യമായ 'പദ'ങ്ങളിലെ രസവിന്യാസത്തെപ്പററിയും, സംഗീതസാഹിത്യാദിധർമ്മങ്ങളുടെ സമഞ്ജസമായ സമന്വയീകരണത്തെപ്പററിയും ഒക്കെ ഏറെ ഉപന്യസിക്കുവാനുണ്ടെന്നിരുന്നാലും, പ്രസ്തുത കൃതിയിലെ കഥാഘട്ടത്തിന്റെ പ്രത്യേകതയും, കഥാമർമ്മത്തിനു് യോജിച്ച വിധമുള്ള അന്തരീക്ഷസൃഷ്ടിയുടെ മേന്മയും, കഥാപാത്രാവിഷ്കരണത്തിന്റെ സവിശേഷതയുംമാത്രമേ ഈ ലേഖനത്തിനു വിഷയീഭവിപ്പിക്കുവാനുദ്ദേശിക്കുന്നുള്ളൂ.

## ആട്ടക്കഥയുടെ കേന്ദ്രബിന്ദു:

താതനിയോഗമനുസരിച്ച് വല്ക്കലധാരിയായ ശ്രീരാമൻ, സീതയോടും ലക്ഷ്മണനോടും ഒന്നിച്ച് വനത്തിലേക്കുള്ള യാത്രാമദ്ധ്യേ ചിത്രകൂട പർവ്വതത്തിൽ തങ്ങുമ്പോൾ, അവിടെവന്ന് രാജ്യഭരണത്തിനായി ശ്രീരാമനെ ഭരതൻ മടക്കിവിളിക്കുന്നതും ഒടുവിൽ തന്റെ പ്രതിനിധിയായി ഭരതൻതന്നെ നാടുവാണാൽ മതിയെന്ന് ശ്രീരാമൻ നിർദ്ദേശിക്കുന്നതും, ശ്രീരാമന്റെ 'പാദുകം' വച്ചു പൂജിച്ചുകൊണ്ട് വെറും ദാസനായിമാത്രം രാജ്യപാലനം ചെയ്യുവാൻ ഭരതൻ തീർച്ചയാക്കുന്നതും ആണല്ലോ പ്രസ്തുത ആട്ടക്കഥയുടെ കേന്ദ്രബിന്ദു. ഇതിൽ അന്തർഭവിച്ചിരിക്കുന്ന, ആധുനിക കാലത്തുപോലും ആലോചനാമൃതമായിരിക്കുന്ന, ഉന്നതാദർശത്തിന്റെ സൂചനകൾ എത്രകണ്ട് ചമൽക്കാരബന്ധുരമായിട്ടാണ് കവി നിബന്ധിച്ചിരിക്കുന്നതെന്ന് പറയുകവയ്യ! ആചാരമര്യാദഅനുസരിച്ചും, ഭരണദായക്രമമനുസരിച്ചും, രാജാവിന്റെ സന്താനങ്ങളിൽ സീമന്തപുത്രനാണ് കിരീടാവകാശി. കൈകേയിയുടെ അഭീഷ്ടമനുസരിച്ച് ശ്രീരാമൻ വനത്തിൽ പോകുകയും, ഭരതൻ രാജ്യം ഭരിക്കുകയും ചെയ്തിരുന്നെങ്കിൽ മേല്പറഞ്ഞ തത്വത്തിന്റെ ഗതിയെന്താകുമായിരുന്നു? ഒരു പ്രത്യേക സാഹചര്യത്തിലാണ് ശ്രീരാമൻ വനവാസം സ്വീകരിക്കുന്നതും, ഭരതൻ ഭരണമേൽക്കുന്നതും എന്ന വാദം, അർഹനായ ആളെ മാററിനിറുത്തി മറെറാരാൾ നാടുവാഴുക എന്ന അവസ്ഥയ്ക്ക് തൃപ്തികരമായ ന്യായീകരണമാകുമായിരുന്നോ? ഇല്ല. ഇതുമനസ്സിലാക്കിയിട്ടാവണം കവി ഭരതനെക്കൊണ്ടുതന്നെ ശ്രീരാമനോട് വാദിപ്പിക്കുന്നത്:

> വരുക, ധരണി ഭരണമേൽക്ക, വിരവിൽ—
> ചരനങ്ങിരിക്കെയതി-നൊരുവനുമാളാകുമോ?
> തരണികുലമ്പോലംതാരം—സ്വരുചികാട്ടാൻപോരുമോ?

എത്ര ഉദാത്തമായ സമീപനം! എന്തുഹീനകൃത്യവുംചെയ്ത് അധികാരം കയ്യടക്കണം എന്ന മനുഷ്യാഭിവാഞ്ഛ, മാനവികവികാസചരിത്രം പരിശോധിച്ചാൽ അന്നും ഇന്നും നാം പലപ്പോഴും കണ്ടിട്ടുള്ളതാണ്. അപ്രകാരമുള്ള അധികാരമോഹത്തിന്റെ പ്രകടനപരമ്പരക്കിടയിൽ, ഭരതൻ സ്പഷ്ടമാക്കിയ ഏററവും ശ്രേഷ്ഠമായ ആദർശഭാവം മറെറാരാൾ മുൻപും പിൻപും പ്രദർശിപ്പിച്ചിട്ടുണ്ടോ? ഇല്ല എന്നതത്രേ ചരിത്രവസ്തുത. താതനിയോഗമനുസരിച്ചാണല്ലോ

രാജ്യഭരണച്ചുമതല ഭരതനിൽ നിക്ഷിപ്തമായതു്. അപ്പോഠം അതി ലദ്ദേഹം ആകൃഷ്ടനായിരുന്നെങ്കിൽ, അദ്ദേഹം അപരാധിയാകുക യുമില്ലായിരുന്നു. എന്നിട്ടും, കയ്യിൽകിട്ടിയ കനകാവസരത്തെ അർഹതപ്പെട്ട ആളിൽനിന്നും അപഹരിച്ചെടുത്ത വസ്തുവെന്ന പോലെ കരുതി, അതുകൊണ്ടുതന്നെ അതിനെ അനഭികാമ്യമായി മാത്രം നിനച്ചു്, ആ ബഹുമതി, മനസ്സുകൊണ്ടും കൃത്യംകൊണ്ടും വേണ്ടെന്നുവച്ചു! അതെ, ആദർശമഹിമയുടെ സാകല്യമായിട്ടേ അതിനെ പരിഗണിക്കാനാകൂ. തുടർന്നു്,

'വനവാസംതീർന്നാൽ പിറേറ്റിനമങ്ങുവന്നുചേരാം,
അതുവരെയ്ക്കും ഭവാനെന്റെമതമനുസരിച്ചെന്റെ'
പ്രതിനിധിയായി രാജ്യംഹിതമാംവണ്ണംഭരിക്ക!'

എന്ന ശ്രീരാമനിർദ്ദേശത്തെ ഭരതൻ അനുസരിക്കുന്നതിൽ അന്തർലീനമായിരിക്കുന്ന ആദർശശാലിത്വവും എത്രകണ്ടു് പുളകോദ്ഗമകാരിയായിരിക്കുന്നു! ജ്യേഷ്ഠനെ അനുസരിച്ചില്ലെങ്കിൽ, അതു് ധിക്കാരമാകും. അനുസരിച്ചാലോ? ജ്യേഷ്ഠനു് അർഹതപ്പെട്ടതാണു് രാജ്യഭരണാവകാശം എന്ന തന്റെ ആദർശബോധത്തിനു് ച്യുതി സംഭവിച്ചുപോകും. ഈ അന്തരാളഘട്ടത്തിൽ ഭരതൻ തേടുന്ന പോം വഴി എന്താണു്? ശ്രീരാമന്റെ പാദുകംവച്ചു് അഭിഷേകംചെയ്തു് അതിനെ മുൻനിറുത്തി രാജ്യപാലനം നിർവ്വഹിക്കുക! കേവലം നിർജ്ജീവമായ ആ പാദുകത്തെ സജീവമായ ചൈതന്യസത്തയായി ഉന്നമിപ്പിക്കുന്ന കഥാഘട്ടം ഗ്രന്ഥകർത്താവിന്റെ രചനാവൈദഗ്ദ്ധ്യത്തിന്റെ തൊടുകുറിയാണെന്നു പറയുന്നതിൽ പക്ഷാന്തരമുണ്ടാവില്ല.

### *കഥാപാത്രാവിഷ്കാരത്തിലും ആദർശവത്കരണം:*

കഥാഗതിയുടെ ശില്പസൃഷ്ടിയിൽ പ്രസ്പഷ്ടമായിരിക്കുന്ന ആദർശവത്ക്കരണം, കഥാപാത്രാവിഷ്കാരത്തിലും കവി സമുചിതമായിത്തന്നെ വെളിവാക്കിയിട്ടുണ്ടെന്നു കാണാം. മൂലകഥയിൽ, ഏഷണിക്കാരിയായ ഒരു നീചകഥാപാത്രമായി ചിത്രീകരിക്കപ്പെട്ടിട്ടുള്ള മന്ഥരയെപ്പോലും, ക്രാന്തമതിയും സമർത്ഥയും ആയ ഒരു ഉത്തമ തോഴിയാക്കി, അവളുടേതായ ഒരു ആദർശമണ്ഡലത്തിലേയ്ക്കു് അവളെ ഉയർത്തിയിട്ടാണു് ഈ ആട്ടക്കഥയിൽ അവതരിപ്പിച്ചിട്ടുള്ളതു്.

മൂന്നേമൂന്നു 'പദ' ങ്ങളേ ഉള്ളൂ മന്ഥരയുടേതായിട്ട്. ശ്രീരാമനെ പുത്രനിർവിശേഷം സ്നേഹിക്കുന്ന കൈകേയിയുടെ മനോവ്യാപാരത്തെ, തന്ത്രപരമായ അവധാനതയോടെ, പതുക്കെപ്പതുക്കെ ആ സ്നേഹവായ്പിൽ നിന്നും അടർത്തിയെടുത്തു്, ഒടുവിൽ തന്റെ ലക്ഷ്യത്തിന് വഴിപ്പെടുന്നതിലേയ്ക്കായി, ആ ഓരോ 'പദ' വും സമർത്ഥമായ ഉപാധിയാക്കുന്നതിൽ മന്ഥര പ്രകടിപ്പിക്കുന്ന ചാതുര്യം ഏതു നയതന്ത്രകോവിദനെയും നിഷ്പ്രഭനാക്കുവാൻ പോരുന്നതത്രേ! തനിക്കു പറയേണ്ടുന്ന സംഗതിയുടെ കാതലിലേയ്ക്ക് നേരേ കടക്കാതെ, 'സ്വാമിനീ'! എന്നു തുടങ്ങുന്ന ആദ്യ'പദ'ത്തിൽ 'യാമിനിയണയാറായ്...... ...' എന്ന പ്രകൃതി വർണ്ണനയിലൂടെ, 'ഈവേളയേവം ഭേദ്-ഭാവിജീവിത ചിത്രം,കേവലം ശോകമഷീ-ശ്യാവമെന്നരയ്ക്കയോ? ' — എന്ന ആശങ്കാകുലമായ അന്വേഷണത്തിലൂടെ, 'നീ ദൈവമായ്-ഭാവിക്കും കാന്തൻ തവ—ദുർവിധിയെപ്പരസ്യം ചെയ്തതുകേട്ടീലയോ?' എന്ന അർദ്ധോക്തിയിലൂടെ, യഥാർത്ഥ കാര്യത്തിന്റെ സൂചനകരം മാത്രമാണ് മന്ഥര നല്കുന്നതു്. കൈകേയിക്ക് ശ്രീരാമനോടുള്ള സ്നേഹവായ്പ് നന്നായി ഗ്രഹിച്ചിട്ടുള്ള മന്ഥരയ്ക്കറിയാം. കാര്യം നേരേ വെട്ടിത്തുറന്നു പറഞ്ഞാൽ ഒരു പക്ഷേ തന്റെ ഉദ്ദേശ്യം പാളിപ്പോകുമെന്നു്! അതിനാൽ, കുശാഗ്രബുദ്ധിയായ ഒരു മനഃശാസ്ത്രപടുവെപ്പോലെ അവരം, കൈകേയിയുടെ മനസ്സിൽ പ്രകമ്പനം സൃഷ്ടിക്കുകയാണ്. പ്രകമ്പിതമായ ഒരു മനസ്സിനെ, ആടിയുലയുന്ന ഒരു മനസ്സിനെ, പെട്ടന്ന് കടപുഴക്കുവാൻ കഴിയുമെന്നവരം നന്നേ മനസ്സിലാക്കിയിരിക്കുന്നു.

മന്ഥരയുടെ സൂചനകരം കൊണ്ടും കാര്യം വ്യക്തമാവാതെ, എന്നാൽ അതു് എന്തെന്നറിയണമെന്ന ഉദ്വേഗത്തോടെ. 'ചൊല്ലേ-ണം നീ കാര്യമുള്ള പോൽ-വ്യക്തമാം വണ്ണം'എന്നിങ്ങനെ കൈകേയി ആവശ്യപ്പെടുമ്പോരം മന്ഥര അനുസരിക്കുന്ന രണ്ടാം'പദം', അവളുടെ നയചാതുരിയുടെ, വികാസപരിണാമമായിക്കരുതാം. 'രാമാഭിഷേകം നാളെയാണ്;......... സപത്നിതൻ ക്ഷേമോൽക്കർഷം കണ്ടു് നീ മകനോടൊന്നിച്ച് ഇങ്ങ് എങ്ങനെ താമസിക്കും?...... ഭരതനെ അയോദ്ധ്യയിൽ നിന്നും സൂത്രത്തിലകററിയതും, രാമപട്ടാഭിഷേകം തെരെറന്ന് നടത്താൻ ദശരഥൻ നിശ്ചയിച്ചതും ഓർക്കുമ്പോരം, എന്തോകൃത്രിമത്തിന്റെ ചിത്രമാണ്'' മനസ്സിൽ പൊന്തു

ന്നതെന്നത്രേ മന്ഥരയുടെ ഉക്തികൾ. ഭരതനെപ്പോലെ തന്നെ രാമനെയും സ്നേഹിക്കുന്ന കൈകേയിയുടെ മാതൃമനസ്സിനെ, തന്റെ 'കൃത്രിമ' സൂചനകൊണ്ടും കൂടുതൽ ഇളക്കുവാൻ പാടാണെന്നു കണ്ട മന്ഥര, മൂന്നാം 'പദ'ത്തിൽ അടവൊന്നു മാററി പ്രയോഗിക്കുകയാണു്. കൈകേയിയിലെ വെറും സ്ത്രീത്വത്തെയാണു് അവളിപ്പോൾ ശരവ്യമാക്കുന്നതു്.

''നിന്നിലനുരക്തിപാരം—മന്നനുകണ്ടസൂയാഗ്നി
തന്നിൽ നീറും കൗസല്യയ്ക്കു—കദനം—തീർപ്പാൻ
അണഞ്ഞുസുദിനം—അവൾ തൻ സദനം
ഗമിച്ചു നമനം—തുടർന്നു ചെയ്കഭജനം''—

എന്നിങ്ങനെയുള്ള നിന്ദ സ്തുതിയിലൂടെ മന്ഥര കൈകേയിയുടെ മനസ്സിനെ ആകെ ഇളക്കി പ്രതിഷ്ഠിക്കുകയാണു്! തന്റെ കണവനു് തന്നോടുതോന്നുന്ന അനുരാഗപാരമ്യത്തിൽ കൗസല്യയ്ക്കു് അസൂയയുണ്ടെന്നു പറഞ്ഞു വച്ചാൽ, ആ സപത്നിയെപ്പററിയും, ആ സപത്നിയെ സംബന്ധിച്ച എന്തിനെപ്പററിയും വിപരീതമായിട്ടേ കൈകേയി ചിന്തിക്കു എന്നു് മന്ഥരയ്ക്കു് നന്നായിട്ടറിയാം. എത്ര സംസ്കാര സമ്പന്നയുടെ ഹൃദയത്തിലാണെങ്കിലും, കണവനോടുള്ള പ്രേമകാര്യത്തിൽ ഉണ്ടാവുന്ന സ്ത്രീസഹജമായ അസൂയയുടെ വിഷവിത്തു വീണാൽ അതു് പ്രതിനിമിഷം പെട്ടെന്നു വളർന്നു് പന്തലിക്കുമെന്ന മന്ഥരയുടെ ഉൾക്കാഴ്ച ഒരു സാധാരണ തോഴിയുടെ നിലയിൽ നിന്നും അവളെ ഒന്നാംതരം നയതന്ത്രജ്ഞയുടെ ഉന്നത നിലവാരത്തിലേയ്ക്കു് ഉയർത്തുകയാണിവിടെ! മാത്രമോ? ഈ നയജ്ഞതയിൽ കൈകേയി ഇളകിപ്പോകും എന്നു് തീർച്ചയുള്ള മന്ഥര, മറെറാന്നും ആലോചിക്കുവാൻ കൈകേയിക്കു് ഇട കൊടുക്കാതെ തന്നെ കൈകേയിയുടെ സമുൽക്കർഷത്തിനും, അസൂയാബാധയായ സപത്നിയെ പരാജയപ്പെടുത്തുന്നതിനും ഉള്ളവഴിയും കാട്ടിക്കൊടുക്കുന്നുണ്ടു്. പണ്ടു് ദശരഥൻ വാഗ്ദാനം ചെയ്തിട്ടുള്ള രണ്ടു് വരങ്ങൾ ഉടൻ വരിക്കണമെന്നും, ആ വരങ്ങൾ ഇന്നിന്നതായിരിക്കണമെന്നും അവൾ തുറന്നു പറയുന്നു. ദശരഥൻ വരമാനത്തിനു് വിസമ്മതിക്കുകയാണെങ്കിൽ, 'ആദ്യം എതിർക്കണം. പിന്നെ പരുഷമുരയ്ക്കണം, തുടന്നു് അരിശമെടുക്കണം, അവസാനമായി മരിക്കുമെന്നു് നടിക്കണം' എന്നുകൂടി നിർദ്ദേശിക്കുവാൻ മന്ഥര മറക്കുന്നില്ല. സപത്നിക്കു് തന്റെമേലുള്ള അസൂയയുടെ സൂചനയാൽ ചഞ്ചലമായിരിക്കുന്ന

കൈകേയിയുടെ മനസ്സിൽ മന്ഥരയുടെ കുറിക്കുകൊള്ളുന്ന മന്ത്രണങ്ങൾ എത്ര വിദഗ്ധമായിട്ടാണ് പ്രവർത്തിച്ചു തുടങ്ങുന്നതെന്ന് മനസ്സിലാക്കുമ്പോഴേ ആ ദാസിയുടെ നയതന്ത്രജ്ഞതയുടെ മാററ് നാം അറിയുന്നുള്ളൂ. വെറും കുടിലയായ ഒരു സേവികയാവാതെ, നിസ്സ്വാർത്ഥമതിയായ, സ്വാമിനീ ഭക്തയായ –'നിർഭരസ്നേഹമയിയായി ഹിതം ഉരസ്സുന്ന'—ഒരു മാതൃകാ സേവികയായിട്ടത്രേ ആട്ടക്കഥാകാരൻ മന്ഥരയെ ചിത്രീകരിച്ചിരിക്കുന്നതെന്ന് തോന്നുന്നു. ശ്രീരാമപട്ടാഭിഷേകത്തെപ്പററി ഓടിവന്നറിയിച്ചമാത്രയിൽ കൈകേയിയാൽ സമ്മാനിക്കപ്പെട്ട രമ്യഭൂഷയെ നിസ്സാരമാക്കി ദൂരെ വലിച്ചെറിഞ്ഞുകൊണ്ട്,

''ഇല്ല ചേതമെനിക്കിവ—ടല്ലയെങ്കിൽ മറെറാരേടം''

എന്ന് പറയുന്ന മന്ഥരയിൽ, സ്വസ്വാമിനിയുടെ ഉൽക്കർഷേച്ഛയല്ലാതെ സ്വന്തമായ ഏതെങ്കിലും തല്പര്യം കാണുവാനാകുമോ? സ്വാർത്ഥതാല്പര്യ രഹിതയെങ്കിലും, ദുഷ്ടതയ്ക്കുവേണ്ടി മാത്രം ദുഷ്ടതകാട്ടുന്ന ദുർബുദ്ധിയല്ലേ മന്ഥരയെന്ന് വാദമുണ്ടാവാം. അവളുടെ വാക്കും പ്രവൃത്തിയും തെളിവായെടുക്കാമെങ്കിൽ സ്വസ്വാമിനിയുടെ ഉൽക്കർഷം ഒന്നു മാത്രമാണ് മന്ഥരയുടെ കർണ്ണമന്ത്രണത്തിൻെറ പൊരുൾ. അതു് വെറും ഏഷണിയിലേയ്ക്ക് വഴുതിവീഴാതെ ആട്ടക്കഥാകാരൻ കാത്തു സൂക്ഷിച്ചിട്ടുണ്ട്. അതുകൊണ്ടുതന്നെ, അനുവാചകരുടെയും കാഴ്ചക്കാരുടെയും അവജ്ഞാപാത്രമാകാതെ തികഞ്ഞ ആത്മാർത്ഥതയുള്ള ഒരു സേവികയുടെ മാതൃകാപരമായ നിലയിലേയ്ക്ക്—ഉത്തമസേവനത്തിൻെറ ആദർശതലത്തിലേയ്ക്ക്—മന്ഥര ഉയരുന്നില്ലേ? ഉണ്ടെന്നാണ് ഈ ലേഖകൻെറ അഭിപ്രായം. മന്ഥരയുടെ പാത്രസൃഷ്ടിയിലെ മേൽക്കാട്ടിയ പ്രത്യേകതകൾ, ഈ ആട്ടക്കഥയുടെ പൊതുവെയുള്ള ആദർശദീപ്തിക്ക് അനുസൃതമായി പുടപാകം ചെയ്യപ്പെട്ടവയാണെന്നു കാണാം. കുത്സിതയായ ഒരു തോഴിയുടെ അവസ്ഥയിൽ നിന്നും സ്വസ്വാമിനിയുടെ ഉൽക്കർഷം കാംക്ഷിക്കുന്ന ആദർശവതിയായ ഒരു സേവികയുടെ ഔന്നത്യത്തിലേയ്ക്ക് മന്ഥര ഉയർത്തപ്പെട്ടതു് മറെറാന്നു കൊണ്ടുമാവില്ലല്ലോ.

## ശ്രീരാമൻെറയും സീതയുടെയും ആദർശനിഷ്ഠ:

പ്രസ്തുത ആട്ടക്കഥയിലെ കേന്ദ്ര കഥാപാത്രം ഭരതനാണെങ്കിൽ കൂടി ശ്രീരാമൻെറയും സീതയുടെയും ആദർശനിഷ്ഠ ഏററവും

ജാജ്ജ്വല്യമാനമായിട്ടുണ്ടെന്നു് പറഞ്ഞേതീരൂ. ശ്രീരാമന്റെ മനോഭാവം അതിന്റെ അനന്യലഭ്യമായ ഉദാത്തത കൊണ്ടാണു നമ്മെ രഞ്ജിപ്പിക്കുന്നതെങ്കിൽ, സീതയുടെ മനോവ്യാപാരം അതിന്റെ ശാലീനതയുടെ—സതീഭാവത്തിന്റെ—അന്യൂനമായ പരിപൂർണ്ണത കൊണ്ടത്രെ നമ്മെ ഹഠാദാകർഷിക്കുന്നതു്. 'താതഹിത ദീക്ഷ സ്വധർമ്മം' എന്ന ആദർശവായ്പു് മുററി നിറഞ്ഞുനില്ക്കുന്ന ശ്രീരാമഹൃദയത്തിൽ, കൈകേയിയാൽ പ്രേരിതമായ ദശരഥനിയോഗം അറിയുന്ന വേളയിൽ, ഖിന്നതയുടെയൊ, നീരസത്തിന്റെയൊ, പകയുടെയൊ, നഷ്ടബോധത്തിന്റെയൊ കാർനിഴൽ ലവലേശം ഏശാത്ത പ്രസന്നഭാസുരമായ ആദർശത്തെളിമയാണു് നാം കാണുക. ദശരഥനെ ആകമാനം തളർത്തിക്കളഞ്ഞ കൈകേയിയുടെ ഇംഗിതങ്ങളറിയുന്ന ശ്രീരാമൻ എത്രമേൽ അചഞ്ചലനായിട്ടാണു് അതിനെനേരിടുന്നതു്! 'ഇതിലെന്തുജനകാ! ഖേദിപ്പാനുള്ളൂ? ഏതിനും ഞാൻ തയാർ' എന്നലളിതമോഹനമായ വാക്കുകളിലൂടെ, നിരുപമമായ നിസ്സംഗതയുടെ, നിസ്സീമമായ പിതൃഭക്തിയുടെ, നിസ്സ്വാർത്ഥസുന്ദരമായ—പരിത്യാഗസുരഭിലമായ—പുത്രധർമ്മത്തിന്റെ പരകോടിയിലാണു് അദ്ദേഹം എത്തിനില്ക്കുന്നതു്. പിതുരാജ്ഞയ്ക്കു് വഴങ്ങിയാൽ തനിക്കു നഷ്ടമാകുന്ന രാജ്യഭരണലബ്ധിയോ (നിയമാനുസൃതം അതു് അദ്ദേഹത്തിനു കൈവരേണ്ടുന്നതാണെങ്കിൽ കൂടി) നവോഢയായ പ്രിയപത്നിയിൽ നിന്നുള്ള വേർപാടോ (ഈ ഘട്ടത്തിൽ സീതയുടെ അനുയാത്ര നിശ്ചയിക്കപ്പെട്ടിട്ടില്ല) കാനനവാസത്തിന്റെ കഷ്ടപ്പാടുകളോ ഒന്നും തന്നെ ആ ആദർശചേതസ്സിനെ ചഞ്ചലമാക്കുന്നില്ല. പുത്രധർമ്മാനുഷ്ഠാനം എന്ന ആദർശത്തിനുമുന്നിൽ മറെറാന്നും അദ്ദേഹത്തിനു പ്രശ്നമേയല്ല. തന്റെ നിരായാസമായ അന്തരണം, എത്ര ലളിത സരളമായ വാക്കുകളിൽ, എത്ര സ്വാഭാവികതയോടെ, എത്ര പ്രസന്നബന്ധുരമായ സന്നദ്ധതയോടെയാണു് ശ്രീരാമൻ അഭിവ്യഞ്ജിപ്പിക്കുന്നതു്! അത്രകണ്ടു് ആദർശസ്ഥിരതയില്ലാത്തൊരാളെ ഒട്ടൊന്നു് അസ്വാളിക്കുവാൻ പോരുന്ന ഗൗരവാഹമായ ഒരു പ്രശ്നം വെറുമൊരു സ്വാഭാവികപരിണാമമെന്ന നിലയ്ക്കുമാത്രമേ അദ്ദേഹം കരുതുന്നുള്ളൂ. ശ്രീരാമന്റെ വാക്കുകളുടെ ലാളിത്യം, ചേതോഹരമായ രമ്യത, അദ്ദേഹത്തിന്റെ ആദർശനിഷ്ഠയെ ഉത്തരോത്തരം ഉൽക്കർഷമാക്കുകയാണിവിടെ, — പൂർവ്വവൽ അഭിരമ്യമാക്കുകയാണു് കൗസല്യ ശ്രീരാമനെ യാത്രയാക്കുന്ന മംഗളവചസ്സിലും, 'ആരാലും മറിച്ചാക്ക-

വാനാവാത്ത' ശ്രീരാമൻെറ 'ദൃഢമതിത്വ' മാണ് പ്രതിധ്വനിക്കുന്നതു്. ജ്യേഷ്ഠൻെറ കാനനവാസ നിയോഗം അറിയുന്ന ലക്ഷ്മണൻ, അയോദ്ധ്യമുഴുവൻ ഭസ്മീകരിച്ചുകളയും എന്നമട്ടിൽ കോപംകൊണ്ടു് ജ്വലിച്ചുതുള്ളി നില്ക്കുമ്പോഠം, ഭൗതികൈശ്വര്യങ്ങളുടെ നിരത്ഥതയെപ്പററി പറഞ്ഞു മനസ്സിലാക്കി, ''എന്നിവംശക്കാർ താതൻ തന്നാജ്ഞാകരാംക്കാളുള്ളു'' എന്ന ചോദ്യത്തിലൂടെ ലക്ഷ്മണൻെറ കോപം ശമിപ്പിക്കുന്ന ശ്രീരാമൻ ഉരംക്കൊള്ളുന്ന 'നിഷ്കാമമായ പുത്രധർമ്മം' എന്ന ആദർശത്തിൻെറ ശോഭാപരിവേഷം ഏതനുവാചകമനസ്സിൽ നിന്നാണ് മാഞ്ഞുപോകുക? ''ഭർത്തൃശാസനത്തിലെ സത്യധർമ്മങ്ങരം കാണ്മാൻ ദൃഷ്ടിയില്ലായ്കയാലാണ് കൗസല്യ അത്തലിന് അടിമപ്പെടുന്ന'' തെന്ന് സ്വമാതാവിനെ ഉപദേശിക്കുവാനും ആ ആദർശസമ്പന്നൻ മറക്കുന്നില്ല; മടിക്കുന്നില്ല. 'പതിവ്രതമാർ, തൻകാന്തനോടു ചേർന്നുതന്നെ വാഴേണം പ്രാണശങ്കയിലും വിധിയിതൊന്നേ'—എന്നു് വാദിച്ചുകൊണ്ടു് ശ്രീരാമനെ അനുഗമിക്കാൻ തയ്യാറാവുന്ന സീതാദേവി ശാലീനവും സുസ്ഥിരവുമായ പതിഭക്തിയുടെ അനശ്വര ശീതളിമയായി നിലകൊള്ളുന്നു.

## *ഭരതനെപ്പററി വീണ്ടും:*

ഈ ആട്ടക്കഥയിലെ കേന്ദ്രകഥാപാത്രമായ ഭരതൻ രാജ്യാവകാശധർമ്മത്തിൻെറ ആദർശദീപ്തി എങ്ങനെ കാത്തുരക്ഷിക്കുന്നുവെന്നു് ആദ്യമേതന്നെ പരാമർശിച്ചുകഴിഞ്ഞല്ലോ. ജ്യേഷ്ഠസഹോദരനോടുള്ള സ്നേഹാദരവായ്പുകൊണ്ടും, രാജ്യാവകാശനീതിയുടെ കാതലറിയാവുന്നതുകൊണ്ടും, ശ്രീരാമൻെറ വനവാസനിയോഗം അറിയുന്ന ഭരതൻ സ്വമാതാവിനെ ഭർൽസിച്ചുപറയുന്നുണ്ടെങ്കിലും,

'എന്നുടെയ വിവേകമിന്നു നീ ക്ഷമിക്കണം,
നിന്നെക്കരുതിയിവരം ചൊന്നതുചെയ്തുപോയ്''

എന്ന കൈകേയീക്ഷമാപണം കേട്ടു് സമചിത്തനാകുന്ന രംഗവും ചിന്തോദ്ദീപകമത്രേ. ദശരഥൻെറ നിര്യാണത്തെയും, ശ്രീരാമൻെറ വനവാസാരംഭത്തെയും തുടന്നു് അയോദ്ധ്യയ്ക്കുണ്ടായിരിക്കുന്ന അനാഥാവസ്ഥ, വൈയക്തികമായ വൈകാരിക പ്രതികരണംകൊണ്ടു് കൂടുതൽ വഷളാകുവാൻ ഇടകൊടുക്കാതെ, താൻ വിശ്വസിക്കുന്ന രാജ്യാവകാശധർമ്മമനുസരിച്ചുതന്നെ കാര്യങ്ങരം ചിട്ടപ്പെടുത്തുവാ

നാണ് ഭരതന്റെ ഉദാത്തചിത്തം തയ്യാറാക്കുന്നത്. അതുകൊണ്ടുത ന്നെയത്രേ മന്ഥരയെ കൊല്ലുവാനുള്ള ശത്രുഘ്നന്റെ ഉദ്യമത്തിന്റെ പിന്നിലെ ചോദന മനസ്സിലാക്കുന്നുണ്ടെങ്കിലും. 'അക്രമമബലക ളിൽ വിക്രമികാംക്കരുതല്ലോ' എന്ന ഉപദേശത്തോടെ ഭരതൻ, പിതൃവിയോഗദുഃഖംകൊണ്ടു് മ്ലാനമായിരിക്കുന്ന അയോദ്ധ്യാപുരി യെ സ്ത്രീഹത്യയാകുന്ന പാപത്തിനുകൂടി വിധേയമാക്കാതെ സംര ക്ഷിച്ചു നിറുത്തുന്നതു്.

## ആദർശഭദ്രമായ ശില്പരചന:

രാജധർമ്മത്തിന്റെയും, രാജ്യഭരണാവകാശ ന്യായത്തിന്റെ യും, പിതാവിന്റെ സത്യപരിപാലനത്തിന്റെയും, പുത്രധർമ്മാനു ഷ്ഠാനത്തിന്റെയും, സഹോദരസ്നേഹത്തിന്റെയും, സതീധർമ്മ ത്തിന്റെയും സേവനമഹത്വത്തിന്റെയും കാര്യങ്ങളിൽ-എന്നുവേ ണ്ടാ ഈ കൃതിയിൽ അവതരിപ്പിക്കപ്പെട്ടിട്ടുള്ള എല്ലാ കഥാപാത്ര ങ്ങളും തമ്മിലുമുള്ള പരസ്പരബന്ധങ്ങളിലൊക്കെയും, സർവ്വോപരി കഥയുടെ മർമ്മപ്രധാനമായ വികാസപരിണാമത്തിലുടനീളം, ആദർശ ഭദ്രമായ ശില്പരചനാ ചാതുരിയും കഥാപാത്രാവിഷ്കരണ പടു ത്വവും വേണ്ടുംവണ്ണം പ്രദർശിപ്പിക്കുവാൻ ആട്ടക്കഥാകർത്താവിനു് കഴിഞ്ഞിരിക്കുന്നുവെന്നതു് തുലോം ശ്ലാഘനീയമായിരിക്കുന്നു. 'പാദുകാപട്ടാഭിഷേകം' എന്ന ആട്ടക്കഥ എല്ലാ അർത്ഥത്തിലും ശ്രേഷ്ഠമായ ആദർശമൂല്യത്തിന്റെ അവികലമായ തനിപ്രതി ച്ഛായയാണെന്നു് നിസ്സംശയം പറയാം.



ലോകസമ്മതനും ഞങ്ങൾക്കു് മാർഗ്ഗദർശിയുമായിരുന്ന ശ്രീ പന്നിശ്ശേരി നാണുപിള്ളയുടെ അകാലമൃത്യു അറിഞ്ഞ മാത്രയിൽ ഉണ്ടായ വ്യസനം പറഞ്ഞറിയിക്കാൻ നിവൃ ത്തിയില്ല.

കഥകളീനടൻ മാങ്കുളം വിഷ്ണുനമ്പൂതിരി



ആതനാട്ടു് ശിവരാമപ്പിള്ള ( കഥകളി ശിഷ്യൻ )

# കഥകളി—പാശ്ചാത്യരാജ്യങ്ങളിൽ

**കളർകോട് പി. നാരായണൻനായർ B.A, B.L**

> കഥകളിയുടെ 'ആനച്ചന്തം' കണ്ടുരസിക്കുകയാണു് പാശ്ചാത്യ ആസ്വാദകർ എന്നുപറയുന്നതായിരിക്കും സത്യം......കഥകളിയുടെ അന്തഃസത്ത അവരിൽ ആരും തന്നെ കാണുന്നില്ല......അവർക്കതു മനസ്സിലാക്കുവാൻ വേണ്ട മാർഗ്ഗങ്ങൾ നമ്മൾ ചെയ്യണമെന്നുമാത്രം.

കഥകളി ഇന്നു് അന്തർദേശീയമായി അംഗീകാരമുള്ള ഭാരതീയകലകളിൽ ഒന്നാമത്തേതു് ആണു്. ഓരോ വർഷവും, കഥകളി സംഘങ്ങൾ വിദേശത്തുള്ള ഏതെങ്കിലു. ഒരു രാജ്യത്തു് കഥകളി അവതരിപ്പിക്കാറുണ്ടു്. ധാരാളം വിദേശനാണ്യം ഭാരതത്തിനു് സമ്പാദിച്ചുകൊടുക്കുന്ന ഭാരതീയ കലകളിൽ മുൻപന്തിയിലാണു് കഥകളി. ലോകത്തിൻെറ നാനാഭാഗങ്ങളിൽ ഇതിനകം കഥകളി അവതരിപ്പിക്കപ്പെട്ടിട്ടുണ്ടു്. അമേരിക്ക കാനഡ, ആസ്ട്രേലിയ, യു. എസ്സ്. എസ്സ്. ആർ, ഇംഗ്ളണ്ടു്, ജപ്പാൻ, ചൈന, സിംഗപ്പൂർ, ജർമ്മനി. തുടങ്ങിയ വിദേശ രാജ്യങ്ങളിൽ കലാമണ്ഡലം കഥകളിസംഘം തന്നെ പരിപാടികൾ അവതരിപ്പിച്ചിട്ടുണ്ടു്. അമേരിക്കയിലും, പശ്ചിമജർമ്മനിയിലും, 1985, 1986 എന്നീ വർഷങ്ങളിൽ കലാമണ്ഡലം സംഘത്തെ നയിച്ചുകൊണ്ടു് പോകുന്നതിനു് എനിക്കുതന്നെ ഭാഗ്യവും അവസരവുമുണ്ടായി. അമേരിക്കയിൽ അരമണിക്കൂർ നേരമായിരുന്നു പരിപാടിയെങ്കിൽ പശ്ചിമജർമ്മനിയിൽ രണ്ടരമണിക്കൂർ നേരമായിരുന്നു കഥകളി ഏററവും കൂടുതൽ ആസ്വദിക്കുന്ന ഫ്രാൻസിൽ രാത്രിമുഴുവൻ നീണ്ടുനിൽക്കുന്ന പരിപാടിക്കു് പോലും സ്വാഗതമുണ്ടു്. ഈ പാശ്ചാത്യരാജ്യങ്ങളിൽ കഥകളി ആസ്വാദിക്കുന്നതു് എങ്ങനെയാണെന്നു് ചിന്തിക്കുന്നതു് രസാവഹമാണു്.

## ആസ്വാദനം-ഉപരിപ്ലവം മാത്രം:

കഥകളിയുടെ 'ആനച്ചന്തം' കണ്ടുരസിക്കുകയാണു് പാശ്ചാത്യആസ്വാദകർ എന്നു പറയുന്നതായിരിക്കും സത്യം. വേഷം, ചുട്ടി, കിരീടം, ആഭരണങ്ങൾ ഉടുത്തുകെട്ടു്, നൃത്തം, ലാസ്യം, കലാശം, മേളം, പാട്ടു്, എന്നിവയുടെയെല്ലാം ആകെക്കൂടിയുള്ള ഒരു പ്രതി

ഥരായ പകർന്നുനൽകുന്ന ഒരു ഹരം — അതാണ് പാശ്ചാത്യരുടെ ആസ്വാദനം. കഥകളിയുടെ ഗഹനമായ അന്തഃസത്ത അവരിൽ ആരും തന്നെ കാണുന്നില്ല. അവരെ അതു കാണിച്ചുകൊടുക്കുന്നതിന് നാം മെനക്കെടാറുമില്ല.

ശൂന്യതയിൽ നിന്നും വർണ്ണപ്രപഞ്ചം പടുത്തുയർത്തുന്ന കഥകളിയുടെ കലാവിരുത് പാശ്ചാത്യ ആസ്വാദകർ ശ്രദ്ധിക്കുന്നില്ല, ശ്രദ്ധിക്കുവാൻ നമ്മൾ അവസരം കൊടുക്കുന്നുമില്ല. അൽഭുതകരമായ കഥകളിയുടെ ചിട്ട; മുദ്രകളുടെ ശാസ്ത്രനിബദ്ധമായ കലാമേന്മ, സത്വ, രജ, സ്തമോഗുണങ്ങളുടെ വ്യക്തമായ വേർതിരിവുള്ള പച്ച, കത്തി, താടികളുടെ ചുട്ടികളുടെ വ്യക്തത, നന്മ — തിന്മകളുടെ നിരന്തരമത്സരവും അതിൽ ആത്യന്തികമായി നന്മയുടെ വിജയവും സ്ഥാപിക്കുന്ന കഥകളുടെ ഗഹനത, ലോകധർമ്മിയും നാട്യധർമ്മിയുമായ വ്യത്യസ്തങ്ങളായ ആട്ടങ്ങളുടെ സംപൂർണ്ണത ഇങ്ങനെ, ഈ കലയുടെ അന്തർഭാവം വിദേശിയർ, കാണുന്നില്ല; അവരെ കാണിക്കുന്നില്ല

ശൂന്യമായ ഒരു വേദി. പാഞ്ചാലിയുടെ ചഞ്ചലാക്ഷികളിലെ പ്രേരണമാത്രം കൈമുതലാക്കി കല്യാണസൗഗന്ധികം അന്വേഷിച്ചുതിരിക്കുന്ന ഭീമൻ. എവിടെയെന്നറിയാതെ കാററിൻെറ ഗതിയനുസരിച്ച് നീങ്ങുന്നു അതാ അവിടെയായി പലതരം പുഷ്പങ്ങൾ വികസിച്ചുനിൽക്കുന്ന കാനനപ്രാന്തങ്ങൾ. ഓരോന്നും പറിച്ചുമണത്ത് അല്പനേരം തിരുമാനിച്ചു മുന്നോട്ട് നടക്കുന്നു. വൻമരങ്ങൾ ഇടതൂർന്നു നിൽക്കുന്ന കൊടുംകാട്. മരങ്ങൾ ഗദകൊണ്ട് തട്ടിമാററി പാത ഒരുക്കുന്നു. കാട്ടിലെ കാഴ്ചകൾ, സിംഹവും ആനയും പാമ്പും വേടനും തമ്മിലുള്ള പരസ്പരമല്ലു, പേടിച്ചോടുന്ന മാൻകിടാങ്ങൾ പക്ഷികളുടെ കളസംഗീതം, പൊട്ടിച്ചിരിക്കുന്ന കാട്ടുറുകൾ, വലിയമരം ഗദകൊണ്ടടിച്ച് പുഴയുടെ കുറുകെ പാലം തീർക്കുന്നു; വനമൊടുങ്ങി; വലിയ ഒരു കുന്ന്; കുന്നുകയറി താഴോട്ട് നോക്കുമ്പോൾ, പച്ചക്കുലകൾ തിങ്ങിനിറഞ്ഞ കദളിവാഴത്തോട്ടം. ഈ ഒരു ചിത്രം ശൂന്യതയിൽ നിന്നു നെയ്തു എടുക്കുന്ന കഥകളിയുടെ അജയ്യമായ ഔന്നത്യം, പാശ്ചാത്യർ ഇന്നുവരെ കണ്ടിട്ടില്ല; നാം അവരെ കാണിച്ചിട്ടുമില്ല. സ്വർഗ്ഗം വർണ്ണിക്കുന്ന അർജ്ജുനനേയോ, ആശ്രമജീവിതം വർണ്ണിക്കുന്ന കചനേയോ മറിമാൻ കണ്ണിയുടെ മറിവോർത്ത്, ഹൃദയത്തിൽ വികാരം ത്രസിക്കുന്ന ബാഹുകനേയോ, അവർ കാണാറില്ല

## ഒരു പോംവഴി:

സാധാരണ വിദേശപരിപാടികൾ നാം ഏൽക്കുമ്പോൾ, കിട്ടുന്ന സമയം കൊണ്ടു് വിവിധ വേഷങ്ങൾ ഓടിച്ചു കാണിക്കാവുന്നരീതിയിൽ കഥകൾ തയ്യാറാക്കുകയാണു് നമ്മൾ ചെയ്യാറുള്ളതു്. അമേരിക്കയിൽ കഥകളിക്കു് അരമണിക്കൂറിയിരുന്നു സമയം. ദുര്യോധനവധവും, നളചരിതം ഒന്നും, കല്യാണസൗഗന്ധികവും, കിരാതവും, ഒക്കെ അരമണിക്കൂറിലേയ്ക്കു്, ഞെക്കിയൊതുക്കുമ്പോൾ, ഉപരിപ്ലവമായ ഒരു ഓടിക്കളിയേ നാം തയ്യാറാക്കൂ. പശ്ചിമജർമ്മനിയിൽ രണ്ടരമണിക്കൂർ കൊണ്ടു്, മഹാഭാരതവും രാമായണവും അവതരിപ്പിക്കുവാനുള്ള വ്യഗ്രതയിൽ ഒരു വിഹഗ വീക്ഷണത്തിനപ്പുറത്തെ ആഴ്ന്നിറങ്ങുന്ന കഥകളിയുടെ അന്തർഭാവത്തെ നമ്മൾ മറന്നു.

## ഇതെന്തുകൊണ്ടു്?

ഇതിനൊരു പരിഹാരമേയുള്ളൂ. ഏതു് രാജ്യത്തു് കഥകളി പരിപാടി എത്ര സമയം കൊണ്ടു് അവതരിപ്പിക്കുവാൻ ക്ഷണിച്ചാലും, പകുതിസമയം കഥകളിയുടെ മുഖവുരയ്ക്കും, അഭ്യാസപ്രകടന (Demonstration) ത്തിനും മാററിവെയ്ക്കണം. കഥകളിയെപ്പററിയുള്ള സമാന്യ വിവരണം, സംഭാഷണങ്ങൾ മുദ്രകളിലൂടെ കാണിക്കുന്ന രീതി, കലാശങ്ങളുടെ വിവിധ മാതൃകകൾ, അഭിനയരീതി, നവരസപ്രകടനം ഏതെങ്കിലും ഒരു വർണ്ണന, എന്നിവ, കളിയ്ക്കു് മുൻപേ, സദസ്യർക്കു് പ്രകടനപരമായി വിവരിച്ചു കൊടുക്കണം. എന്നിട്ടു് കഥയുടെ പൂർണ്ണരൂപവും രംഗ സംവിധാനവും, ഇളകിയാട്ടക്രമവും അതാതു് രാജ്യത്തെ ഭാഷയിൽ എഴുതിയ വിശദമായ നോട്ടീസ്സു് അവർക്കു് കൊടുത്തുകൊണ്ടു്, കഥകളി അവതരിപ്പിച്ചാൽ, നമ്മുടെ ഈ മഹത്തായ കലയുടെ മഹിമ അവർക്കു് മനസ്സിലാകും. പശ്ചിമജർമ്മനിയിൽ കഥകളി തുടങ്ങുന്നതിനു് മുൻപ് 15 മിനിട്ടു് ഇത്തരത്തിൽ ഒരു പ്രകടനം (Demonstration) നടത്തിയതു്, തുടർന്നുള്ള കഥകളിയുടെ ആസ്വാദനത്തിനു് വളരെ സഹായമായിരുന്നു.

## കഥകളിയുടെ ഒരു വർക്കു് ഷോപ്പു് വിദേശരാജ്യത്തു് സംഘടിപ്പിക്കണം:

ഭാരതത്തിന്റെ സാംസ്ക്കാരിക കേന്ദ്രങ്ങൾ വിദേശരാജ്യങ്ങളിൽ എവിടെയൊക്കെയുണ്ടെന്നു് എനിക്കറിയില്ല. എന്നാൽ,

യൂറോപ്പ് പ്രവർത്തന മേഖലയാക്കി, പശ്ചിമജർമ്മൻ തലസ്ഥാനമായ ബോണിൽ ഇന്ത്യൻ കൾച്ചറൽസെൻററർ എന്ന ഒരു സ്ഥാപനം നടത്തുന്നുണ്ട്. ശ്രീമതി ഉഷാമല്ലിക്ക് എന്ന ഒരു സമർത്ഥയായ സ്ത്രീയാണവിടത്തെ ഡയറക്ടർ. അവർ ഉത്തരേന്ത്യൻ കലകളിൽ ചിലവയുടെ വർക്ക്ഷോപ്പ് നടത്തിയതായി എന്നോട് പറഞ്ഞു. യൂറോപ്പിലുള്ള വിവിധ രാജ്യങ്ങളിൽ കഥകളിയോട് താൽപര്യമുള്ളവരുണ്ട്. അവരുമായി ബന്ധപ്പെട്ട് ബോണിൽ വെച്ച്, കഥകളിയുടെ ഒരു മാസം നീണ്ടുനിൽക്കുന്ന ഒരു വർക്ക്ഷോപ്പ് നടത്തിയാൽ നന്നായിരിക്കും. ഇതിനാവശ്യമായ ചിലവ് ഇന്ത്യാ ഗവർമ്മൻറ് വഹിച്ചാൽ, അതിൽനിന്നും, കഥകളിക്ക് ഉണ്ടാകാവുന്ന പ്രചാരവും തന്മൂലം നമുക്ക് ലഭിക്കാവുന്ന പരിപാടികളിൽ നിന്ന് കിട്ടാവുന്ന വിദേശനാണ്യവും, ഭാരതത്തിന് കലാപരവും സാമ്പത്തികവുമായ വൻപിച്ച നേട്ടമായിരിക്കും. ഇത്തരം പ്രചരണമാദ്ധ്യമം വഴി കഥകളിയെ വിദേശിയക്ക് പരിചയപ്പെടുത്തിക്കൊടുത്താൽ മാത്രമേ, ഈ കലയുടെ യഥാർത്ഥമായ വില അവർ മനസ്സിലാക്കുകയുള്ളു.

കഥകളിയുടെ ഗഹനങ്ങളായ കലാമൂല്യങ്ങൾ വിദേശിയക്ക് ക്ലിഷ്ടപ്പെട്ടമെന്നുള്ളതിന് തക്കമില്ല അവർക്ക് അത് മനസ്സിലാക്കവാൻ വേണ്ട മാർഗ്ഗങ്ങൾ നമ്മൾ ചെയ്യണമെന്നുമാത്രം. ദുശ്ശാസനൻേറയും ബാലിയുടെയും കാട്ടാളൻേറയും വേഷങ്ങൾ കാണിച്ചും, ദുശ്ശാസനൻെറ കുടൽമാല വലിച്ചുകീറുന്ന ഭീകരരംഗങ്ങൾ പ്രകടിപ്പിച്ചും, മാത്രം കഥകളിയുടെ പുറം ചട്ടകൊണ്ട് മൂടി പാശ്ചാത്യലോകത്തെ വിസ്മയിപ്പിച്ചിട്ട കാര്യമില്ല. നൃത്തം, ലാസ്യം, അഭിനയം, ശാസ്ത്രീയ സങ്കേതങ്ങൾ, വേഷഭംഗി, താളമേളക്കൊഴുപ്പ്, ഉത്തമസന്ദേശങ്ങൾ, സംഗീതം, തുടങ്ങിയ എല്ലാകലകളുടേയും സമ്മോഹന സമ്മേളനമായ കഥകളിയുടെ ഔന്നത്യം വിദേശിയക്ക് കാഴ്ചവെയ്ക്കുവാനും അതുവഴി ഭാരതത്തിൻെറ സാംസ്കാരിക മഹിമ വിദേശത്തിന് പകന്നു കൊടുക്കാനും, കഥകളിസംഘവും, ഭാരതീയസർക്കാരും മുൻകൈ എടുക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.



# കാഷായമണിയാത്ത കർമ്മയോഗി.

**നാഗവള്ളി**

---

ലൗകികജീവിതത്തിലെ കടമകളും ആദ്ധ്യാത്മിക ജീവിതത്തിലെ ധർമ്മങ്ങളും സമന്വയിക്കുവാൻ അസാമാന്യമായ ആദർശനിഷ്ഠയും കർമ്മനൈപുണ്യവും കൈമുതലായുള്ള അപൂർവ്വം ചില മഹാത്മാക്കൾക്കുമാത്രമേ കരുത്തുണ്ടാകയുള്ളു. അങ്ങനെയുള്ള ഒരു പുണ്യാത്മാവായിരുന്നു പണ്ഡിതോത്തംസവും അദ്വൈതവേദാന്തിയും വിദ്വത്കവിയും മനുഷ്യസേവനതൽപരനുമായിരുന്ന ശ്രീ. പന്നിശ്ശേരി നാണുപിള്ള.

---

***ഗൃഹസ്ഥാശ്രമ മഹിമ.***

മനുഷ്യജീവിതത്തിലെ ചതുരാശ്രമങ്ങളിൽ ഗാർഹസ്ഥ്യത്തിനാണല്ലോ പൂർവീകാചാര്യന്മാർ പ്രാധാന്യം കല്പിച്ചതു്. വിവാഹം കഴിച്ച്, കുറെസന്താനങ്ങളെ സൃഷ്ടിച്ച്, സമ്പത്തുണ്ടാക്കി ഗൃഹജീവിതം നയിക്കുന്നതുകൊണ്ടുമാത്രം ഒരുവൻ ഗൃഹസ്ഥാശ്രമിയായി എന്നു് അവർ കരുതിയില്ല നേരെമറിച്ച് ഗൃഹസ്ഥനായിരിക്കുമ്പോഴും സ്വകുടുംബത്തിനു മാത്രമല്ല സമൂഹത്തിനും ലോകത്തിനും ക്ഷേമകരങ്ങളായ പ്രവർത്തനങ്ങൾ നടത്തുന്നവനാണ് യഥാർത്ഥ ഗൃഹസ്ഥാശ്രമിയെന്നു് അവർ തറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. കുടുംബസംരക്ഷണവും ലോകസേവനവും ഒരുമിച്ചു നിർവഹിക്കുകയെന്ന ദുഷ്കര കർത്തവ്യം അനുഷ്ഠിക്കുകയാണ് ഗൃഹസ്ഥാശ്രമിയുടെ ധർമ്മമെന്നതുകൊണ്ടാണ് ആ ദ്വിതീയാശ്രമം അതിപ്രാധാനമായി അവർ കരുതിയതു്.

പ്രാപഞ്ചിക വിരക്തനായി കാഷായമോ മരവുരിയോ മാത്രം ധരിച്ച് കാനനം പൂകുന്ന സന്യാസിക്ക് ഏകാന്തചിന്തയുടേയും ധ്യാനത്തിന്റെയും ഫലമായി ലോക ക്ഷേമത്തിനുതകുന്ന ഉപദേശങ്ങളും സിദ്ധാന്തങ്ങളും നൽകുന്നതിനു സാധിക്കും. പ്രാപഞ്ചികജീവിതത്തിന്റെ പിറകിലുള്ള പരമയാഥാർത്ഥ്യം കണ്ടെത്തി സാക്ഷാത്കരിക്കുന്നതിന് ഏകാന്തഭീകരമായ കൊടുംകാടകത്തിൽ കഠിനതപമനുഷ്ഠിക്കുന്ന താപസനു് സാദ്ധ്യമാണ്. ഈ അത്ഭുതപ്രപഞ്ചത്തിന്റെ പെരുംരഹസ്യങ്ങൾ അനാവരണം ചെയ്യുകയും, മനുഷ്യജീവി

ത്തിന്റെ വിവിധ മുഖങ്ങൾ വെളിപ്പെടുത്തുകയും, ഇന്ദ്രിയാതീത ദർശനങ്ങൾ ആവിഷ്കരിക്കുകയും ചെയ്യുന്ന മഹദ ഗ്രന്ഥങ്ങൾ നമ്മുടെ ഋഷീശ്വരന്മാർക്ക് രചിക്കുവാൻ കഴിഞ്ഞതു് അവർ പ്രാപഞ്ചിക ജീവിതത്തിനു് പുറംതിരിഞ്ഞ് ഏകാഗ്രമായ ചിന്തയിലും ധ്യാനത്തിലും നിർലീനരായതുകൊണ്ടാണെന്നു് കരുതുന്നതിൽ തെററില്ല. എന്നാൽ കുടുംബജീവിതത്തിന്റെ ക്ലേശങ്ങളിൽ കുടുങ്ങിക്കഴിയുമ്പോഴുംതന്നെ സന്യാസിയുടെ മനഃശ്ശുദ്ധിയും സാധനയും സംരക്ഷിക്കുകയെന്നതു് സാധാരണ ഗൃഹസ്ഥനു് അസാദ്ധ്യമായ കാര്യമാണ്. യഥാർത്ഥ ഗൃഹസ്ഥാശ്രമിയുടെ സവിശേഷതയായ ഈ ദുഷ്കര കർമ്മം നിർവ്വഹിക്കുന്നവൻ സന്യാസിയെക്കാൾ ഒരുപടി ഉയർന്നവനെന്നു് പൂർവാചാര്യന്മാർ പറഞ്ഞുവെച്ചതു് അതുകൊണ്ടാണ്. നിരവധിനാളത്തെ ധ്യാനത്തിന്റെ ഫലമായി നോക്കിദഹിപ്പിക്കുന്നതിനുള്ള സിദ്ധി സ്വായത്തമാക്കിയ ഒരു സന്യാസി സർവവും സാധിതമായെന്ന അഹന്തയോടെ ഒരു ഗൃഹവാതുക്കൽ ഭിക്ഷയ്ക്കായി ചെന്നതും, ഗൃഹനായിക ഭിക്ഷയുമായി വരാൻ അമാന്തിച്ചപ്പോൾ അവളെ ഭസ്മീകരിക്കുന്നതിനായി നോക്കിയതും, അതുകണ്ട അവൾ 'ഞാൻ പക്ഷിയൊന്നുമല്ല ദഹിച്ചുപോകാൻ!' എന്നു് അപഹസിച്ചതും അൽഭുതസ്തബ്ധനായ സന്യാസി ആ ഗൃഹിണിയുടെ പാദം പണിഞ്ഞതും വിവരിക്കുന്ന ആ പഴയകഥ ഗൃഹസ്ഥാശ്രമത്തിന്റെ മാഹാത്മ്യമല്ലേ വിളിച്ചോതുന്നതു്? പക്ഷെ ഒന്നുണ്ടു്, മതൃകാപരമായ ഗൃഹസ്ഥാശ്രമം നയിക്കുവാൻ നന്നേ ചുരുക്കം പേർക്കേ കഴിയൂ. ലൗകികജീവിതത്തിലെ കടമകളും ആദ്ധ്യാത്മികജീവിതധർമ്മങ്ങളും സമന്വയിക്കുവാൻ അസാധാരണമായ ആദർശനിഷ്ഠയും കർമ്മനൈപുണ്യവും കൈമുതലായുള്ള അപൂർവ്വം ചില മഹാത്മാക്കൾക്കു മാത്രമേ കരുത്തുണ്ടാവുകയുള്ളു. അങ്ങനെയുള്ള ഒരുപുണ്യാത്മാവായിരുന്നു പണ്ഡിതോത്തംസവും അദ്വൈതവേദാന്തിയും വിദ്വൽകവിയും മനുഷ്യസേവനതൽപരനുമായിരുന്ന ശ്രീ. പന്നിശ്ശേരിൽ നാണുപിള്ള.

### ഒരു ഗൃഹസ്ഥാശ്രമയോഗി

സർവനിഗമാഗമസാരവേദിയായ സാക്ഷാൽ വിദ്യാധിരാജ പരമഭട്ടാരസ്വാമികളുടെ പ്രിയശിഷ്യനായ ഈ വേദതത്വവിജ്ഞാനി ലൗകികജീവിതം വേണ്ടെന്നുവച്ച് സന്യാസവൃത്തി സ്വീകരിക്കാതെ ഗൃഹസ്ഥാശ്രമിയായി അവസാനംവരെ കഴിഞ്ഞതു് ആ ദ്വിതീയാശ്രമത്തിന്റെ മേന്മയിലുള്ള വിശ്വാസംകൊണ്ടായിരുന്നുവെ

ന്നു് നിസ്സംശയം പറയാം. ഗൃഹസ്ഥാശ്രമം നയിക്കേണ്ടതെങ്ങനെ യെന്നു് സ്വജീവിതത്തിലൂടെ ഒരു സാധനപാഠം അദ്ദേഹം നാട്ടുകാർക്കു് നൽകുകയായിരുന്നു. ബ്രഹ്മചാരിയായിരുന്ന കാലത്തുതന്നെ ആദ്ധ്യാത്മവിഷയത്തിൽ അതീവ തൽപരനായിരുന്ന ഈ അത്ഭുത ബുദ്ധിമാൻ അചിരേണ വേദാന്തവാഗീശനെന്നു് വിശ്രുതി പെററ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ശിഷ്യനായി വേദാന്തഗ്രന്ഥങ്ങളും യോഗമുറകളും അഭ്യസിച്ചു് 'പരമാനന്ദനാഥൻ' എന്ന അഭിധയ്ക്കർഹനായി. അതിനുശേഷമാണു് ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ പ്രത്യേക വാൽസല്യത്തിനു പാത്രമായി ആ സകല കലാവല്ലഭനിൽനിന്നു് യുക്തിമാർഗ്ഗങ്ങളും തന്ത്രരഹസ്യങ്ങളും വാദ്യവാദനരീതികളും ഗ്രഹിച്ചു് മതപ്രഭാഷകനും വാദവിശാരദനുമെന്ന നിലയിൽ വിഖ്യാതനായതു്. അങ്ങനെ സന്യാസിയാകുന്നതിനുള്ള സകല സാഹചര്യമുണ്ടായെങ്കിലും അദ്ദേഹം ഗൃഹസ്ഥാശ്രമം സ്വീകരിച്ചതു്, ആ ആശ്രമത്തിന്റെ വൈശിഷ്ട്യം ശരിക്കറിഞ്ഞതുകൊണ്ടാണെന്നു് സ്പഷ്ടം. പക്ഷെ കാഷായം ധരിക്കാത്ത സന്യാസിയായിട്ടാണു് അദ്ദേഹം ജീവിതം നയിച്ചതു്, ശുഭ്രവസ്ത്രധാരിയായിക്കഴിഞ്ഞ ഈ ഗൃഹസ്ഥൻ വിദ്യാനന്ദതീർത്ഥപാദസ്വാമിയെപ്പോലുള്ളസന്യാസികൾക്കുപോലും ഗുരുകൽപനായിരുന്നു. സന്ദേഹനിവൃത്തിവരുത്തുന്നതിനുപകരിച്ച പരമജ്ഞാനിയായിരുന്നു. ശരിയായ മാർഗ്ഗനിർദ്ദേശം നൽകിയ ആചാര്യനായിരുന്നു, അതോടൊപ്പം ഉത്തമകവിയും കലാകാരന്മാർക്കു് കേദാരവും നാട്ടുകാർക്കു് നായകനുമായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ ഗൃഹസ്ഥാശ്രമത്തിന്റെ ഗ്രഹണീയ മാതൃക നാട്ടാർക്കു നൽകിയ മഹാമനുഷ്യൻ!

**ഒരു ആട്ടക്കഥാകൃത്തു്:**

പരോപകാരപ്രദമായ ജീവിതചര്യയുടെ തിരക്കിനിടയിൽ ജന്മസിദ്ധമായ കലാപ്രേമം കൈവെടിയാതെ കാത്തുസൂക്ഷിക്കുവാനും പരിപോഷിപ്പിക്കുവാനും ഈ പുണ്യാത്മാവു് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. കേരളീയ നൃത്തകലയുടെ നിരുപമരൂപമായ കഥകളിയിൽ പ്രത്യേക താല്പര്യമുണ്ടായിരുന്ന അദ്ദേഹം നാലു് ആട്ടക്കഥകൾ രചിക്കുകമാത്രമല്ല അവപ്രചരിപ്പിക്കുന്നതാനായി നാടുനീളെ സഞ്ചരിക്കുന്നതിനും ഒരുമ്പെട്ടതു് അദ്ദേഹത്തിന്റെ അദമ്യമായ കലാപ്രേമത്തിനു് നിദർശനമാണു്, വേദാന്തവിജ്ഞാനികൾ പ്രായേണ ഇത്തരം സംരംഭങ്ങൾ നിസ്സാരങ്ങളായികരുതുകയാണല്ലോ പതിവു്, അതിനു വിരുദ്ധമായ രീതിയിലുള്ള അക്ഷീണയത്നമാണു് കലാ

കോവിദനായ ശ്രീ പന്നിശ്ശേരിൽ നാണുപിള്ള നടത്തിയതു്. അദ്ദേഹത്തിന്റെ ആട്ടക്കഥകളുടെ സവിശേഷത അവയിൽ ആദ്യത്തെ രണ്ടെണ്ണം—നിഴൽകുത്തും ഭദ്രകാളീവിജയവും—മലയാളത്തിലെ പാടിപ്പതിഞ്ഞ പഴമ്പാട്ടുകളെ ഉപജീവിച്ചുള്ളവയാണെന്നുള്ളതാണ്. നിരക്ഷരകുക്ഷികളായ ഗ്രാമീണഗായകരുടെ നാവിൽ നടനം ചെയ്തിരുന്ന മാവാരതം പാട്ടും തോററംപാട്ടും ആധാരമാക്കി രചിച്ച ആ രണ്ടു് ആട്ടക്കഥകളും കാവ്യഭംഗിയിലും രംഗപ്രയോഗക്ഷമതയിലും മലയാളത്തിലെ മുന്തിയ ആട്ടക്കഥകളോടൊപ്പം നില്ക്കുവാൻ യോഗ്യതയുള്ളവയെന്നു് അന്നത്തെ നിരൂപകകേസരികളും സഹൃദയരും വിധിയെഴുതിയിട്ടുണ്ടു്. കഥകളിനടന്മാർ അവയെ സഹർഷം സ്വാഗതംചെയ്തു. കഥകളിയിൽ അദ്ദേഹത്തിനുണ്ടായിരുന്ന അഗാധമായ പാണ്ഡിത്യത്തിന്റെ മറെറാരു തെളിവാണ് കഥകളിപ്രകാരമെന്ന ലക്ഷണഗ്രന്ഥം. കഥകളി എന്ന സങ്കീർണ്ണവും സമ്മോഹനവുമായ കലാരൂപത്തിന്റെ എല്ലാ അംശങ്ങളും മനസ്സിലാക്കുന്നതിനുതകുന്ന ഈ മഹദ്ഗ്രന്ഥം കഥകളി ആസ്വാദകൻമാർക്കു് മാത്രമല്ല നടന്മാർക്കും അത്യന്തം ഉപകരിക്കുന്ന ഒന്നാണ്. കഥകളിനടന്മാർക്കു് ആചാര്യനായി വർത്തിച്ചിരുന്ന ശ്രീ. പന്നിശ്ശേരിൽ നാണുപിള്ള കഥകളി അഭ്യസിക്കുന്ന യുവാക്കൾക്കു് പ്രയോജനപ്പെടുന്നതിനായി രചിച്ച പ്രബന്ധമാണിതു്. ഇവകൾക്കുപുറമേ സംസ്കൃതകൃതികളുടെ തർജ്ജമയും ഏതാനും പ്രൗഢലേഖനങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ടു്.

***നിഷ്കാമകർമ്മി:***

കലാപോഷണത്തിലും സാഹിത്യസേവനത്തിലും വേദാന്തചിന്താപ്രചരണത്തിലും ഒരുപോലെ താൽപര്യം പ്രദർശിപ്പിച്ചിരുന്ന ഈ മഹാൻ നാട്ടുകാരുടെ നിസ്സാരവഴക്കുകൾ പറഞ്ഞുതീർക്കുന്നതിലും കുടുംബകാര്യങ്ങൾ നോക്കുന്നതിലും സദാ ശ്രദ്ധാലുവായിരുന്നുവെന്നതു് ഒരത്ഭുതമല്ലേ? പ്രതിഫലത്തെപ്പററി ചിന്തിക്കുകപോലും ചെയ്യാതെ നാട്ടുകാരെ സേവിച്ച ഈ നിഷ്കാമകർമ്മി തികച്ചും സ്വാഭാവികമായിത്തന്നെ സകലജനസമാരാദ്ധ്യനായിത്തീർന്നു. കാഷായം ധരിക്കാത്ത യതിവര്യനായി വർത്തിച്ച ഈ മഹാത്മാവു് മതൃകാ ഗൃഹസ്ഥാശ്രമത്തിന്റെ മാററു് മററുള്ളവർക്കു് സ്വജീവിതത്തിലൂടെ കാട്ടിക്കൊടുത്തു വ്യക്തിവൈശിഷ്ട്യത്തിന്റെ വാടാവിളക്കായി വിളങ്ങിയ ആ ആദർശസ്വരൂപന്റെ സ്മരണയ്ക്കുമുമ്പിൽ സാഷ്ടാംഗം പ്രണമിക്കട്ടെ!

# വിപ്ലവകാരിയായ പന്നിശ്ശേരി

**കുററിക്കാട്ടു നാരായണപിള്ള**

---

> പന്നിശ്ശേരി ചണ്ഡാലരെക്കൊണ്ടു ചൊല്ലിച്ചുസ്ഥാപിച്ചു.
> ജാതി ഒന്നേയുള്ളു. അതു് സംസ്കാരംഎന്ന ജാതി
> യാണ് എന്നു്.

---

**ആദ്യദർശനം:**

എൻെറ വീട്ടിൽനിന്നും ഏതാണ്ടു് നാലഞ്ചു് വിളിപ്പാടു് അകലെയാണു് പന്നിശ്ശേരിവീടു്.

ഉഗ്രപ്രതാപശാലിയായിരുന്ന എൻെറ ചിററപ്പൻ ശ്രീ. പീണ റുംമൂട്ടിൽ കുഞ്ചുപിള്ളയുടെ വീട്ടിലാണു് ഞാൻ താമസിച്ചുവളർന്നതു്. ഒരുദിവസം രാവിലെ, കണ്ടാൽ അസാധാരണത്വമൊന്നും തോന്നാത്ത, വെളുത്തുതടിച്ചു് ഹ്രസ്വകായനായ ഒരു മനുഷ്യൻ നാലഞ്ചാളുമായി വീട്ടിൽവന്നു. അലക്കിവെളുപ്പിച്ച ഒററമുണ്ടും തോർത്തുമായിരുന്നു വേഷം.

അദ്ദേഹം മുറിക്കുള്ളിലേക്കു് കടന്നു, മററുള്ളവർ കോലായിൽ നിന്നു. പെട്ടെന്നു് ചിററപ്പൻ അദ്ദേഹം കിടന്നിരുന്ന ചാരുകസ്സാലയിൽനിന്നും എഴുന്നേററു് അലക്കിത്തേച്ചുവച്ചിരുന്ന ഒരു പുളിയിലക്കരയൻ നേര്യതു് കസാലയിൽ വിരിച്ചിട്ടു് അദ്ദേഹത്തെ ഉപവിഷ്ടനാക്കി. ഒരു വലിയ മനുഷ്യനാണദ്ദേഹമെന്നു് എനിക്കുതോന്നി

ഞാൻ കുഞ്ഞമ്മയോടു് ചോദിച്ചു കഥകളിഭ്രമക്കാരിയായിരുന്ന അമ്മ പറഞ്ഞു. 'അതാണു മോനെ, പൊന്നുണ്ണ്'. ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ അദ്ദേഹത്തെ അങ്ങിനെയാണു വിളിച്ചിരുന്നതെന്നും, ഒരു വലിയ സംസ്കൃത ഭാഷാപണ്ഡിതനും, കഥകളിയാചാര്യനും ഗ്രന്ഥകാരനുമൊക്കെയാണദ്ദേഹമെന്നും അമ്മയിൽനിന്നും മനസ്സിലായി.

ഞങ്ങളുടെ നാട്ടിലെ ഏററവും വലിയ ഒരു ജന്മിയാണദ്ദേഹമെന്നും കൃഷികാര്യങ്ങളിൽ അതീവതൽപരനാണെന്നും അറിയുവാൻ കഴിഞ്ഞു എനിക്കു ബഹുമാനം തോന്നി. കാരണം, അക്കാലത്തു് ജന്മിത്വത്തിൻെറ ചിഹ്നമായി അണിയാറുള്ള വജ്രഖചിതമായ സ്വർണ്ണക്കടുക്കനും കസവു നേര്യതുമൊന്നും അദ്ദേഹം ധരിച്ചിട്ടില്ലായിരുന്നു.

നേർത്തുമിനുസമായ മൽമൽ മുണ്ടിന്റെ ഇടയിലൂടെ മിന്നി ത്തിളങ്ങുന്ന പൊന്നരഞ്ഞാണവും ധരിച്ചിരുന്നില്ല. വളരെ ലളിത മായ ജീവിതചര്യസ്വീകരിച്ചിരുന്ന ഒരുമനുഷ്യൻ. ഏററവും ഒടുവിൽ ഞാൻ അദ്ദേഹത്തെ കണ്ടദിവസം - അഥവാ—സംഭവം പലപ്പോഴും ഓർക്കാറുണ്ട്.

*കൊടിയേററ്:*

ഞാൻ അന്ന് ഹൈസ്കൂൾ ക്ലാസിൽ പഠിക്കുകയായിരുന്നു. ക്ഷേത്രപ്രവേശനവിളംബരം ഉണ്ടാകുന്നതിനുമുമ്പ് ജാതിപ്പിശാച് അതിന്റെ എല്ലാ കരാളദംഷ്ട്രങ്ങളുംകാട്ടി താണ്ഡവനൃത്തം ചെയ്യുന്ന കാലം. തിരുവിതാംകൂറിലെയും കൊച്ചിയിലെയും മഹാരാജാക്ക ന്മാരുടെ കൊട്ടാരങ്ങളിൽ തായ്‌വേരൂന്നി കഥകളിപ്രസ്ഥാനമുൾ പ്പെടെയുള്ള എല്ലാവിധ കേരളീയ കലകളും തഴച്ചുവളർന്നുവന്ന കാലം.

പ്രജാക്ഷേമതൽപരരായ രാഷ്ട്രീയ തമ്പുരാക്കന്മാരുടെ പരി പാവനമായ ഹസ്തങ്ങളിലേക്ക് അധികാരം കൈമാറുന്നതിനു തൊട്ടു മുമ്പുള്ള കാലം,

ഒരു ദിവസം ഞാൻ എന്റെ കുഞ്ഞമ്മയും ഇളയ സഹോദരി യുമൊത്ത് ഞങ്ങളുടെ വീട്ടിനടുത്തുള്ള പടനായർകുളങ്ങര ശ്രീ മഹാ ദേവർ ക്ഷേത്രത്തിൽ കൊടിയേററുകാണുവാൻ പോയി. അന്നുമുത ലഞ്ഞാട്ടു പെരുടിപൂരമായി നടക്കുന്ന പത്തുദിവസത്തെ ഉത്സവത്തി ന്റെ വികാരസാന്ദ്രമായ സങ്കൽപങ്ങളോടെ ഞങ്ങൾ അമ്പലമുററ ത്തെത്തി. കൊടിയേറുന്നതിനുവേണ്ടി നാട്ടിയ ആകാശചുംബി യായ അടയ്ക്കാമരം അൽപം കിഴക്കോട്ടു ചാഞ്ഞുവന്നത് കരക്കാരു നായന്മാരൊത്തുചേർന്ന് താങ്ങിപ്പിടിച്ചുയർത്തുകയാണ്. 'ദുർല ക്ഷണം', 'ദുർലക്ഷണം' എന്നുച്ചത്തിൽ ഉരുവിട്ടുകൊണ്ട്തന്ത്രിമുഖ്യൻ ഈ വർഷം ഉൽസവമില്ലെന്നു പ്രഖ്യാപിച്ചു. മന്ത്രപൂതമായ കൊടി മരം അന്യർ തൊടുന്നതുകാരണം, വലിയ ദുർലക്ഷണമാണ്. ആ കൊടിമരത്തിൽ തിരുമേനി കൊടിയേററുകയില്ല. കൊടിയേറി യില്ലെങ്കിൽ ഉൽസവം നടക്കുകയില്ല. ഞങ്ങളുടെ കരകളിൽ വെ ള്ളിടിപൊട്ടി. കരക്കാരും കണ്ടുനിന്നവരും കേണപേക്ഷിച്ചു. തിരുമേനി വഴങ്ങുകയില്ല,

ക്ഷേത്രത്തിന്റെ തൊട്ടുതെക്കുവശമുള്ള ഒരു വക്കീലാഫീസി ലിരുന്നുകൊണ്ടിതറിഞ്ഞ ശ്രീ. പന്നിശ്ശേരി ഒരീററപ്പുലിയെപ്പോലെ ആ രംഗത്തുചാടിവീണു. കരക്കാരോട് കൊടിമരം നന്നായുയർത്തി നിറുത്തുവാൻ പറഞ്ഞുകൊണ്ട് തന്ത്രഗ്രന്ഥങ്ങളിൽനിന്നും ആധികാ

രികമായി ഒരു ഗാനനിർത്ധരി എന്നതുപോലെ ഒരൊററ വീർപ്പി നൊരു പത്തു ശ്ലോകം ചൊല്ലിക്കേൾപ്പിച്ചുകൊണ്ടു് അതിൽ കൊടി യേററുന്നതിൽ യാതൊരു തെററുമില്ലെന്നു സമർത്ഥിച്ചു. പെണ്ണുങ്ങൾ കുരവയിട്ടു. കരക്കാരാർപ്പുവിളിച്ചു കൊടിമരമുയർന്നു. എന്താ യാലും ആ മരത്തിൽ കൊടിയേററുകയില്ലെന്നു് തിരുമേനി ഉച്ച ത്തിൽ വിളിച്ചുകൂവി. കൂടെ എന്തൊക്കെയോ പുലഭ്യങ്ങളും. പെ ട്ടെന്നു തിരുമേനിയുടെ മർമ്മത്തു് നൂറുശതമാനം മൂർച്ചയുള്ള ഒരു കൂര മ്പു്. ഒരൊററമലി ശ്രീ പന്നിശ്ശേരി പ്രയോഗിച്ചു. ആ ചികിൽ സ ഫലിച്ചു തിരുമേനി താനെ കൊടിയേററി. മുൻകൊല്ലങ്ങളെ അപേക്ഷിച്ചു് പത്തുദിവസത്തെ ഉത്സവവും ഏററവും ഭംഗിയായി നടന്നു ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോൾ അദ്ദേഹം അന്തരിച്ചു.

ഒഴുക്കിനെതിരെ നീന്തുവാൻ കഴിയുന്ന താർക്കികനായ ആ വിപ്ളവകാരിയെ അമ്പലമുററത്തു് അവസാനമായി ഞാൻകണ്ടു. ഞാൻ അദ്ദേഹത്തെ മറന്നു. എന്റെ നാട്ടുകാരായ ശ്രീ; സി.എസ്, സുബ്രഹ്മണ്യൻപോററിയേയും, ശ്രീ. മുഴങ്ങോട്ടുവിള കൃഷ്ണപിള്ള യേയും മറന്നതുപോലെ.

എന്റെ നാട്ടിൽ വിപ്ളവസിദ്ധാന്തത്തിന്റെ തീപ്പന്തമുയ ർത്തിയ ശ്രീകണ്ഠൻചേട്ടനെയും ശ്രീ. കമ്പളത്തു ശങ്കുപ്പിള്ളയേയും മറന്നുതുടങ്ങിയതുപോലെ; പ്രിയങ്കരരായ എന്റെ നാട്ടുകാരോടൊ പ്പം ശ്രീ. പന്നിശ്ശേരിയെ ഞാൻ മറന്നു.

### *എന്റെ ആജീവനാന്താരാധന*

പക്ഷെ, എനിക്കൊരവസരമുണ്ടായി. അദ്ദേഹത്തെ മുഴുവ നായി പഠിക്കുവാനും ജീവിതകാലം മുഴുവൻ മറക്കാതെ ആരാധിക്കു വാനും.

ചന്ദനത്തോപ്പ് വെടിവെയ്പിനെ തുടന്നു് സർക്കാർ പ്രഖ്യാ പിച്ച നൂററിനാൽത്തിനാലു് ലംഘിച്ചു് ഏതാനും ആഴ്ച എനി ക്കു് തിരുവനന്തപുരം സെൻട്രൽ ജയിലിൽ കിടക്കേണ്ടതായിവന്നു. ഒരുവിധത്തിൽ ഞാൻ വശത്താക്കിയെടുത്ത ഒരു പോലീസുകാര ന്റെ സഹായത്തോടെ എന്റെ ജ്യേഷ്ഠന്റെ സുഹൃത്തായ ഒരു പോ ലീസാഫീസറുമായി പരിചയമായി അദ്ദേഹം ശ്രീ പന്നിശ്ശേരി യുടെ ആരാധകനും വലിയ കഥകളിപ്രിയനുമായിരുന്നു. അദ്ദേഹം എനിക്കു വായിക്കുവാനായി പന്നിശ്ശേരിയുടെ മുഴുവൻകൃതികളും ഒരു ഇംഗ്ലീഷ്കൃതിയും തന്നു, 'ശംകരവിജയ'ത്തിലെ താഴെ കുറിക്കുന്ന വരികൾ എന്നെ ഹഠാദാകർഷിച്ചു;

''ഉത്തമസംസ്കാരയുക്തൻ ഉത്തമജാതിയാം,
നെല്ലിൽ-
വിത്തു, വിളവുണക്കെന്നിത്യാദിയാൽ
മേൽത്തരമല്ലെ,
ഉന്നതമായസംസ്ക്കാരം എന്നതാത്മപരി-
ഷ്കാരം
അന്നിരതിശയമാവമാർന്നവൻ
ഭേദ്യക്കാമോ?
മദ്ധ്യമസംസ്ക്കാരവാനാം സിദ്ധവിദ്യനവൻഭേദ-
ബുദ്ധിവിട്ടജ്ഞരായ്ച്ചേർന്നിട്ടദ്ധരിക്കേണമവരെ!''

ഈ അടുത്തകാലത്തു് ശ്രീ. കളർകോട്ട് നാരായണൻനായർ പറയു മ്പോഴാണ് ഈ വരികറം ചൊല്ലുവാനും ഈ ഭാഗം അഭിനയിക്കുവാനും കൊച്ചി മഹാരാജാവ് വിലക്ക കൽപ്പിച്ചിരുന്നു എന്നറിയുവാൻ കഴിഞ്ഞതു്.

ശ്രീനാരായണ ഗുരുദേവൻ ജാതിയെ ആരോഗ്യകരമായി അപഗ്രഥിച്ചിട്ടുണ്ട്, ദിനംപ്രതി മൈക്കിലൂടെ ആ ശബ്ദം നാം കേറംക്കുന്നുണ്ട്,

കാറൽ മാർക്സ് തികച്ചും ശാസ്ത്രീയമായി ജാതിയെ വിശ കലനം ചെയ്യുന്നു്, ജാതി ഒന്നേയുള്ളു. അതു സാമ്പത്തിക ജാതിയാ ണ്. ധനികജാതി—ദരിദ്രജാതി എന്ന രണ്ടേരണ്ടു ജാതിയേ മനു ഷ്യവർഗ്ഗത്തിലുള്ളൂ എന്നാണ്.

ശ്രീ പന്നിശ്ശേരി ഈ രണ്ടു വിശകലനങ്ങളേയും കടത്തി വെട്ടി. അദ്ദേഹം ചണ്ഡാലനെക്കൊണ്ടു ചൊല്ലിച്ചുസ്ഥാപിച്ചു; ജാതി ഒന്നേയുള്ളൂ, അതു സംസ്ക്കാരം എന്ന ജാതിയാണ് എന്നു്.

സംസ്കാരത്തിന്റെ ഉന്നതശൃംഗങ്ങളിൽ നിൽക്കുന്നവർ സാം സ്കാരികമായി പിന്നോക്കം നിൽക്കുന്നവരെ ഉയർത്തിക്കൊണ്ടുവ രുവാൻ ആഹ്വാനംചെയ്യു ആവരികളിൽ. ആ കാലഘട്ടത്തിലെ ഏററവും വലിയ വിപ്ലവകാരിയായിരുന്ന ശ്രീ പന്നിശ്ശേരിയുടെ ഉപദേശം വിവിധ വർണ്ണങ്ങളിലുള്ള വിപ്ലവക്കുപ്പായങ്ങളണിഞ്ഞു നടക്കുന്ന രാഷ്ട്രീയ വിദ്യാർത്ഥികളെങ്കിലും പ്രാവർത്തികമാക്കി യിരുന്നെങ്കിൽ എന്നാശിച്ചുപോവുകയാണ്.

# പന്നിശ്ശേരിൽ ശ്രീ. നാണുപിള്ള:

***വിദ്വാൻ-എ. ഇസ്ഹാക്ക് കരുനാഗപ്പള്ളി.***

ക്ഷേത്രപ്രവേശനസമര കാലഘട്ടം.—സമുദായങ്ങളിൽ ഈഴവ സമുദായം, കൊട്ട പിരികൊണ്ട സമരം ചെയ്ത കാലഘട്ടം. രാജവാഴ്ചക്കാലം ഏകാധിപത്യത്തിൻെറ ദുര്യോധനപ്രതാപം നർത്തനം ചെയ്യുന്ന രാജമണ്ഡലവും മുട്ടുകുത്തുന്ന നിലയിൽ സമരം മൂർച്ഛിച്ചു. അന്നു് സചിവപുംഗവൻ ആയിരുന്ന. സർ—സി. പി. രാമസ്വാമിഅയ്യർ അവർകളുടെ ബ്രഹ്മജ്ഞാനബുദ്ധിയുടെ പ്രഭാവം കൊണ്ടോ ക്ഷേത്രപ്രവേശനസമരത്തിൻെറ നീതിന്യായ പ്രഭാവം കൊണ്ടോ അഥവാ രണ്ടു പ്രഭാവങ്ങളുടെയും നീരക്ഷീരന്യായേനയുള്ള സങ്കലനം കൊണ്ടോ രാജസ്ഥാനം, രാജ്യത്തെ പണ്ഡിതന്മാരുടെ അഭിപ്രായംകൂടി ആരാഞ്ഞു് ക്ഷേത്രപ്രവേശന വിഷയം ചർച്ച ചെയ്തു് തീരുമാനിക്കണമെന്നു് ഉറച്ചു.

പുന്നശ്ശേരി നീലകണ്ഠശർമ്മ അവർകളുടെ നേതൃത്വത്തിൽ അഭിപ്രായങ്ങരം ആരാഞ്ഞുതുടങ്ങി. അദ്ദേഹമാകട്ടെ, കരുനാഗപ്പള്ളിയിൽ വന്നപ്പോരം പ്രധാനമായും പന്നിശ്ശേരി നാണുപിള്ള ജ്യേഷ്ഠൻെറ അഭിപ്രായമാണു് ആരാഞ്ഞതു്. ശ്രീ. ശർമ്മ സവർണ്ണഹിന്ദുക്കരം ഒഴികെയുള്ളവർക്കു് ക്ഷേത്രപ്രവേശനം അനുവദിക്കുന്നതിൽ വിമുഖനായിരുന്നു. കരുനാഗപ്പള്ളിയിൽവച്ചുള്ള സംവാദത്തിൽ നാണുപിള്ളജ്യേഷ്ഠനു് ശർമ്മ അവർകളുടെ ഈ അഭിപ്രായഗതി വ്യക്തമായി. അദ്ദേഹം വേദം, ഉപനിഷത്തു്, സ്മൃതികരം തുടങ്ങിയ ഗ്രന്ഥങ്ങളിൽനിന്നും ഉദ്ധരണികളുന്നയിച്ചുകൊണ്ടു് ക്ഷേത്രപ്രവേശനം എല്ലാവർക്കും അനുവദിക്കേണ്ടതുതന്നെ വേണമെന്നു് സ്ഥാപിച്ചു. പൂർണ്ണചന്ദ്രനിൽനിന്നും ഉതിർന്ന സുധാംശുപൂരം പോലെയുള്ള ഉദ്ധരണികളുടെ പ്രവാഹത്തിൽ അനുഭൂതിയാർന്ന ശ്രീ. ശർമ്മ അവർകളുടെ കപോലഭൂക്കളിൽനിന്നും ആനന്ദബാഷ്പം ഒഴുകുവാൻ തുടങ്ങി. ആ ആനന്ദബാഷ്പം അടങ്ങിയ അവസരത്തിൽ ശ്രീ-ശർമ്മ പന്നിശ്ശേരിൽ നാണുപിള്ള ജ്യേഷ്ഠനെ അഭിനന്ദിച്ച രംഗം അവർണ്ണനീയവും അവാച്യമധുരവും ആണു്.

ക്ഷേത്രപ്രവേശനം ആവശ്യപ്പെട്ടതു് മുഖ്യമായും ഈഴവസമുദായമായിരുന്നു. അവർക്കുതന്നെയും പ്രവേശനം അനുവദിക്കുന്നതിൽ വൈമുഖ്യം ഉണ്ടായിരുന്നു എന്നു് അറിഞ്ഞുകൊണ്ടു് തന്നെ അതിനെ എല്ലാം അതിജീവിച്ചുകൊണ്ടു് ഹിന്ദുമണ്ഡലത്തിലെ അമൃതാനന്ദദർഭിക്ഷരായ എല്ലാ സമുദായക്കാർക്കും ക്ഷേത്രപ്രവേശനം

അനുവദിക്കണമെന്ന അഭിപ്രായം വ്യക്തീകരിച്ചതു് ശ്രീ നാണുപിള്ള ജ്യേഷ്ഠൻ തന്നെയായിരുന്നു. അമൃതിനു് വിശന്ന ഒരു വിഭാഗക്കാർ അമൃതിനു വേണ്ടി സമരം ചെയ്തുകരഞ്ഞു. അമൃതു് വിളമ്പിയപ്പോൾ അമൃതിനുവേണ്ടി വിശന്ന എല്ലാ സമുദായ വിഭാഗക്കാരെയും വിളിച്ചിരുത്തി അമൃതു് വിളമ്പിക്കൊടുത്തു. അപ്രകാരം വിളമ്പിക്കൊടുക്കാൻ തന്നെയാണു് നാണുപിള്ള ജ്യേഷ്ഠൻ വൈദികമായ ഉദ്ധരണികളുടെ അമൃതു് ഒഴുക്കി വിട്ടതു്. അപ്രകാരം ഒഴുക്കിവിട്ട അമൃതിന്റെ ശീതളിമ ബ്രഹ്മജ്ഞാനിയായ സചിവപുംഗവനേയും രാജകൊട്ടാരത്തേയും കോരിത്തരിപ്പിച്ചു. അതുവഴി രാജഭരണഗവണ്മെൻറു് ഹിന്ദുമണ്ഡലത്തിലെ എല്ലാ സമുദായ വിഭാഗത്തേയും സജീവമായി പ്രതിനിധാനം ചെയ്തു കൊണ്ടു് ക്ഷേത്രപ്രവേശന വിളംബരം പ്രഖ്യാപനം ചെയ്തു.

ഒരിക്കൽ ശ്രീ നാരായണഗുരു സ്വാമികൾ കുറെ ശിഷ്യന്മാരോടുകൂടി കരുനാഗപ്പള്ളിയിൽ പുന്നക്കുളത്തുള്ള താഴത്തോട്ടത്തെ ശ്രീ നീലകണ്ഠതീർത്ഥപാദരുടെ ആശ്രമത്തിൽ വന്നു. എല്ലാവരും കുളിച്ചു് ആശ്രമദർശനം നടത്തണം എന്നു് ശ്രീ നാണുപിള്ള ജ്യേഷ്ഠൻ ശ്രീ നാരായണ ഗുരുസ്വാമിയേയും ശിഷ്യന്മാരേയും അറിയിച്ചു സ്വാമി ആകട്ടെ,

ലഭേതവാ പ്രാർത്ഥയിതാ ന വാ ശ്രിയം
ശ്രിയാ ദുരാപഃ കഥമീപ്സിതോ ഭവേൽ.

ഐശ്വര്യത്തെ ആഗ്രഹിക്കുന്നവനു് ഐശ്വര്യം സിദ്ധിച്ചു എന്നും സിദ്ധിച്ചില്ലെന്നും വരാം. എന്നാൽ ആഗ്രഹിക്കുന്ന ആളിനെ ഐശ്വര്യം ഇങ്ങോട്ടുവന്നു് വരിച്ചാലുള്ള സന്തോഷം പോലെ സ്വാമികൾ സന്തോഷപുളകിതനായി സ്വാമികൾ, കൽഹാരസുമങ്ങളാൽ സുരഭിലമായ സൗഗന്ധികപ്പൊയ്കയിലെ അ[illegible]ത്തേയും നാണിപ്പിക്കുന്ന ആശ്രമക്കുളത്തിൽ കുളിച്ചു് സ്വാമി സന്നിധിയിൽ എത്തി. ശ്രീ നാണുപിള്ളയോടു സമേതനായ ശ്രീ നാരായണ ഗുരുസ്വാമികൾ ശിഷ്യന്മാരോടുകൂടി ആശ്രമദർശനവും നടത്തി. ഇങ്ങനെ നാണുപിള്ള ജ്യേഷ്ഠന്റെ സർവ്വജനസമ്മതപരമായ ചരിത്രങ്ങൾ നിരവധിയാണു്.

**ഇനി അദ്ദേഹത്തിൻെറ മതസമന്വയ സ്വഭാവം ഒരല്പമൊന്നു വിവരിക്കാം.**

മുസ്ലീം സമുദായത്തിലേയും ക്രിസ്ത്യൻ സമുദായത്തിലേയും പണ്ഡിതൻമാരോട് കൂറുപുലർത്തി പെരുമാറുന്നതിൽ അദ്ദേഹത്തിനുള്ള കഴിവ് ആരേയും അത്ഭുതപരവശരാക്കുകയും ആദരഭരിതരാക്കുകയും ചെയ്തിരുന്നു. കരുനാഗപ്പള്ളി താലൂക്കിലെ പ്രശസ്ത അറബിപണ്ഡിതരായ ചക്കാലയിൽ മുഹമ്മദുകുഞ്ഞുമൗലവി, കണ്ണംതറയിൽ യൂനുസ്മൗലവി, കല്ലുകടവ് യൂസുഫ്ഇസ്സുദ്ദീൻമൗലവി തുടങ്ങിയ പണ്ഡിതന്മാരും ക്രിസ്തുമതത്തിലെ പല പ്രശസ്തരായ പുരോഹിതന്മാരും നാണുപിള്ള ജ്യേഷ്ഠൻെറ സൗഹാർദ്ദവായ്പിനു വിധേയരായിരുന്നു.

മാതൃഭൂമി വാരാന്ത്യപ്പതിപ്പിൽ പ്രസിദ്ധീകൃതമായ യൂസുഫ് ഇസ്സുദ്ദീൻമൗലവി അവർകളുടെ സംസ്കൃതപ്രേമവായ്പും ഗീത രാമായണം, ഭാഗവതം, ഭാരതം തുടങ്ങിയ ഗ്രന്ഥങ്ങളിലുള്ള അഭിനിവേശവും ആയിരിക്കണം അദ്ദേഹത്തോട് നാണുപിള്ള ജ്യേഷ്ഠനു് അധികം കൂറുപുലരാനുള്ള കാരണമെന്ന് ഞാൻ അഭ്യൂഹിക്കുന്നു. ഇംഗ്ളീഷ് മൗലവി എന്നുകൂടി അപരാഭിധാനമുള്ള യൂസഫ്ഇസ്സുദ്ദീൻമൗലവിയും പന്നിശ്ശേരിൽ ശ്രീ നാണുപിള്ള ജ്യേഷ്ഠനും തമ്മിലുള്ള ആദ്യസംഭാഷണം അസ്മാദൃശന്മാർക്ക് ചിത്രീകരിക്കാൻ സാധിക്കുന്നതല്ല. വിഷയം ഗൂഢാൽ ഗൂഢതമമായിരുന്നു, ഇസ്ലാമിലെ ഏകദൈവ വിശ്വാസം മൗലവിസാഹിബും ഹിന്ദുമതത്തിലെ അദ്വൈതസിദ്ധാന്തവും ജ്യേഷ്ഠനും പ്രതിപാദനം ചെയ്തു എന്ന് പിന്നീട് അറിയാൻ സാധിച്ചു

ഏതു് സമുദായ കാര്യത്തിലും ഇടപെട്ടാൽ അചഞ്ചലമായ നിലപാടായിരുന്നു അദ്ദേഹം എടുത്തിട്ടുള്ളതു്. മരുതൂർക്കുളങ്ങര മുസ്ലിമിങ്ങൾക്ക് ഒരു പള്ളിവേണം. പള്ളി കൊടുക്കാൻ പാടില്ലെന്ന് മരുതൂർക്കുളങ്ങര നിവാസികളായ .അമുസ്ലീമികൾ വാദം മുഴക്കി പ്രതിഷേധ പ്രകടനം നടത്തി. എന്നാൽ പന്നിശ്ശേരി നാണുപിള്ളജ്യേഷ്ഠനാകട്ടെ, ആർക്കും ആദ്ധ്യാത്മികസ്ഥാപനം അനുവദിച്ചു കൊടുക്കണം, അതിനു് പ്രതികൂലമായി നിൽക്കാൻ പാടില്ലെന്നുമാത്രമല്ല കഴിയുന്ന സഹായം കൂടി ചെയ്തുകൊടുക്കണമെന്നും ധീരമായവാദം ഉന്നയിച്ചു. അങ്ങനെ അദ്ദേഹം വിജയത്തിൻെറ നിഃശ്രേണികം കടന്നുകയറി ഈ അനുകൂലമായ കാററു വീശിയതു വഴി പള്ളിക്ക് അധികം വൈകാതെതന്നെ

അനുവാദം കിട്ടി; പള്ളി സ്ഥാപിച്ചു. ഈ അടിസ്ഥാനത്തിൽ മരുതൂർക്കുളങ്ങര മുസ്ലീമീങ്ങൾ എന്നും നാണുപിള്ള ജ്യേഷ്ഠന്റെ പേരിൽ നന്ദിനിർഭരരാണു്.

മുസ്ലീം സമുദായത്തിലേയോ ക്രിസ്ത്യൻ സമുദായത്തിലേയോ ഹിന്ദുസമുദായത്തിലേയോ മറേറതുസമുദായത്തിലേയോ ആകട്ടെ, അവിശ്വാസികളായ അംഗങ്ങളെ തന്റെ വാഗ്മിതകൊണ്ടു് നിരായാസം തത്തംമതവിശ്വാസികളാക്കി മാററാനുള്ള ആ പ്രാഗല്ഭ്യം സർവ്വവിദിതമായിരുന്നു.

ഇനി അദ്ദേഹത്തിന്റെ കേസു തീരുമാനത്തേപ്പററിയും അല്പമൊന്നു പ്രദിപാതിക്കട്ടെ. ഈ കാര്യത്തിൽ അദ്ദേഹം ഊണും ഉറക്കവുമില്ലാതെ സേവനം ചെയ്തിരുന്നു. നായർ തറവാട്ടിലെ സ്വത്തു് മരുമക്കൾക്കായിരുന്നു. അതുമാറി മക്കൾക്കായി. പരിവർത്തനഘട്ടം എത്രസമാകർഷകമായിരുന്നാലും പ്രതിഷേധത്തിന്റെ അസ്വാസ്ഥതകൾ കുറെ നാളത്തേക്കെങ്കിലും പൊന്തിനില്ക്കുമല്ലോ. പരിവർത്തനഘട്ടത്തേപ്പററി ചാരിത്രികമായി അറിയാവുന്ന നാണുപിള്ള ജ്യേഷ്ഠൻ

''കർമ്മേണ്യവാധികാരസ്തേ
മാഫലേഷു കദാചന''

എന്ന ഗീതാസിദ്ധാന്തം ഉൾക്കൊണ്ടുകൊണ്ടു് അനുഷ്ഠിച്ചുവന്നു ഇങ്ങനെ സുപ്രീംകോടതിയിൽ എത്തിയാലും സ്വാസ്ഥ്യം കിട്ടാൻ പ്രയാസമുള്ള പല കേസുകളും തീർച്ച ചെയ്തു് സ്വാസ്ഥ്യം വളർത്തി എടുത്തു. നായർ സമുദായത്തിലെ കേസുകൾ മാത്രമല്ല അദ്ദേഹം ശ്രദ്ധിച്ചിരുന്നതു്. മററു സമുദായങ്ങളിലെ കേസുകളും ആ സംക്രമ കാലഘട്ടത്തിൽ അദ്ദേഹം ശ്രദ്ധിച്ചു് തീർപ്പുകല്പിച്ചിരുന്നു അങ്ങനെയുള്ള കേസുകാരിൽ ഒരു കേസുകാരൻ ആയിരുന്നു ഞാൻ. എനിക്കു് നീതിവിധിച്ചു കിട്ടിയതു് ശ്രീ നാണുപിള്ള ജ്യേഷ്ഠന്റെ നീതിന്യായബോധത്തിന്റെ ഉലച്ചിലററ തീരുമാന വൈഭവം കൊണ്ടായിരുന്നു.

അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളുടെ ആഭ്യന്തരപരമായ വിവരണങ്ങൾക്കു് വിസ്തരഭയം കൊണ്ടു് തുനിയുന്നില്ല ശ്രദ്ധയോടു അവഗാഹത്തോടും കൂടിയ പാരായണം കൊണ്ടു് അനുവാചകർക്കു് ആ ഗ്രന്ഥങ്ങൾ വെളിച്ചം വീശിത്തരുമെന്നു് വിശ്വസിക്കുന്നു.



# ചില മായാത്ത സ്മരണകൾ

കെ. കുഞ്ഞുപിള്ളപ്പണിക്കർ.

**പ്രഥമദർശനം:**

ഉദ്ദേശം നാൽപ്പത്തു കൊല്ലങ്ങൾക്കുമുമ്പാണ്. സംസ്കൃതഭാഷയുടെ പ്രാബല്യം കേരളത്തിൽ കുറഞ്ഞുവരുന്ന കാലം. എങ്കിലും നാട്ടിൻെറ നാനാഭാഗത്തും സംസ്കൃതപാഠശാലകൾ നടക്കുന്നുണ്ടായിരുന്നു. പ്രാദേശികാടിസ്ഥാനത്തിൽ പ്രൈവററ് സംസ്കൃത പാഠശാലകളുടെ പ്രവർത്തനവും ചുരുക്കമായിരുന്നില്ല. ആയിടെ കരുനാഗപ്പള്ളി മരുതൂർക്കുളങ്ങര എന്ന സ്ഥലത്ത് ഒരു സംസ്കൃതപാഠശാല സ്ഥാപിച്ച് പ്രവർത്തനം തുടങ്ങി. 'സേവകൻ' മാസികയുടെ പത്രാധിപർ ആയിരുന്ന കൊച്ചുഗോവിന്ദപ്പണിക്കരാണ് ആ പാഠശാ

**തികഞ്ഞ വിജ്ഞാനി, ഉത്കൃഷ്ടനായ കവി, മികച്ച നാട്യാചാര്യൻ, ഉത്തമപൗരൻ, എല്ലാററിലും മീതേ ആദർശനിഷ്ഠയുള്ള കർമ്മയോഗി ഈ നിലകളിലെല്ലാം സമാരാധ്യനായിരുന്ന എൻെറ ഗുരുനാഥൻ ശ്രീ. പന്നിശ്ശേരി നാണുപിള്ള അവർകൾ.**

ലയുടെ കാര്യത്തിൽ മുൻനിന്നു പ്രവർത്തിച്ചത്. മി. പണിക്കർ എൻെറ സുഹൃത്താണ്. അദ്ദേഹം മേൽപ്പറഞ്ഞ പാഠശാലയിലെ അദ്ധ്യാപകനായിരിക്കണമെന്ന് എന്നോട് ആവശ്യപ്പെട്ടു. ഞാൻ അതിൻപ്രകാരം അദ്ധ്യാപകജോലിയിൽ ഏർപ്പെടുകയും ചെയ്തു.

എനിക്കന്ന് സംസ്കൃതഭാഷയിൽ സാമാന്യപരിചയമേ ഉണ്ടായിരുന്നുള്ളു. കുറെ കാവ്യങ്ങളും ഏതാനും നാടകങ്ങളും അലങ്കാരശാസ്ത്രത്തിൽ കുവലയാനന്ദവും വായിച്ചിരുന്നു. ശാസ്ത്രമാർഗ്ഗങ്ങളിൽ പരിചയം നേടാൻ കഴിഞ്ഞത് പിന്നീടാണ്. അതിനു കൂടുതൽ പ്രചോദനം നൽകിയത് ആ പാഠശാലയിലെ അദ്ധ്യാപനമാണെന്ന

പരമാർത്ഥം തുറന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. അക്കാലത്തുണ്ടായ ചില നിരൂപണങ്ങളും വാഗ്വാദങ്ങളും ലഘുലേഖകളുമൊക്കെ ശാസ്ത്ര പരിശീലനത്തിലേയ്ക്കു് വേഗം കടന്നുചെല്ലാൻ മുറുക്കം കൂട്ടുകതന്നെ ചെയ്തു. അതങ്ങനെ നിൽക്കട്ടെ.

പാഠശാലയിലെ പ്രവർത്തനം മുറപോലെ നീങ്ങുകയാണു് വിദ്വാൻ ശ്രീ കാർത്തികേയൻ (പുല്ലന്തറ) അന്നു മലയാളം വിദ്വാൻ പരീക്ഷയ്ക്കു് സ്വന്തനിലയിൽ പ്രൈവററായി പഠിച്ചുകൊണ്ടിരിക്കുകയായിരുന്നു, അടുത്തു് താമസമായതുകൊണ്ടു് അദ്ദേഹം ചിലപ്പോഴൊക്കെ പാഠശാലയിൽ വരും. ഞങ്ങൾ തമ്മിൽ സാഹിത്യസംബന്ധമായും മററും പലതും സംസാരിച്ചു പിരിയും. ആ പരിചയബന്ധം ഞങ്ങളെ ഉററ സുഹൃത്തുക്കളാക്കി. പിന്നെ സൗകര്യമുള്ളപ്പോഴൊക്കെ മി: കാർത്തികേയൻ പാഠശാലയിൽ വരിക പതിവായി. വരുമ്പോഴൊക്കെ ഒന്നും രണ്ടും സംശയങ്ങൾ കാണും, സംഭാഷണവിഷയമാക്കാൻ. മിക്കവാറുമുള്ള സംശയങ്ങൾക്കു് എന്നിൽനിന്നു പരിഹാരമുണ്ടാവുക എളുപ്പമായിരുന്നില്ല. എങ്കിലും അദ്ദേഹം ആ നടപടി തുടരുകതന്നെ ചെയ്തു. അങ്ങനെയിരിക്കെ, ഒരു ദിവസം മി: കാർത്തികേയൻ ശാകുന്തളത്തിലെ ഒരു സന്ദർഭം സംശയരൂപമായി എന്നോടു ചോദിച്ചു. 'ദക്ഷിണേന പുഷ്പവാടികാം ആലാപയിവശ്രൂയതേ' എന്നതിലെ പ്രയോഗവിശേഷം എന്താണെന്നു്. വ്യാകരണപരിചയമില്ലാത്ത ഞാൻ എന്തുത്തരം പറയും? ഏനപ്പയോഗത്തിൽ ഷഷ്ഠ്യർത്ഥത്തിൽ ദ്വിതീയവരും എന്നാണിതിന്റെ സമാധാനം. പക്ഷേ, അതറിഞ്ഞിട്ടുവേണമല്ലോ പറയാൻ. എന്റെ നിസ്സഹായത ആ സുഹൃത്തിനെ ബോധ്യപ്പെടുത്തി അദ്ദേഹം തുടർന്നു ചിലതെല്ലാം സംസാരിച്ചതിനുശേഷം മടങ്ങിപ്പോയി. രണ്ടുദിവസം കഴിഞ്ഞു് വീണ്ടും ഞങ്ങൾ തമ്മിൽ കാണുകയുണ്ടായി, ഞാൻ ആദ്യമായി അന്വേഷിച്ചതു് ആ സംശയത്തെപ്പററിയായിരുന്നു. മി. കാർത്തികേയൻ സന്തോഷത്തോടുകൂടി പറഞ്ഞു, 'അതുവേണ്ടവണ്ണം പരിഹരിച്ചുകിട്ടി', 'എവിടെനിന്നു്?' ഞാൻ ചോദിച്ചു. 'അടുത്തു് ഒരു മഹാപണ്ഡിതനുണ്ടു്, പന്നിശ്ശേരി നാണുപിള്ള. കേട്ടിട്ടില്ലേ? നേരിടുന്ന സംശയങ്ങൾക്കെല്ലാം ഞാൻ പരിഹാരം നേടുക അദ്ദേഹത്തിൽനിന്നാണു്''. മി. കാർത്തികേയന്റെ ഈ വാക്കുകളിൽ ബഹുമാനാദരങ്ങൾ വ്യക്തമായിരുന്നു. ഞാൻ തീർച്ചപ്പെടുത്തി, പന്നിശ്ശേരിയിൽ പോകണം; ഏതെങ്കിലും ഉപരിഗ്രന്ഥങ്ങൾ ശീലിക്കാൻ ഈ സന്ദർഭം പ്രയോജനപ്പെടുത്തുകയും വേണം. പിൽക്കാലത്തു് വ്യാകരണത്തിലും വേദാന്തത്തിലും എന്റെ ആചാര്യനായിത്തീർന്ന ശ്രീ. പന്നിശ്ശേരി നാണുപിള്ളയെക്കുറിച്ചു് ആദ്യം കേട്ടറിയാൻ സാധിച്ചതു് മേൽപ്പറഞ്ഞ വിധമാണു്.

അടുത്ത ദിവസം നേരത്തേ പാഠശാലവിട്ടു് ഞാൻ പന്നിശ്ശേരിയിലേയ്ക്കു തിരിച്ചു; ഏതാണ്ടു കാൽ നാഴിക കിഴക്കോട്ടു നടന്നുകാണും, അപ്പോൾ വഴിയിൽക്കണ്ട ഒരാളോടു പന്നിശ്ശേരിയിലെ വീടു് ഏതാണെന്നു ചോദിച്ചു. അയാൾ അവിടെ നിന്നുകൊണ്ടുതന്നെ ചൂണ്ടിക്കാണിച്ചുതന്നു. വിശാലമായ വയലിന്റെ നടുവിൽ ഒററപ്പെട്ടു് സാമാന്യം വിസ്താരമുള്ള ഒരു പറമ്പും വടക്കേട്ടത്തു് ഒരു പഴയ വീടും. മറെറാന്നിനോടും ബന്ധപ്പെടാത്ത ആ പറമ്പിന്റെ കിടപ്പും വീടിന്റെ നിലയും ഒരു വക നിസ്സംഗത്വം മൂകഭാഷയിൽ വിളിച്ചറിയിക്കുന്നതായിത്തോന്നി. ഞാൻ നടന്നു വീടിന്റെ തെക്കേ മുററത്തെത്തി. എങ്ങും നിറഞ്ഞ ശാന്തത. ഒരൊച്ചപ്പാടും ഇല്ല. മുററത്തൊരു കറുത്ത മനുഷ്യൻ നില്ക്കുന്നുണ്ടായിരുന്നു. 'അദ്ദേഹമുണ്ടോ?' ഞാനയാളോടു പതിഞ്ഞ സ്വരത്തിലന്വേഷിച്ചു. 'ഉണ്ടു്. തെക്കേ തിണ്ണയിൽ ഇരിക്കുന്നു.' അയാളുടെ മറുപടിയാണു്. വീടിന്റെ തെക്കുവശം പലകതറച്ച മരത്തട്ടി തൂക്കിയിട്ടിരുന്നതുകൊണ്ടു് അകത്തു തിണ്ണയിലിരിക്കുന്ന ആളിനെ പുറത്തുനിന്നു നോക്കിയാൽ കാണുമായിരുന്നില്ല. ഞാൻ അങ്ങോട്ടൊന്നു ശ്രദ്ധിച്ചുനോക്കി. ഒരാൾ ഒരു തുണിക്കസേരയിൽ എന്തോ എഴുതിക്കൊണ്ടിരിക്കുന്നു. കുറേക്കൂടി അടുത്തുനിന്നു ഞാനൊന്നൊച്ചയനക്കി. 'ആരതു്?' അകത്തുനിന്നു് അല്പം കനത്ത മുഴങ്ങുന്ന ഒരു ശബ്ദം. ''കുറേ പടിഞ്ഞാറുനിന്നു വരികയാണു്. ഇവിടെ ഒന്നു കാണാൻ വേണ്ടി.'' എന്റെ മറുപടിയാണു്. 'എന്താ വിശേഷം?'' അകത്തുനിന്നു വീണ്ടും ചോദ്യം, ഞാൻ വിനയപൂർവ്വം അറിയിച്ചു. ''എനിക്കു സംസ്കൃതത്തിൽ അല്പം പരിചയമുണ്ടു്. കൂടുതൽ വല്ലതുമൊക്കെ അറിഞ്ഞാൽ കൊള്ളാമെന്നാഗ്രഹിക്കുന്നു. അതിനായി ഇങ്ങോട്ടു പോന്നതാണു്.'' സംസ്കൃത ഭാഷയോടുള്ള ബഹുമാനം കൊണ്ടായിരിക്കണം എന്റെ വാക്കുകൾ കേട്ടമാത്രയിൽത്തന്നെ അദ്ദേഹം എഴുന്നേററു വെളിയിൽ വന്നു. പൊക്കം കുറഞ്ഞു കൊഴുത്തു തടിച്ച ശരീരം. കനത്ത തലയും പരന്നശിരസ്സും. വിരിഞ്ഞുപൊന്തിയ നെററിത്തടം. പ്രകാശമേറിയ കണ്ണുകൾ. അഗ്രം വളഞ്ഞു നീണ്ട മൂക്കു് എന്തിനും പോരുന്ന മുഖഭാവം. കൊച്ചു കുടവയറു് കൂടെക്കൂടെ തുപ്പുന്ന പ്രകൃതം. ഇതെല്ലാം ഒത്തിണങ്ങിയ ആ ഗംഭീരാകൃതി ഇന്നും എന്റെ ഓർമ്മയിൽ തെളിഞ്ഞുനില്ക്കുന്നു. അതാണു് പ്രതിഭാസമ്പന്നനും മഹാപണ്ഡിതനും ആയിരുന്ന അദ്വൈത വിദ്യാപണ്ഡൻ ശ്രീ. പന്നിശ്ശേരി നാണുപിള്ള അവർകൾ.

**സംസ്കൃത മഹിമ:**

പിന്നെ അദ്ദേഹം വാത്സല്യപൂർവ്വം എന്നോടു പലതും ചോദിച്ചു—പേരു്, താമസസ്ഥലം, പഠിച്ച ഗ്രന്ഥങ്ങൾ, പഠിപ്പിച്ച ഗുരുനാഥൻ—അങ്ങനെ പലതും. ഞാൻ സകലതും വിശദമായി പ

ഞ്ഞുകേൾപ്പിച്ചു. കൂടെ ശാസ്ത്രപഠനത്തിൽ എനിക്കുള്ള താല്പര്യവും. എല്ലാം ശ്രദ്ധിച്ചതിനുശേഷം ആ മഹാനുഭാവൻ തുടർന്നു. ''മഹത്തായ ഒരു ഭാഷയാണ് സംസ്കൃതം. ഭാഷാപരമായ ഗവേഷണത്തിൽ പാശ്ചാത്യപണ്ഡിതന്മാർക്ക് അധികവും സഹായം നൽകുന്നതു് പാണിനിയുടെ അഷ്ടാദ്ധ്യായിയും, പതഞ്ജലിയുടെ ഭാഷ്യവുമാണ്. പാശ്ചാത്യ പണ്ഡിതന്മാർതന്നെ വെളിപ്പെടുത്തുന്ന പരമാർത്ഥമാണിതു്. എന്നു വരുമ്പോൾ സംസ്കൃതത്തിന്റെ മാഹാത്മ്യം ഒട്ടൊക്കെ ഊഹിച്ചുകൂടെ? സംസ്കൃതം ജനിച്ചതു ഭാരതത്തിൽ. ഭാരതീയരായ പലരും ഇന്നു സംസ്കൃതം പഠിക്കാൻ ധാരാളം പണം ചെലവിട്ടു് അമേരിക്കയിലും ജർമ്മനിയിലുമെല്ലാം പോകുന്നു. എന്തൊരു വൈരുദ്ധ്യം! സ്വന്തം മുതൽ കൈകാര്യം ചെയ്യാനറിഞ്ഞുകൂടാത്തതിന്റെ അനിഷ്ടഫലമാണിതു്. മനുഷ്യനായി ജീവിക്കാനാഗ്രഹിക്കുന്നവൻ തീർച്ചയായും സംസ്കൃതം പഠിക്കണം. അതു് കഷ്ടിപിഷ്ടിയായാൽ പോരാ. ഗുരുകുല ക്ലിഷ്ടനായിത്തന്നെ വേണം പഠിക്കാൻ. എങ്കിലേ ആ ഭാഷയുടെ മാധുര്യവും ഗാംഭീര്യവും ആസ്വദിച്ചറിയാനൊക്കൂ. ശരിക്കു ശിക്ഷണം സാധിച്ചവർ അധികം പേരില്ല ഇക്കാലത്തു്. സംസ്കൃത കോളേജുകളിലും പാഠശാലകളിലും നിലവിലിരിക്കുന്ന അഭ്യാസക്രമം തികച്ചും തൃപ്തികരമെന്നു പറഞ്ഞുകൂടാ. എന്റെ അഭിപ്രായത്തിൽ പണ്ടത്തെ ഗുരുകുല സമ്പ്രദായമാണ് സംസ്കൃത ഭാഷ വേണ്ടവണ്ണം പരിചയിക്കാൻ പററിയ ഉപായം. മററു ഭാഷകളെപ്പോലെ അങ്ങിങ്ങു വല്ലതുമൊക്കെ പഠിച്ചതിനുശേഷം മുഴുവൻ മനസ്സിലാക്കാവുന്ന കൂട്ടത്തിലല്ല സംസ്കൃതം. ഇവിടെ ചിലരൊക്കെ വരാറുണ്ടു് പഠിക്കണമെന്നു പറഞ്ഞിട്ടു്. എനിക്കശേഷം സമയമില്ല. അതുകൊണ്ടു പഠിപ്പിക്കുന്ന കാര്യം പ്രയാസമാണ്. പിന്നെ നിങ്ങളുടെ താല്പര്യം കണ്ടതിൽ സന്തോഷം തോന്നുന്നു. സൗകര്യംപോലെ വന്നാൽ ഒക്കുന്നതൊക്കെ പറഞ്ഞുതരാം. അതേ പററൂ.'' അദ്ദേഹം പറഞ്ഞുനിർത്തി. ഞാൻ അപ്രകാരം സമ്മതിച്ചു പിരിഞ്ഞുപോരികയും ചെയ്തു.

പിറേറ ദിവസം മുതൽ പന്നിശ്ശേരിൽ പോവുക, എന്റെ കർത്തവ്യങ്ങളിൽ ഒന്നായിമാറി. സന്ദർഭം കിട്ടുമ്പോഴെല്ലാം അവിടെ പോവുകയും പഠിക്കുകയും പതിവായിത്തീർന്നു. ഗുരുനാഥന്റെ ശിക്ഷണ സമ്പ്രദായം ഒരു പ്രത്യേക രീതിയിലാണ് എനിക്കനുഭവപ്പെട്ടതു്. ഞാൻ അതുവരെ ശീലിച്ചുപോന്നതിൽനിന്നു വ്യത്യസ്തമായ ഒരു സമ്പ്രദായം. അതെന്താണെന്നോ? പഠിതാവിന്റെ ചിന്താശക്തി ബോധനവിഷയത്തിന്റെ ഉപരിമേഖലയിൽ സ്വയം കടന്നു ചെല്ലാൻ ഉതകുന്നമട്ടിലായിരുന്നു അതിന്റെ പോക്കു്. മാതൃകയ്ക്കു് ഒരു ദൃഷ്ടാന്തം പറയാം.

**അധ്യാപനരീതി–വ്യാകരണകാര്യം**

ഞാൻ സിദ്ധാന്ത കൗമുദി പഠിച്ചുകൊണ്ടിരിക്കുകയാണ്. ഒരു ദിവസം ഭാദിയിലെ 'കപോരോലഃ' എന്ന സൂത്രം വ്യാഖ്യാനിക്കുന്ന കൂട്ടത്തിൽ ഗുരുനാഥൻ ഇങ്ങനെ അഭിപ്രായപ്പെട്ടു. 'പാണിനി 'കപ്'ധാതുവിൻെറ രേഫത്തിനു 'ല' കാരം ആദേശിക്കുന്നു. രേഫലകാരങ്ങൾക്കു ശ്രുതി സാമ്യമുണ്ടത്രേ. വ്യഞ്ജനരൂപമായ രേഫവും ലകാരവും, ഋകാര ഌ കാരങ്ങളുടെ അവയവങ്ങളായി കേൾക്കപ്പെടുന്നവയാണ്. ഋ കാരത്തിനും ഌ കാരത്തിനും വൃത്തികാരൻ സാവർണ്ണ്യം വിധിക്കുകയും ചെയ്യുന്നു. 'രഷാഭ്യാം നോണ സമാനപദേ' എന്ന ണത്വവിധിയിലെ രേഫ നിർദ്ദേശത്തിനു ഋ കാരത്തിൻെറ പ്രാതിനിധ്യ കല്പനയുണ്ട്. ഋ കാരം പ്രത്യേകം എടുത്തുപറയാതിരുന്നതുകൊണ്ട് രേഫമുള്ളിടത്തു് ഋ കാരം സിദ്ധമെന്നാണ് ആചാര്യൻെറ വിവക്ഷ. ''ഋ വർണ്ണാന്തസ്യ ണത്വം വാച്യം'' ഈ വാർത്തിക സന്ദർഭം അതിനെ വ്യക്തമാക്കുകയും ചെയ്യുന്നു. കൂടാതെ രപ്രത്യാഹാരംകൊണ്ട് രലങ്ങളുടെ സംജ്ഞാസാമാന്യത്തെ മുൻപേ തന്നെ വ്യവസ്ഥപ്പെടുത്തിയിട്ടുമുണ്ട്. ഈ വിധികളെല്ലാം രേഫത്തിനു ലകാരം ആദേശിക്കുന്നതിൽ യുക്തമായി സഹായിക്കുന്നു. പക്ഷേ, മററൊരുസംശയം. ആദ്യംതന്നെ ധാതുവിനെ ഌ കാരോപധമായി (ക്ഌപ) എന്തുകൊണ്ട് നിർദ്ദേശിച്ചുകൂടാ? അങ്ങനെ ചെയ്താൽ ഌ കാരം ആദേശിക്കാതെ കഴിക്കാമായിരുന്നല്ലോ. ഈ സംശയത്തിൻെറ പരിഹാരം ഇതായിരിക്കണം. വൈദിക സംസ്കൃതത്തിൽ ഌ കാരം കാണുന്നില്ല ലൗകിക സംസ്കൃതത്തിലാണെങ്കിൽ ഌ കാരവിശിഷ്ടമായ രൂപങ്ങൾ കുറഞ്ഞും ഇരിക്കുന്നു. അപ്പോൾ ചുരുക്കമിതാണ്. ഌ കാരം പില്ക്കാലത്തുണ്ടായ ഒരു കൃത്രിമവർണ്ണമായിരിക്കണം. തുടർന്നു ക്ഌപ്തം, അവക്ഌപ്തം ഇത്യാദി ഌ കാര വിശിഷ്ടമായ ശബ്ദങ്ങൾ പ്രചാരത്തിൽ വരികയും ചെയ്തു. അനന്തരം ആവക ശബ്ദങ്ങളെ നിയമവിധേയമാക്കേണ്ടിവന്നപ്പോൾ പാണിനി, മുൻപേയുണ്ടായിരുന്ന ഋകാരോപധമായ കപുധാതുവിനു് ഌ കാരാദേശം ചെയ്തു് രൂപസമർത്ഥനം സാധിച്ചതായി വേണം വിചാരിക്കാൻ''.

**തമോവാദം**

പരിചിതമായ ഏതു ശാസ്ത്രത്തെ സംബന്ധിച്ചും ഗുരുനാഥനു സ്വന്തമായി ഒരു അഭിപ്രായമുണ്ടായിരിക്കും. അതു് കഴമ്പുററതുമായിരിക്കും. ന്യായശാസ്ത്രത്തിലെ തമോവാദത്തെക്കുറിച്ചു് അദ്ദേഹം ഒരിക്കൽ വെളിപ്പെടുത്തിയ അഭിപ്രായം പ്രകൃതത്തിനു തെളിവാണ്. ഗുരുനാഥൻ പറഞ്ഞു: ''നൈയ്യായികന്മാർ തമസ്സിൻെറ ദ്രവ്യത്വത്തെ മാത്രമല്ല, അതിൻെറ അസ്തിത്വത്തേയും നിഷേധിക്കുന്നു. തേജസ്സിൻെറ അഭാവമായതുകൊണ്ട് തമസ്സിനു ദ്രവ്യത്വമില്ലെന്നു സമ്മതി

ക്കാം. എന്നാൽ അതിൻെറ അസ്തിത്വം നിഷേധിക്കുന്നതെങ്ങനെ? അഭാവത്തെ പദാർത്ഥമായി ന്യായശാസ്ത്രത്തിൽ പരിഗണിക്കുന്നു. അപ്പോൾ, തേജസ്സിൻെറ അഭാവമായ തമസ്സ് പദാർത്ഥമെന്നു സമ്മതിക്കണം. പദാർത്ഥത്തിൻെറ അസ്തിത്വം നിഷേധിക്കാനാവില്ല. തത്വത്തിൻെറ സ്ഥൂലരൂപമാണ് പദാർത്ഥം. അതിൻെറ അസ്തിത്വം നിഷേധിക്കുക, മററാരർത്ഥത്തിൽ തത്വത്തെ നിഷേധിക്കുകയായിരിക്കും. ജഡചൈതന്യരൂപമായ പദാർത്ഥങ്ങളുടെ മൂലരൂപമാണല്ലോ തത്വം. അതിനെ നിഷേധിച്ചാൽ പിന്നെ ശാസ്ത്രംകൊണ്ടെന്തു പ്രയോജനം? ഈ കാഴ്ചപ്പാടിൽ തമസ്സിൻെറ അസ്തിത്വനിഷേധം അസംഗതമെന്നു കാണാം. തമസ്സിനു അസ്തിത്വം അസംഗതമാകുമ്പോൾ ദ്രവ്യത്വം സിദ്ധമാകും. നോക്കൂ, സിദ്ധാന്തങ്ങളുടെ പൊരുത്തംകെട്ട പോക്ക്!''

## ക്ഷേത്രപ്രവേശനാന്വേഷണക്കമ്മിററി മുമ്പാകെ:

ശാസ്ത്രകാര്യങ്ങളിൽ ഉപസ്ഥിതി നേടിയ അനേകം പണ്ഡിതന്മാരെ എനിക്കു പരിചയമുണ്ട്. അവരിലാരിലും കാണാത്ത ഒരു സവിശേഷത നമ്മുടെ ചരിത്രപുരുഷനു സ്വഭാവസിദ്ധമായിരുന്നു. പാദരംഗത്തു് ഏതു് പ്രതിയോഗിയേയും തൊട്ടകെട്ടു് അടിപെടുത്താനുള്ള വചഃ കൌശലമായിരുന്നു അതു്. തക്കസമയത്തു് ആവശ്യമായ യുക്തികളും പ്രമാണങ്ങളും പിൻതുണച്ചു സ്വയം ഓടിയെത്തിക്കൊള്ളും. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം അതൊരു സിദ്ധിവിശേഷം എന്നുവേണം കരുതാൻ. ചുരുക്കിപ്പറയട്ടെ 'ഉക്തി പ്രത്യുക്തി മാർഗ്ഗക്രമപരിചയ'മെന്നു് ഉദ്ദണ്ഡശാസ്ത്രികൾ പറഞ്ഞുവച്ച വാദനൈപുണിയുണ്ടല്ലോ അതു് ശ്രീ. നാണുപിള്ളയ്ക്കു് കൂടെപ്പിറപ്പായിരുന്നു. ഒരു സന്ദർഭം ഞാനിവിടെ ഓർക്കുകയാണ്. പ്രഖ്യാതമായ വാദകാര്യമല്ലെങ്കിലും പ്രൗഢിമതികഞ്ഞ ഒരു സംഭാഷണസന്ദർഭം. അവർണ്ണ ഹിന്ദുക്കൾക്കു് ക്ഷേത്രപ്രവേശനം അനുവദിക്കുന്നതിൽ ജനഹിതം ആരാഞ്ഞുകൊണ്ടു് ഗവണ്മെൻറിൽനിന്നും ഒരു കമ്മിററി സംഘടിപ്പിക്കയുണ്ടായല്ലോ മുൻപു്; ക്ഷേത്രപ്രവേശനാന്വേഷണക്കമ്മിററി. ചതുശ്ശാസ്ത്രപണ്ഡിതനായ പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മയായിരുന്നു കമ്മിററിക്കു് നേതൃത്വം കൊടുത്തിരുന്നതു്. നിയമപ്രകാരം താലൂക്കുതോറും അന്വേഷണം നടത്തി കമ്മിററിക്കാർ കരുനാഗപ്പള്ളിയിലെത്തി. താലൂക്കിനെ പ്രതിനിധീകരിച്ചു സംസാരിക്കാൻ ശ്രീ. പന്നിശ്ശേരി ക്ഷണിക്കപ്പെടുകയുണ്ടായി. അദ്ദേഹം യഥാസമയം കമ്മിററി മുൻപാകെ എത്തുകയും ചെയ്തു. കേരളത്തിലെ പേരെടുത്ത രണ്ടു വിദ്വൽപ്രമുഖന്മാർ തമ്മിൽ നടത്തുന്ന സംഭാഷണം കേൾക്കാൻ ജനങ്ങളൊട്ടേറെ തടിച്ചുകൂടിയിരുന്നു. ശ്രീ. നമ്പിയവർകൾ ശാന്തമായി ചോദിച്ചു. 'അവർണ്ണർക്കു് ക്ഷേത്രപ്രവേശനം അനുവദിക്കുന്നതിൽ നിങ്ങളുടെ അഭിപ്രായം എന്താണ്''? ഗുരു

നാഥൻ സഹജമായ വാക്ചാതുരിയോടെ മറുപടികൊടുത്തു. കാര്യമാത്ര പ്രസക്തവും യുക്തിപ്രമാണങ്ങളുടെ വെളിച്ചത്തിൽ ക്ഷേത്രപ്രവേശനത്തെ സമർത്ഥിച്ചുകൊണ്ടുള്ളതുമായിരുന്നു ആ മറുപടി. ചോദ്യകർത്താവ് മറുപടിയുടെ ഉള്ളടക്കത്തിൽ അത്ഭുതപ്പെടുന്നതായി തോന്നി.

അദ്ദേഹം തുടർന്നു: 'ശങ്കരസ്മൃതിയും ബ്രഹ്മസൂത്രശാങ്കരഭാഷ്യത്തിലെ അപശൂദ്രാധികരണവും ജാതിനിഷ്കർഷ ചെയ്യുകാണുന്നല്ലോ; അതിനെന്താണു സമാധാനം?' അതിന്റെ ഉത്തരം കരുത്തുററ ശാസ്ത്രസിദ്ധാന്തങ്ങരം ഉരംക്കൊണ്ട ഒരു ഗംഭീര വാക്പ്രവാഹമായിരുന്നു. ഏതാണ്ടിങ്ങനെ അതു സംഗ്രഹിക്കാം. ''ശാങ്കരസ്മൃതി ശ്രീ. ശങ്കരാചാര്യർ എഴുതിയതെന്നാണല്ലോ വയ്പ്. ഞാനതു വിശ്വസിക്കുന്നില്ല. അദ്വൈതമതസ്ഥാപകനെന്നതിനപ്പുറമേ സർവസംഗപരിത്യാഗം ചെയ്തു് ഒരു ഉത്തമ സംന്യാസികൂടിയായിരുന്ന ശ്രീ. ശങ്കരൻ കേവലം നിരർത്ഥകമായ ജാത്യാചാരങ്ങളെ വ്യവസ്ഥപ്പെടുത്തുന്ന ഒരു ഗ്രന്ഥമെഴുതുമെന്നു് വിശ്വസിക്കാൻ എന്നെപ്പോലുള്ളവർക്കു പ്രയാസമുണ്ടു്. ജാതിതാല്പര്യം നിലനിർത്തി സ്വന്തജീവിതം സുരക്ഷിതമാക്കാൻ സവർണ്ണ ഹിന്ദുക്കളിലാരോ കരുതിക്കൂട്ടി പടച്ചിറക്കിയ അബദ്ധപ്പഞ്ചാംഗമായിരിക്കണം ശാങ്കരസ്മൃതി. അബദ്ധപ്പഞ്ചാംഗമെന്നു പറഞ്ഞതു് വെറുതേയല്ല. ശാങ്കരസ്മൃതിയിൽ പലേടത്തും 'ജന്മി'ശബ്ദം ഉപയോഗിച്ചു കാണുന്നു. നിലവിലിരിക്കുന്ന അർത്ഥത്തിൽ ജന്മിശബ്ദം സംസ്കൃതത്തിൽ സ്വീകാര്യമല്ല. എന്നാൽ ആ ശബ്ദത്തെ അതേ അർത്ഥത്തിൽ സംസ്കൃതമായി അംഗീകരിക്കുക മാത്രമല്ല, അതിനെ അബദ്ധമായി വ്യുത്പാദനം ചെയ്തിട്ടുമുണ്ടു് ശാങ്കരസ്മൃതിയിൽ. ''ലജ'' ധാതുവിനു് പൃഷോദരാദികൊണ്ടു് പൂർവ്വനിപാതം ചെയ്തുണ്ടായ രൂപമാണുപോലും ജന്മിശബ്ദം. ശബ്ദശാസ്ത്രത്തിന്റെ മറുകരകണ്ട ആചാര്യസ്വാമികളിൽനിന്നു് ഇത്തരമൊരപചാരം ഒരിക്കലും പ്രതീക്ഷിക്കാവുന്നതല്ല; മാത്രമോ, പ്രൗഢവും സുന്ദരവുമായ സ്വാമികളുടെ ശൈലിയോടൊട്ടും യോജിക്കാത്തതുമാണു് ശാങ്കരസ്മൃതിയുടെ രചന. ഇതെല്ലാം കണക്കിലെടുക്കുമ്പോരം ശാങ്കരസ്മൃതിയെ പ്രാമാണികമായംഗീകരിക്കുക പ്രയാസമായിരിക്കുന്നു. ഇനി ശേഷിക്കുന്നതു് അപശൂദ്രാധികരണത്തിന്റെ കാര്യമാണു്. അതിൽ ശൂദ്രനു് യജ്ഞാദികർമ്മാധികാരവും ബ്രഹ്മവിദ്യാധികാരവും നിഷേധിച്ചിരിക്കുന്നതു ശരിതന്നെ. ഉപനയനാദി സംസ്കാരമില്ലായ്മയെ അതിനു കാരണമായിപ്പറഞ്ഞിട്ടുമുണ്ടു്.

പക്ഷേ, സംസ്കാരലക്ഷണമായി കല്പിച്ചിട്ടുള്ള ഉപനയനമുണ്ടല്ലോ അതു് ബ്രാഹ്മണമേധാവിത്വം സ്വന്തം നിലനിൽപ്പിനു വേണ്ടിയേർപ്പെടുത്തിയ ചടങ്ങുകളിലൊന്നാണു്. ശൂദ്രാദികളെ ശ്രു

ഷകരാക്കി താഴ്ത്തി നിർത്താൻ മന:പൂർവ്വം പ്രയോഗിച്ച ഒരു വി ലക്കവിദ്യയായിട്ടേ അതിനെ ബുദ്ധിയുള്ളവർ പരിഗണിക്കു. ഭാഷ്യ കാരനായ ശ്രീ. ശങ്കരനും അതു സമ്മതിക്കുന്നതായിവേണം മനസ്സി ലാക്കാൻ. ജന്മംകൊണ്ടു ശൂദ്രനാണെങ്കിലും വിദുരർ സർവവിജ്ഞാ നസമ്പന്നനായതിനെ പൂർവപക്ഷമായെടുത്തു കാണിച്ചിരിക്കുന്ന തിൽനിന്നു് ഇതു് വ്യക്തമാണല്ലോ? കൂടാതെ ശൂദ്രശബ്ദം ജാതി വാചകമായി മുൻകാലത്തംഗീകരിച്ചിരുന്നതുമില്ല. അപശൂദ്രാധി കാരത്തിലെ 'ശുകനാരദശ്രവണാദ്'' എന്നാരംഭിക്കുന്ന സൂത്രംതന്നെ അതിനു തെളിവായിരിക്കുന്നു, 'രൈക്വൻ' എന്ന മഹാസിദ്ധൻ, കുറേപ്പശുക്കളും ദ്രവ്യങ്ങളുമായി തന്നെക്കാണാനെത്തിയ 'ജാനശ്രു തി' എന്ന ക്ഷത്രിയരാജാവിനെ അനാദരവായി ശൂദ്രശബ്ദംകൊണ്ടു സംബോധനചെയ്ത ഒരു കഥ ഛാന്ദോക്യശ്രുതിയിലുള്ളതിനെ സൂ ചിപ്പിക്കുന്നതാണല്ലോ ആ സൂത്രം. 'ശുചാഅഭിദ്രാവ' എന്നു് അ തേ പ്രകൃതത്തിൽ ശൂദ്രശബ്ദത്തെ വ്യുൽപ്പാദിപ്പിച്ചിട്ടുമുണ്ടു്. ഇതെ ല്ലാം വച്ചുനോക്കുമ്പോൾ ജാതിവ്യവസ്ഥയ്ക്കു് ബ്രഹ്മസൂത്രത്തിലെ അ പശൂദ്രാധികാരവും ആശ്രയമല്ലെന്നു സ്പഷ്ടമാണു്''. 'യുക്തിയുക്തവും ശാസ്ത്രപരിനിഷ്ഠിതവുമായ ഈ അഭിപ്രായം ചോദ്യകർത്താവായ പു ന്നശ്ശേരിയെ എന്തെന്നില്ലാതെ സന്തോഷിപ്പിച്ചു. അവർ തമ്മിൽ അന്നുമുതൽ ആത്മസുഹൃത്തുക്കളായി മരണംവരെ കഴിഞ്ഞുപോരിക യും ചെയ്തു.

## പണ്ഡിതനും കവിയും

പണ്ഡിതൻ കവിയാവുകയോ, കവി പണ്ഡിതനാവുകയോ സാധാരണമല്ല. ശാസ്ത്രവൈദുഷ്യവും കവിതയും ഒരുമിച്ചിണങ്ങുക ചുരുക്കമായേ സംഭവിക്കുകയുള്ളു. ഈ പക്ഷം ബലപ്പെടുത്തുന്ന ഒരു പദ്യശകലം കേട്ടിട്ടുണ്ടു്. അതിൻെറ ആശയം ഇതാണു്. ''കവിത യാകുന്ന കന്യക വൈയാകരണനെ പിതാവായും താർക്കികനെ സ ഹോദരനായും വേദാന്തിയെ ചണ്ഡാലനായും മീമാംസകനെ നപുംസ കമായും കരുതി ഉപേക്ഷിച്ചു കാവ്യാലങ്കരണജ്ഞനെ മാത്രം വരനാ യി സ്വീകരിക്കുന്നു. കാവ്യാലങ്കാരങ്ങൾ ശീലിച്ച സുകുമാരബുദ്ധി കൾക്കല്ലാതെ ശാസ്ത്രജ്ഞന്മാർക്കു് കവിത വശപ്പെടുകയില്ലെന്നാണ ല്ലോ ഇതിൻെറ താൽപ്പര്യം. ഈ വിധിക്കു് ഒരപവാദമായിരുന്നു ശ്രീ. പന്നിശ്ശേരി നാണുപിള്ള. സുകുമാരവസ്തുവായ സാഹിത്യത്തി ലും തർക്കവ്യാകരണാദിശാസ്ത്രങ്ങളിലും സരസ്വതി സമനിലയിൽത്ത ന്നെ അദ്ദേഹത്തെ അനുഗ്രഹിച്ചിരുന്നു. 'സാഹിത്യേ സുകുമാരവസ്തു നിദൃഢന്യായഗ്രഹഗ്രന്ഥിലേ-തർക്കേ വാ മയി സംവിധാതരിസമം ലീലായതേ ഭാരതീ' യെന്നു് ശ്രീഹർഷനെപ്പോലെ അവകാശപ്പെ ടാവുന്ന മട്ടിലുള്ളതുമായിരുന്നു ആ അനുഗ്രഹം. അതിൻെറ ഫലമാ യി രസവർഷികളായ അനേകം നിബന്ധരത്നങ്ങൾ ഭാഷാസാഹി

ത്യത്തിനു് ലബ്ധമാവുകയും ചെയ്തു. ചരിത്രപുരുഷനു് സംഗീതത്തിലും നാട്യവിദ്യയിലും കൂടുതൽ പ്രസക്തിയുണ്ടായിരുന്നതുകൊണ്ടായിരിക്കണം എഴുതിയിട്ടുള്ളവയിൽ അധികവും കഥകളി പ്രബന്ധങ്ങളായതു്. നിഴൽക്കൂത്തു്, ഭദ്രകാളീവിജയം, പാദുകാപട്ടാഭിഷേകം, ശങ്കരവിജയം ഇത്രയും കൃതികൾ കഥകളി വിഭാഗത്തിലുൾപ്പെടുന്നു. മയൂരകവിയുടെ സൂര്യശതകം, ഭാഗവതത്തിലെ പ്രഥമസ്കന്ധം, പഞ്ചദശിയിലെ ആദ്യത്തെ രണ്ടു പ്രകരണം ഇവ പരിഭാഷപ്പെടുത്തുകയുമുണ്ടായി. സൂര്യശതകം പരിഭാഷ, പുസ്തകമായി പ്രസാധനം ചെയ്തതാണു്. മററുള്ളവ പൂർത്തിയാക്കാൻ സംഗതിയായില്ല. പിന്നെ നാട്യവിദ്യ ഉപജീവിച്ചു് കഥകളിക്കു പ്രയോജനപ്പെടത്തക്കവണ്ണം ഒരു ശാസ്ത്രഗ്രന്ഥം കുറിപ്പുകളായി എഴുതിസൂക്ഷിച്ചിരുന്നു. അതെല്ലാം അദ്ദേഹത്തിൻെറ കാലശേഷം മകൻ ശ്രീനിവാസക്കുറുപ്പവർകൾ 'കഥകളിപ്രകാരം' എന്ന പേരിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുകയുണ്ടായി. *എൻ. ബി. എസ്സ്.-കാരാണു് ആ പ്രസിദ്ധീകരണത്തിൻെറ ചുമതല ഏറെറടുത്തിരിക്കുന്നതു്.

ബഹുമുഖമായ ശാസ്ത്രവിജ്ഞാനം നേടിയിരുന്നെങ്കിലും വേദാന്തത്തെയാണു് ശ്രീ. പന്നിശ്ശേരി കൂടുതൽ ആദരിച്ചതു്. വേദാന്തമെന്നുവച്ചാൽ അദ്വൈതവേദാന്തം. ശ്രീ ശങ്കരൻെറ അധൃഷ്യമായ യുക്തിവാദങ്ങളും തത്പ്രവർത്തകമായ അദ്വൈതപദ്ധതിയിലെ തത്വസിദ്ധാന്തങ്ങളും ഗുരുനാഥൻ വളരെയധികം ഇഷ്ടപ്പെട്ടിരുന്നു. അതിൻെറ ഒരു സ്ഥൂലപ്രകടനമെന്നു പറയാം ശങ്കരവിജയം കഥകളി. ശങ്കരവിജയത്തിൽ മണ്ഡനമിശ്രനും ശ്രീ ശങ്കരനുമായുള്ള വാദസന്ദർഭം പ്രത്യേകം ശ്രദ്ധാർഹമാണു്. കവിയുടെ വേദാന്ത വിഷയകമായ അഗാധവിജ്ഞാനത്തിൻെറ ഏകദേശ രൂപം അവിടെ കാണാം.

## ജഗന്മിഥ്യാത്വം

വേദാന്തം അധികരിച്ചു് ഗുരുനാഥൻ സംസാരിച്ചിട്ടുള്ള കൂട്ടത്തിൽ പലപ്പോഴും ഒരു കാര്യം എടുത്തുപറയാറുണ്ടായിരുന്നു. ജഗന്മിഥ്യാവാദത്തെപ്പററിയാണതു്. വിവർത്തരൂപമായ ജഗത്തു്, മിഥ്യയാണെന്നു്—അസത്താണെന്നു്-വേദാന്തം നിഷ്കർഷിക്കുന്നുണ്ടല്ലൊ, അതിനെപ്പററി. എന്താണെന്നോ? ''വേദാന്തവിഷയങ്ങൾ പലതും തെററിദ്ധരിക്കപ്പെട്ടിരിക്കയാണത്രെ. അസത്കാര്യവാദംതന്നെ അതിനു തെളിവു്. പ്രപഞ്ചം അസത്താണെന്നു വേദാന്തം അഭിപ്രായപ്പെടുന്നു. അസത്തെന്നാൽ സത്തല്ലാത്തതു്—ഇല്ലാത്തതെന്നർത്ഥം കൺമുമ്പിലുള്ള പ്രപഞ്ചം ഇല്ലാത്തതു് എന്നു പറ

---

*ഒന്നാം പതിപ്പുമാത്രമേ സ. പ്ര. സ. സംഘക്കാർ പബ്ലിഷുചെയ്യാൻ ഏററുള്ളു.

ഞ്ഞാൽ സാധാരണക്കാരൻ അതെങ്ങനെ വിശ്വസിക്കും? പക്ഷേ, പരമാർത്ഥം അതല്ല. മൂന്നു കാലത്തിലും ഒന്നുപോലിരിക്കാത്തതാണ് വേദാന്തിയുടെ അഭിപ്രായത്തിൽ അസത്തു്. പ്രപഞ്ചഗതമായ ഒരു പദാർത്ഥവും എല്ലാക്കാലത്തും ഒരുപോലിരിക്കുന്നില്ല. നിമിഷംപ്രതി മാറിക്കൊണ്ടിരിക്കുന്നു, അങ്ങനെ മാററമുള്ളതാകകൊണ്ടു് വേദാന്തദൃഷ്ടിയിൽ പ്രപഞ്ചം അസത്തായി. മറിച്ചു് പ്രപഞ്ചത്തിന്റെ വ്യവഹാരസത്തയെ—താല്ക്കാലിക സ്ഥിതിയെ—വേദാന്തം നിഷേധിക്കുന്നില്ല. മറെറാരു വാക്കിൽ വ്യവഹാരസത്തയല്ലാതെ പ്രപഞ്ചത്തിനു് പാരമാർത്ഥിക സത്തയില്ലെന്നു മാത്രമേ അസൽകാര്യവാദംകൊണ്ടു വേദാന്തം വിവക്ഷിക്കുന്നുള്ളു. ശാസ്ത്രസിദ്ധാന്തങ്ങൾ ശരിക്കും മനസ്സിലാക്കാത്തതിന്റെ പാകപ്പിഴയാണിതു്''. ഇങ്ങനെ വിജ്ഞേയങ്ങളായ പലതും ആ പണ്ഡിതമൂർദ്ധന്യനിൽനിന്നും നേരിട്ടു മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞിട്ടുണ്ടു്.

## നിസ്സ്വാർത്ഥ പൊതുക്കാര്യപ്രസക്തൻ:

പൊതുക്കാര്യപ്രസക്തനായ ഒരു ഉത്തമപൗരൻകൂടിയായിരുന്നു ശ്രീ. പന്നിശ്ശേരി. കക്ഷി മത്സരത്തിലും അവകാശത്തർക്കത്തിലും പെട്ടു നശിക്കാൻ തുടങ്ങിയ അനേകം കുടുംബങ്ങൾ അദ്ദേഹത്തിന്റെ സാന്നിദ്ധ്യംകൊണ്ടു രക്ഷനേടിയിട്ടുണ്ടു്. അത്തരം കാര്യങ്ങൾക്കു വേണ്ടി എത്ര പ്രയാസങ്ങൾ സഹിക്കാനും ആ കർമ്മയോഗി സന്നദ്ധനായിരുന്നു. എന്തെങ്കിലും പ്രതിഫലം പററുകയോ ശുപാർശയ്ക്കു വഴങ്ങുകയോ അദ്ദേഹത്തിനിഷ്ടമായിരുന്നില്ല. മറെറാരു സവിശേഷതകൂടി. പണ്ഡിതസാധാരണമായ ദാരിദ്ര്യം പന്നിശ്ശേരിയെ തീണ്ടിയിരുന്നില്ല. ലക്ഷ്മീസരസ്വതികൾ സഹാസനാസഹകളെന്ന അപഖ്യാതിക്കു ഒരു മൂർത്തമായ നിഷേധവിധിയായിരുന്നു അദ്ദേഹം. തികഞ്ഞ വിജ്ഞാനി, ഉത്കൃഷ്ടനായ കവി, മികച്ച നാട്യാചാര്യൻ, ഉത്തമപൗരൻ, എല്ലാററിലും മീതേ ആദർശനിഷ്ഠയുള്ള കർമ്മയോഗി ഈ നിലകളിലെല്ലാം സമാരാധ്യനായിരുന്നു എന്റെ ഗുരുനാഥൻ ശ്രീ. പന്നിശ്ശേരി നാണുപിള്ള അവർകൾ. അകാലത്തിലുണ്ടായ അദ്ദേഹത്തിന്റെ ദേഹവിയോഗം മലയാളക്കരയ്ക്കു പൊതുവിലും കരുനാഗപ്പള്ളിയ്ക്കു പ്രത്യേകിച്ചും ഒരു തീരാനഷ്ടമാണു്.

—0—

✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻

''ഞാൻ വേണ്ടതെല്ലാം നാണുപിള്ളയ്ക്കു കൊടുത്തിട്ടുണ്ടു്. ഇനി എല്ലാം അവിടെ നിന്നു ഗ്രഹിച്ചാൽ മതി'' — ശ്രീ. കമ്പളത്തു ശംകുപ്പിള്ളയോടു ശ്രീ. ചട്ടമ്പിസ്വാമിതിരുവടികൾ.

✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻✻

# ശ്രീശങ്കരവിജയം–കഥകളിയിൽ

–ഒരു സഫലപരീക്ഷണം–

— എൻ. വി. കൃഷ്ണവാരര്

> സ്വന്തമായ മാർഗ്ഗം നിർമ്മിച്ചു മുന്നേറിയ, ധീരരും പരീക്ഷണ കുതുകികളുമായ ആട്ടക്കഥാകൃത്തുകളുടെ മുൻനിരയിൽ പന്നിശ്ശേരിൽ നാണുപിള്ളയുടെ സ്ഥാനത്തെ ഒന്നുകൂടി ഉറപ്പിക്കുന്നതാണ് ശ്രീശങ്കരവിജയം ആട്ടക്കഥ.

**മാർഗ്ഗം, ദേശി**

ഭാരതീയരുടെ കലാചിന്തനത്തിലെ ഒരു അടിസ്ഥാന സങ്കല്പമാണ് 'മാർഗം' എന്നും 'ദേശി' യെന്നുമുള്ള വിഭജനം. കല പ്രാചീനവും, ശാസ്ത്രകാരന്മാരാൽ വ്യവസ്ഥാപിതവും ആണെങ്കിൽ, അതു് 'മാർഗം' എന്ന വിഭാഗത്തിലും, പ്രാദേശിക സവിശേഷതകൾ ഉൾക്കൊള്ളുന്നതും അനിയമിതവുമാണെങ്കിൽ, 'ദേശി' എന്ന വിഭാഗത്തിലും ഉൾപ്പെടുന്നു, 'ക്ലാസിക്കൽ' എന്നു് ആധുനികർ വ്യവഹരിക്കുന്നതു് 'മാർഗം'; 'റീജിയണൽ', 'ഫോക്കു്' എന്നെല്ലാം വ്യവഹരിക്കുന്നതു് 'ദേശി'.

**കഥകളി–മാർഗ്ഗം**

'ദേശി' യായി പിറന്നു് 'മാർഗ' മായി വികസിക്കുക എന്നതാണ് മിക്ക കലാരൂപങ്ങളുടെയും ചരിത്രം. കഥകളിയുടെ സ്ഥിതിയും വ്യത്യസ്തമല്ല. പ്രാദേശികങ്ങളായ അനുഷ്ഠാന–വിനോദ യുദ്ധ–കലകളിലൂടെ വളർന്ന കഥകളി കൊട്ടാരക്കര-കോട്ടയം–തമ്പുരാക്കൻമാരുടെയും കപ്പിങ്ങാട്ടു് നമ്പൂതിരി മുതലായ പ്രയോക്താക്കളുടെയും പ്രവർത്തനങ്ങളുടെ ഫലമായി ഏറെക്കുറെ ഇന്നത്തെ രൂപം കൈക്കൊണ്ടു–'മാർഗ' രൂപം കൈക്കൊണ്ടുഎന്നും പറയാം. ഭരതനാട്യശാസ്ത്രത്തിൽ പ്രതിപാദിതമായ അഭിനയ മാർഗത്തോടും, പ്രസിദ്ധ സംഗീതശാസ്ത്രഗ്രന്ഥങ്ങളിൽ പ്രതിപാദിതമായ ഗീത–താളങ്ങളോടും, നാടക നിർമ്മാണം സംബന്ധിച്ചു് സംസ്കൃതത്തിലെ

സാഹിത്യശാസ്ത്രഗ്രന്ഥങ്ങളിലുള്ള സൈദ്ധാന്തിക നിർദ്ദേശങ്ങളോടും, സംസ്കൃത നാടകങ്ങളിലെ പ്രായോഗിക സമ്പ്രദായങ്ങളോടും, കഥകളിയുടെ സാഹിത്യത്തെയും രംഗപ്രയോഗത്തെയും കഴിയുന്നത്ര കൂടുതൽ പൊരുത്തപ്പെടുത്താനായി, പിന്നീട് പണ്ഡിതന്മാരുടെ യത്നം. എങ്കിലും, ജന്മസിദ്ധമായ 'ദേശിത്വ' ത്തിന്റെ പല സവിശേഷതകളും കഥകളിയ്ക്ക് ഇന്നും നഷ്ടപ്പെട്ടിട്ടില്ല. അതിന്റെ സജീവത്വവും, ബഹുജനങ്ങൾക്ക് ഇപ്പോഴും അതിലുള്ള താൽപ്പര്യത്തിനും കാരണം ഈ 'ദേശിത്വ' മാണ്. അതേസമയം, കഥകളിയുടെ ഗൗരവം അതിന്റെ 'മാർഗത്വ' ത്തെ ആശ്രയിച്ചിരിക്കുന്നു.

**രസചിന്ത**

കഥകളിയുടെ സാഹിത്യമായ 'ആട്ടക്കഥ' യെ സംസ്കൃത നാടകത്തോട് അടുപ്പിക്കാൻ ഏററവും സഫലമായി പരിശ്രമിച്ചത് ഉണ്ണായി വാരിയരാണ്. നിർദ്ദിഷ്ടമായ ഒരു ബീജത്തിൽ നിന്ന് വളർന്ന്, പല വിഘ്നങ്ങളെയും അതിജീവിച്ച്, സ്പൃഹണീയമായ ഒരു ഫലത്തിൽ ('കാര്യ'ത്തിൽ) എത്തുന്നതാവണം നാടകത്തിലെ കഥ എന്നത് സംസ്കൃത നാടകകൃത്തുക്കളുടെ അടിസ്ഥാന ധാരണയാകുന്നു. കഥയുടെ ഈ വികാസത്തിന്റെ വ്യത്യസ്ത ഘട്ടങ്ങളെ മുഖം, പ്രതിമുഖം, ഗർഭം, വിമർശം, ഉപസംഹാരം എന്ന് അഞ്ച് 'സന്ധി' കളായി സാഹിത്യശാസ്ത്രകാരന്മാർ പ്രതിപാദിച്ചിട്ടുണ്ട്. കഥയുടെ വികസനം നായകന്റെ പ്രയത്നങ്ങളുടെ ഫലമാവണം. കഥയിൽ ഉടനീളം ഏതെങ്കിലും ഒരു മനോഭാവത്തിന്ന് (രസത്തിന്ന്) പ്രാധാന്യം ഉണ്ടാവുകയും വേണം. നാടകം സർവജനാദൃതമായ ഒരു കലയാകയാൽ അതിലെ നായകൻ ധീരോദാത്തനും മുഖ്യരസം വീരശൃംഗാരങ്ങളിലൊന്നും ആയിരിക്കണമെന്ന് പ്രാചീനഭാരതീയ സാഹിത്യശാസ്ത്രകാരൻമാർ സിദ്ധാന്തിച്ചു. മററു രസങ്ങൾ നാടകത്തിൽ ആവാം; പക്ഷേ, അവപ്രധാനങ്ങളായിക്കൂട. 'ശാന്ത'മെന്നത് നിർവികാരാവസ്ഥയാകയാൽ നാടകത്തിൽ ആ രസത്തിന്ന് സ്ഥാനമില്ല. ഭരതമുനി 'ശാന്ത' ത്തെ രസമായി കണക്കാക്കാതിരുന്നത് ഇക്കാരണത്താലാണ്,

മിക്ക ആട്ടക്കഥാകാരന്മാരും ഇക്കാര്യങ്ങളൊന്നും ശ്രദ്ധിച്ചില്ല. ശൃംഗാരത്തിൽ ആരംഭിച്ച് രൗദ്ര-ഭയാനക-ബീഭൽസങ്ങളിൽ അവസാനിക്കുന്നതാണ് പല ആട്ടക്കഥകളിലും ഇതിവൃത്തം. നായകനേക്കാൾ പ്രാധാന്യം ഉപനായകനോ (കിർമ്മീരവധം) പ്രതിനായകനോ (കീചകവധം) കൈവന്നിട്ടുള്ള ആട്ടക്കഥകളുണ്ട്. വികാരോജ്ജ്വലങ്ങളായ ഏതാനും രംഗങ്ങൾ ഉണ്ടാവണമെന്നല്ലാതെ, തുടർച്ചയായ ഒരു കഥതന്നെ വേണമെന്നവിചാരം പല ആട്ടക്കഥാകൃത്തുകൾക്കും, കഥകളി അഭിനേതാക്കൾക്കുമില്ല.

**പന്നിശ്ശേരിയുടെ മാർഗ്ഗരൂപ സംഭാവന:**

പക്ഷേ, പന്നിശ്ശേരിൽ നാണുപിള്ളയെപ്പോലെ സംസ്കൃത സാഹിത്യത്തിൽ പരിനിഷ്ഠിതമായ പാണ്ഡിത്യം നേടിയ ഒരു ആട്ടക്കഥാകാരന് താത്പര്യമുണ്ടാവുക, സ്വാഭാവികമായും, സംസ്കൃത നാടകങ്ങളുടെ ലക്ഷണങ്ങളും സാഹിത്യശാസ്ത്രനിർദ്ദേശങ്ങളും സ്വന്തം കൃതികളിൽ ഇണക്കിച്ചേർക്കാനായിരിക്കും. അദ്ദേഹം ചെയ്തിട്ടുള്ളതും അതുതന്നെ. കഥകളിക്ക് ''മാർഗ്ഗ''രൂപം നല്കുന്നതിൽ അദ്ദേഹത്തിന്റെ സംഭാവന അവഗണിക്കാനാവാത്തതാണ്.

ഒരു ആട്ടക്കഥയുടെ ഇതിവൃത്തം എന്ന നിലയിൽ ശങ്കരാചാര്യരുടെ ചരിത്രത്തിന് പല പരിമിതികളുമുണ്ട്. പരമശാന്തനായ ഒരു തത്വജ്ഞാനിയെ നായകനാക്കുമ്പോൾ, ശാന്തരസത്തിനല്ലാതെ വീരത്തിന്നോ, ശൃംഗാരത്തിനോ എങ്ങനെ കൃതിയിൽ പ്രാധാന്യം വരും? എല്ലാ കർമ്മങ്ങളും ത്യജിച്ച സന്ന്യാസി നിശ്ചിത ലക്ഷ്യം നേടാനായി പ്രതിബന്ധങ്ങളോടു മല്ലിട്ടു മുന്നേറുന്നതായി എങ്ങനെ ചിത്രീകരിക്കാനാവും? അങ്ങനെ ചിത്രീകരിച്ചില്ലെങ്കിൽ ആട്ടക്കഥയെ സംസ്കൃതനാടകങ്ങളോട് അടുപ്പിക്കുക എന്ന കൃത്യം ഈ കൃതിയിൽ എങ്ങനെ നിർവ്വഹിക്കപ്പെടും?

**പന്നിശ്ശേരിയുടെ മാർഗദർശകൻ:**

''രസഗംഗാധരം'' എന്ന സുപ്രസിദ്ധ സാഹിത്യശാസ്ത്ര ഗ്രന്ഥം രചിച്ച ജഗന്നാഥപണ്ഡിതനാണ് ശ്രീ. നാണുപിള്ളയ്ക്ക് ഇവിടെ മാർഗ്ഗദർശനം നല്കിയതെന്നു തോന്നുന്നു. ദാനവീരം, ദയാവീരം, ധർമ്മവീരം, പാണ്ഡിത്യവീരം തുടങ്ങി വീരരസത്തിന് പല രൂപഭേദങ്ങൾ ഉണ്ടാവാമെന്നു ജഗന്നാഥൻ പ്രസ്താവിച്ചിട്ടുണ്ട്. ശങ്കരാചാര്യരുടെ ജീവിതത്തെ മുന്നോട്ടുനയിച്ച മുഖ്യലക്ഷ്യം, ഹിന്ദുമതത്തിന്നകത്തു വളർന്നുവന്ന പല മതപദ്ധതികളെ നിരാകരിച്ച് വേദാന്ത മതത്തിന്നുള്ള പരമോൽകൃഷ്ടത സ്ഥാപിക്കുകയായിരുന്നു. ഈ ലക്ഷ്യം ശങ്കരാചാര്യർ നേടി എന്ന വസ്തുതയുടെ പ്രതീകാത്മകാവിഷ്കരണമാണ് ആചാര്യന്റെ സർവ്വജ്ഞപീഠാരോഹണം. ''ദുർമ്മതാന്ധതമസം ചെമ്മേനിറഞ്ഞു ഭൂമൌ ധർമ്മം മറഞ്ഞ''പ്പോൾ, ''മാനുഷവടിവേന്തി ജ്ഞാനപ്രകാശം വീണ്ടും ആനയിച്ച'' ശിവന്റെ അവതാരലീല പ്രപഞ്ചനം ചെയ്യുന്ന കഥയിലെ മുഖ്യരസം ''ധർമ്മവീരം'' ആകാതെവയ്യെന്നും, ഈ കഥയിലെ നായകന്ന് നാടകനായകനുവേണ്ട ധീരോദാത്തലക്ഷണങ്ങൾ ഇണങ്ങുമെന്നും കാണുക, ശ്രീ. നാണുപിള്ളയെ സംബന്ധിച്ചിടത്തോളം പ്രയാസമുള്ള ഒന്നായിരുന്നില്ല. മററു പല ആട്ടക്കഥകളിലും കാണുന്നപോലെ, ഉപകഥകൾ വലിച്ചുനീട്ടാതിരിക്കാനും, ഉപനായകർക്ക് നായകാതിശായിയായ പ്രാധാ

ന്യം നൽകാതിരിക്കാനും യത്നിച്ചപ്പോഴും, രംഗവേദിയിൽ കഥകളി വിജയിക്കുന്നതിനു് ആവശ്യമായ വിധത്തിൽ വ്യത്യസ്ത രസങ്ങൾ വൈരുധ്യം കൂടാതെ ആവിഷ്കരിക്കുന്നതിൽ അദ്ദേഹം വിജയിക്കുകയും ചെയ്തു.

ഈ വസ്തുതകൾ പണ്ഡിതവരേണ്യനായ പരീക്ഷിത്തു തമ്പുരാൻ ഈ ആട്ടക്കഥയ്ക്കെഴുതിയ അഭിപ്രായത്തിൽ സംക്ഷിപ്തമായി പ്രതിപാദിച്ചിട്ടുണ്ടു്. ഈ കൃതിയിലെ മുഖ്യരസം, നായകൻെറ ധീരോദാത്തത, വ്യത്യസ്ത രസസന്ന്വേശം മുതലായവയെ സംബന്ധിച്ച തമ്പുരാൻെറ പരാമർശങ്ങൾ, മേല്പറഞ്ഞ പശ്ചാത്തലത്തിൽ മനസ്സിലാക്കപ്പെടേണ്ടവയാണു്.

പല ആട്ടക്കഥാകൃത്തുകളിലും നാം കാണുന്നതു് ഗതാനുഗതികത്വമാണു്. സ്വന്തമായ മാർഗ്ഗം നിർമ്മിച്ച മുന്നേറിയ, ധീരരും പരീക്ഷണകുതുകികളുമായ ആട്ടക്കഥാകൃത്തുകളുടെ മുൻനിരയിൽ പന്നിശ്ശേരിൽ നാണുപിള്ളയുടെ സ്ഥാനത്തെ ഒന്നുകൂടി ഉറപ്പിക്കുന്നതാണു് ശ്രീശങ്കരവിജയം ആട്ടക്കഥ.



---

ഒരു നിർഭയനായ പണ്ഡിതൻ, ശാസ്ത്രവാദത്തിൽ ആരെയും വെല്ലുവിളിക്കത്തക്ക ശക്തിയേറിയ ബുദ്ധിമാൻ, ഒരു നല്ല വാഗ്മി, ഒരു സംഗീത ശാസ്ത്രജ്ഞൻ, ഒരു നാട്യകലാ വിദഗ്ദ്ധൻ, എന്നീ ഏതെല്ലാം യോഗ്യതകൾ അദ്ദേഹത്തിനുണ്ടായിരുന്നു എന്നു് അദ്ദേഹത്തോടു് അടുത്തു പരിചയിച്ചവർക്കേ അറിയാവൂ.

—ആഗമാനന്ദ സ്വാമികൾ.

---

നല്ലവണ്ണം വായിക്കുക. അദ്ധ്യാപകരെ എല്ലാം കണ്ടു വന്ദിക്കുക. ഈശ്വരനെ ഭജിക്കുക. നീ ജയിക്കും. ധൈര്യത്തോടു കർത്തവ്യത്തിൽ ദൃഢനിഷ്ഠനായി പ്രവർത്തിക്കുക. പരീക്ഷ കഴിയുംവരെ മറെറാരു കാര്യത്തിനും ഒരു മാത്രയും ചെലവാക്കരുതു്. മററു കൂട്ടുപഠിത്തക്കാരോടു കൂടിയിരുന്നു പലതും ഉറപ്പിക്കുക.

29-11-1117

ഉടുപ്പും കെട്ടും ഒക്കെ കുറഞ്ഞ തോതിൽ മതി. മേന്മ കാണിക്കാൻ മേനിത്തുണി വാങ്ങേണ്ട. ഉടുപ്പിൻെറ മോടി കാണിച്ചു് ഇവിടത്തുകാരെ വട്ടത്തിലാക്കിയ പടിഞ്ഞാറന്മാരും അതൊക്കെ കുറച്ചു കേവലം നഗ്നതമറയ്ക്കുന്നതേയുള്ളൂ. ഇവിടെയും ജൂബാ ആക്കി. ഇതെല്ലാം ഓർക്കണം.

7-12-1117

(സ്വര്യപുരുഷൻ മകനെഴുതിയ കത്തുകളിൽനിന്നു്)

# നിഴൽക്കുത്ത് ആട്ടക്കഥയും അതിൻെറ പ്രസക്തിയും

—ഡോ: മുരളീകൃഷ്ണ

## വ്യക്തിത്വ വൈവിധ്യം

കവി, പണ്ഡിതൻ, ചിന്തകൻ, ആത്മജ്ഞാനി എന്നീ വിവിധ വ്യക്തി പ്രഭാവത്താൽ കഴിഞ്ഞ തലമുറയ്ക്കു് സുപരിചിതനായിരുന്ന ശ്രീ പന്നിശ്ശേരി നാണുപിള്ളയുടെ നാമം ഇന്ന് പരക്കെ ഓർമ്മിക്കപ്പെടുന്നതു് കഥകളിയുമായി ബന്ധപ്പെട്ട മാത്രമാണ്. ജീവിതത്തിൻെറ വിവിധ കർമ്മമണ്ഡലങ്ങളിൽ പ്രകാശംപരത്തി ജ്വലിച്ചുനിന്ന ആ നക്ഷത്രം അരങ്ങിൽ വീഴ്ത്തിയ നിഴൽ ആ വ്യക്തിത്വത്തിൻെറ സമ്പന്നമായ മററു വശങ്ങളെ ഒട്ടൊക്കെ മൂടിക്കഴിഞ്ഞിട്ടില്ലേ എന്നും സംശയിക്കേണ്ടിയിരിക്കുന്നു.

> **ആട്ടക്കഥാ സാഹിത്യമെന്നതിലേറെ അരങ്ങിലെ പ്രകടനോപാധിയായി ഉൾക്കൊണ്ടുകൊണ്ടാണ് അദ്ദേഹം തൻെറ നാലാട്ടക്കഥകളും വിരചിച്ചത്.**

ശ്രീ. പന്നിശ്ശേരി നാണുപിള്ള എന്ന അൽഭുത പ്രതിഭാസത്തെ കഥകളിയുമായി മാത്രം ബന്ധപ്പെടുത്തിക്കാണുന്നതു് അദ്ദേഹത്തോടു് നീതിചെയ്യലാവില്ല. ഇന്നത്തെ തലമുറയ്ക്കു് ആ വ്യക്തിപ്രഭാവത്തെ പൂർണ്ണമായും മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല എന്നതും ഖേദകരമായ വസ്തുതയാണ്. കേരളത്തിലെ ഒരു കുഗ്രാമത്തിൽ തികച്ചും ഗൃഹസ്ഥനായി ജീവിച്ചുകൊണ്ടു് വിജ്ഞാനത്തിൻെറ വിവിധ മണ്ഡലങ്ങളിൽ സ്വന്തം പരിശ്രമത്താൽ അവഗാഹം നേടി നേതൃനായകത്വം വഹിച്ചു, ഒടുവിൽ ആത്മീയതയിൽ അഭിരമിച്ച മനസ്സുമായി ലോകത്തോടു യാത്രപറഞ്ഞ അൽഭുതകരരായ വ്യക്തിപ്രഭാവസമ്പന്നരിൽ ഒരാളായിരുന്നു ശ്രീ പന്നിശ്ശേരി നാണുപിള്ള. പുതിയ തലമുറയ്ക്കു് ഇത്തരത്തിലുള്ള മഹത്തായ വ്യക്തിപ്രഭാവം പൂർണ്ണമായും നഷ്ടപ്രായമായിക്കഴിഞ്ഞിരിക്കുന്നു.

## ആട്ടക്കഥ-അരങ്ങിലെ പ്രകടനോപാധി

ശ്രീ. പന്നിശ്ശേരി നാണുപിള്ളയുടെ അരങ്ങുമായുള്ള ബന്ധം 'കഥകളിപ്രകാരം' എന്ന ശാസ്ത്രഗ്രന്ഥത്തിലും അദ്ദേഹം വിരചിച്ച നാലോളം ആട്ടക്കഥകളിലും മാത്രമായി ഒതുങ്ങിനിൽക്കുന്ന ഒന്നായിരുന്നില്ല. കഥകളിയുടെ സാഹിത്യത്തിലും അവതരണത്തിലും ജീവിതം മുഴുവനും ഒന്നുപോലെ നിഷ്ണാതനായാണ് അദ്ദേഹം കഴിഞ്ഞത്. ആട്ടക്കഥയെ സാഹിത്യമെന്നതിലേറെ അരങ്ങിലെ പ്രകടനോപാധിയായി ഉൾക്കൊണ്ടുകൊണ്ടാണ് അദ്ദേഹം തന്റെ നാലു ആട്ടക്കഥകളും വിരചിച്ചത്. കുചേലവൃത്തംകഥയുടെ രചയിതാവിന്റെ ഭക്തിയോ ദുര്യോധനവധകർത്താവിന്റെ ഉപാസനയോ ഒന്നുമായിരുന്നില്ല രചനയുടെ പിന്നിൽ ശ്രീ. പന്നിശ്ശേരിക്കുണ്ടായിരുന്ന പ്രചോദനശക്തി. അദ്ദേഹത്തിന്റെ മനസ്സിൽ നിറഞ്ഞുനിന്നത് നാനാവർണ്ണവിലാസിനിയായ കഥകളിയുടെ അരങ്ങുമാത്രമായിരുന്നു. കേരളത്തിന്റേതായ ആ കല പഠിച്ചും പഠിപ്പിച്ചും ആസ്വദിച്ചും ജീവിച്ച ആ മഹാനുഭാവന്റെ മരണംപോലും അരങ്ങിന്റെ ചട്ടുലമായ ആ ഗന്ധവൈശദ്യം ആസ്വദിച്ചുകൊണ്ടുതന്നെയായിരുന്നു. പ്രിയശിഷ്യനായ ശ്രീ ആതനാട്ട ശിവരാമപിള്ളയെക്കൊണ്ട് 'കമലദളം' ആടിപ്പിച്ച് കണ്ടുരസിച്ചുകൊണ്ടിരിക്കെയാണ് മരണം അദ്ദേഹത്തെ പ്രാപിച്ചത്.

ഇത്തരത്തിൽ അരങ്ങിന്റെ എല്ലാ മണ്ഡലങ്ങളിലും ഒന്നുപോലെ നിഷ്ണാതനായിരുന്ന ഒരാൾ രചിക്കുന്ന ആട്ടക്കഥയെ വെറും നൃത്യസാഹിത്യം എന്നതിലുപരി സർവ്വസമർത്ഥകമായ അരങ്ങിന്റെ പ്രകാശനം എന്ന നിലയിൽ കാണുകയും പഠിക്കുകയും ചെയ്യേണ്ടതുണ്ട്. കഥകളിഅരങ്ങിന്റെ സാധ്യതകളെ എത്രമാത്രം ഉൾക്കൊള്ളാനും ചൂഷണംചെയ്യാനും കഴിയുന്നു എന്നതിലാണ് ഇത്തരത്തിലുള്ള രചനയുടെ പ്രസക്തി. അരങ്ങുമായുള്ള സുദീർഘമായ പരിചയം എങ്ങനെ നളചരിത കർത്താവിനു അരങ്ങിനേയും കവച്ച് വളർന്നുനിൽക്കുന്ന ഒരു മഹാകാവ്യം സൃഷ്ടിക്കാൻ കാരണമായി എന്നതും ഇവിടെ സ്മരണീയമാണ്. ശ്രീ പന്നിശ്ശേരി നാണുപിള്ളയുടെ കാര്യത്തിലും ഇതുതന്നെയാണ് സംഭവിച്ചത്. അരങ്ങിൽ അന്നോളം നിലനിന്ന പതിവുരീതികളിൽനിന്നും തികച്ചും ഭിന്നവും എന്നാൽ ക്ലാസിക്ക് കഥകൾക്കൊപ്പം രസനീയവുമായ ഒരു ആട്ടക്കഥയുടെ രചനയിലൂടെ കഥകളിക്ക് പുതിയ രൂപവും ഭാവവും പകർന്നു നൽകാൻ ശ്രീ. പന്നിശ്ശേരിക്ക് കഴിഞ്ഞു.

## ഏററവും പ്രകാശംനേടിയ കഥ

ശ്രീ. പന്നിശ്ശേരി നാണുപിള്ള രചിച്ച നാലു് ആട്ടക്കഥകളിൽ ഏററവും പ്രകാശം നേടിയതു് 'നിഴൽക്കുത്തു്'' കഥയാണു്.

അന്നത്തെ കഥകളി നടന്മാരിൽ അഗ്രഗണ്യനായിരുന്ന ശ്രീ. മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കരാശാന്റെ പ്രേരണകൊണ്ടാണ് ഇത്തരത്തിലൊരാട്ടക്കഥ താൻ രചിക്കാൻ ഇടയായതെന്ന് ഗ്രന്ഥകർത്താവു തന്നെ തുറന്നു പറഞ്ഞിട്ടുണ്ട്. അതു് പില്ക്കാലത്തു് അരങ്ങിലെ അത്ഭുതങ്ങളിലൊന്നായി പരിണമിക്കുകയുംചെയ്തു. നിഴൽക്കുത്തു കഥ അരങ്ങിൽ നേടിയ വിജയംതന്നെ ഗ്രന്ഥകർത്താവിന്റെ കഥകളി സംസ്കാരത്തിന്റെ വ്യക്തമായ നിദർശനമാണു്,

കഥകളിയുടെ അരങ്ങിൽ അവതരിപ്പിക്കാനായി സുഹൃത് പ്രേരണയാൽ രചിക്കപ്പെട്ട ഒരു കാവ്യനാടകം മാത്രമായി നിഴൽക്കുത്തിനെ കാണുന്നതു് ആ ഗ്രന്ഥത്തോടു് നീതിചെയ്യലാവില്ല. മററു് അവകാശവാദങ്ങളിൽ നിന്നൊക്കെ വിനയത്തോടെ ഒഴിഞ്ഞു നിന്നു് കർമ്മകാരയിതൃത്വം സുഹൃത്തിന്റെ ചുമലിൽ ഉറപ്പിക്ക മാത്രമാണു് ഗ്രന്ഥകാരൻ ചെയ്തതു്. എഴുത്തുകാരന്റെ ഹൃദയത്തിന്റെ ചരായ എഴുതുന്ന വരികളിലും ഭാവങ്ങളിലും പകർത്തപ്പെടുന്ന പൂർവ്വകാവ്യ സിദ്ധാന്തം ഇവിടെ പൂർണ്ണമായും അന്വർത്ഥമായിരിക്കുന്നു. കഥകളി അരങ്ങിന്റെ ഏററവും നിഗൂഢമായ നാഢിഞരമ്പുകൾ പോലും തൊട്ടറിയാൻ കഴിഞ്ഞ ഒരു വിദഗ്ദ്ധ മനസ്സിന്റെ രചനയായി നിഴൽക്കുത്തു് പരിണമിച്ചു. ഈ കാവ്യനാടകത്തിനു് കഥകളി സാഹിത്യത്തിലുള്ള പ്രാധാന്യവും അതിന്റെ രചനയ്ക്കുപിന്നിൽ ഒളിഞ്ഞിരിക്കുന്ന സാമൂഹ്യപ്രസക്തിയും ഇന്നും വേണ്ട വിധത്തിൽ പഠനവിഷയമായിട്ടില്ല എന്നതു് തികച്ചും ഖേദകരമായ ഒരു വസ്തുതയാണു്. കൂടുതൽ പഠനവും ഗവേഷണവും ആവശ്യമുള്ള ഒരു കാവ്യശാഖയാണു് ഇതു്.

**നിഴൽക്കുത്തിൽ വരുത്തിയ പരിവർത്തനം:**

കഥകളി മർമ്മജ്ഞനായ ഗ്രന്ഥകാരൻ സ്വയം ഒരു കഥാകർത്താവിന്റെ വേഷമണിഞ്ഞപ്പോഠം വർഷങ്ങളായി താൻ അരങ്ങിൽനിന്നും വലിച്ചെടുത്ത മധു മുഴവൻ പാകപ്പെടുത്തി അരങ്ങിലും മനസ്സിലും ഒന്നുപോലെ രസനീയമാകുന്ന ഒരു സുധാസഞ്ചയം സൃഷ്ടിക്കുകയായിരുന്നു. വർഷങ്ങളായി പതിവുചാലുകളിൽ മാത്രം കറങ്ങിക്കൊണ്ടിരുന്ന കഥകളിയെ പുതിയ ഒരു പരീക്ഷണത്തിന്റേയും പരിവർത്തനത്തിന്റേയും വിഹായസ്സിലേക്കു് കൊണ്ടുചെന്നെത്തിക്കാനും അതിലൂടെ ഗ്രന്ഥകാരനു് കഴിഞ്ഞു. കഥയിലും അവതരണത്തിലും വരുത്തിയ വിപ്ലവകരമായ ഈ പരിവർത്തനമാണു് നിഴൽക്കുത്തിനെ മററു് ആട്ടക്കഥകളിൽനിന്നും മാററി നിർത്തുന്നതു്.

തികച്ചും കേരളീയമായ ഒരു കലയാണു് കഥകളി എന്നിരിക്കിലും കഥകളിയരങ്ങിൽ വരുന്ന വേഷങ്ങളും അവിടെ പ്രസരിക്കുന്ന കാവ്യസംസ്കാരവും പൂർണ്ണമായും പുരാണപ്രോക്തവും ക്ലാസിക്

തലത്തിലുള്ളതുമാണ്. തുള്ളലിൽ ദൃശ്യമാവുന്ന വിധത്തിലുള്ള കേരളീയത കഥകളി അരങ്ങിന് ഇപ്പോഴും പൂർണ്ണമായും ഇല്ലതന്നെ. സാധാരണ മനുഷ്യരും ഗ്രാമ്യസംസ്കാരവും ഒട്ടുംതന്നെ അവിടെ പ്രതിഫലിക്കപ്പെടുന്നില്ല. കഥയുടെ ക്ലാസിക്ക് തലത്തിലുള്ള ആവിഷ്ക്കാരത്തിനിടയിൽ വല്ലപ്പോഴും ഒരു കഥാപാത്രം അത്തരത്തിലുള്ള സങ്കേതം ആവിഷ്കരിച്ചാലായി എന്നുമാത്രം. പിന്നെ നടന്മാരാണ് തങ്ങളുടെ അതിസമർത്ഥമായ ആവിഷ്കരണത്തിലൂടെ കഥാപാത്രങ്ങൾക്ക് കഴിയുന്നത്ര കേരളീയത നല്കിക്കൊണ്ടിരുന്നതും. നടന്മാർ പുരാണ കഥാപാത്രങ്ങളെ അരങ്ങിൽ അവതരിപ്പിച്ചുകൊണ്ടിരുന്നപ്പോഴും ആട്ടക്കഥാകാരന്മാർ പുതിയ കഥകൾ രചിച്ചുകൊണ്ടിരുന്നപ്പോഴുമൊക്കെ ക്ലാസിക്ക് പാരമ്പര്യം നിലനിർത്താനുള്ള ബോധപൂർവ്വമായ ശ്രമം എപ്പോഴും പിന്നിലുണ്ടായിരുന്നു. ഇവിടെയാണ് 'നിഴൽക്കുത്തി'ന്റെ ഏററവും വലിയ പ്രസക്തി ദൃശ്യമാകുന്നതു്. അരങ്ങിൽ നടത്തിയ അതിധീരമായ ഒരു പരീക്ഷണത്തിലൂടെ ക്ലാസിക്കും ഗ്രാമ്യവുമായ സാംസ്കാരിക സവിശേഷതകളെ സമർത്ഥമായ വിധത്തിൽ സമാകലനം ചെയ്തു് അരങ്ങിൽ വിജയിക്കുന്ന ഒരു കഥ സൃഷ്ടിച്ചുകൊണ്ടു് ഗ്രന്ഥകാരൻ ഒരു പരിവർത്തനത്തിന് തുടക്കം കുറിക്കുകയും ചെയ്തു.

മാവാരതം നിഴൽക്കുത്തു പാട്ടിൽനിന്നും എടുത്ത ഗ്രാമ്യകഥയുടെ അസ്ഥിവാരത്തിലാണ് ശ്രീ. പന്നിശ്ശേരി നാണുപിള്ള തന്റെ നാട്യകാവ്യസൗധം പടുത്തുയർത്തിയതു്. ഇത്തരത്തിൽ ഒരു കഥ തന്റെ കാവ്യരചനയ്ക്കായി തിരഞ്ഞെടുക്കാനും തികച്ചും പുതിയ രൂപത്തിലും ഭാവത്തിലുമുള്ള കുറെ കഥാപാത്രങ്ങളെ അരങ്ങിൽ അവതരിപ്പിക്കാനും ഗ്രന്ഥകാരനെ പ്രേരിപ്പിച്ചതു് അദ്ദേഹത്തിന്റെ സവിശേഷമായ വ്യക്തിപ്രഭാവവും സംഭിന്നമായ മനോനിലയും തന്നെയായിരിക്കണം. സ്രഷ്ടാവ് തന്റെ ഹൃദയത്തെ ഛായയിലാക്കുമ്പോൾ അതിൽ പ്രതിഫലിക്കുന്നതു് സ്വന്തം ഹൃദയത്തിന്റെ നിഴൽതന്നെയാവും. നിഴൽക്കുത്തിന്റെ രചനയിലും സംഭവിച്ചതു് ഇതുതന്നെയാണ്. മാവാരതത്തിന്റെ രത്നശേഖരത്തിൽനിന്നും തിരഞ്ഞെടുത്ത കുറെ മുത്തുകളെ തികച്ചും ഗ്രാമ്യമായ കുറെ സങ്കല്പബിംബങ്ങളുമായി വിലയിപ്പിച്ച മഹാകാവ്യലക്ഷണസമ്പന്നമായ ഒരു കൃതി സൃഷ്ടിക്കയാണ് അദ്ദേഹം ചെയ്തതു്. ആ കാവ്യത്തിലൂടെ കഥകളിഅരങ്ങിന്റെ വിശാലമായ സാധ്യതകളെ പൂർണ്ണമായും ചൂഷണം ചെയ്യാനും അദ്ദേഹത്തിനു കഴിഞ്ഞു. വിവിധ രസങ്ങളുടെ സമ്മോഹനമായ സമ്മേളനത്തിലൂടെ കഥയെ അരങ്ങിൽ ഏവർക്കും രസനീയമായ വിധത്തിൽ സങ്കല്പിക്കാനും അദ്ദേഹം തുനിഞ്ഞു. കഥകളിയുടെ അരങ്ങുമായുള്ള സുദീർഘബന്ധത്തിലൂടെ താൻ സ്വാംശീകരിച്ച കലാസംസ്കാരം മുഴുവൻ കഥയിലൂടെ അവതരിപ്പിച്ചുകൊണ്ടു് അവയിലുടനീളം തന്റെ വ്യക്തിത്വത്തിന്റെ പൂർണ്ണമായ നി

ഴൽ പ്രസരിപ്പിക്കാനും കഴിഞ്ഞു എന്നതാണ്' നിഴൽക്കുത്തിന്റെ ഏറ്റവും വലിയ നേട്ടം.

**മലയൻ നായകവേഷം:**

നിഴൽക്കുത്തു കഥയിൽ പ്രത്യക്ഷപ്പെടുന്ന കഥാപാത്രങ്ങളെല്ലാംതന്നെ കഥകളിയുടെ അരങ്ങിൽ സുപരിചിതരാണ്. മഹാഭാരതത്തിലെ കഥാപാത്രങ്ങളെ മാററിനിറുത്തിയാൽ കഥകളിരംഗം തികച്ചും ശൂന്യമായിത്തീരും. മനുഷ്യമനസ്സുകളിൽ നിറഞ്ഞുനില്ക്കുന്ന ഈ മഹത്തായ കഥാപാത്രങ്ങൾക്കൊപ്പം തികച്ചും ഗ്രാമ്യകഥാപാത്രങ്ങളായ മലയനേയും മലയത്തിയേയും അവതരിപ്പിക്കുക എന്ന ധീരമായ പരീക്ഷണമാണ്' നിഴൽക്കുത്തിൽ കാണുന്നതു്. മഹത്തായ മനുഷ്യജീവിതങ്ങൾക്കൊപ്പം സാധാരണ മനുഷ്യരുടെ ജീവിതചര്യകളും അങ്ങനെ അരങ്ങിലേക്ക്' കടന്നുവന്നു. നിഴൽക്കുത്തു്' കഥയിലൂടെ കടന്നുപോകുന്ന ആസ്വാദകന്റെ ശ്രദ്ധ ഏററവും കൂടുതൽ പതിയുന്നതു്' പ്രധാന കഥാപാത്രങ്ങളായ മലയനിലും മലയത്തിയിലുമാണ്'. പാണ്ഡവ കൗരവാദികൾ കഥാനായക സ്ഥാനങ്ങളിലുണ്ടെങ്കിലും കഥ കേന്ദ്രീകരിക്കപ്പെട്ടിരിക്കുന്നതു മുഴുവൻ മലയദമ്പതികളെ ചുററിയാണല്ലോ. നായകനായി കഥയിൽ അവരോധിക്കപ്പെട്ടിട്ടില്ലെങ്കിലും നായകസ്ഥാനം മലയനുതന്നെയാണ്'. മലയനാണ്' നിഴൽക്കുത്തു്' കഥയുടെ കേന്ദ്രബിന്ദു. പുരാണ പുരുഷന്മാരും ദിവ്യാത്മാക്കളും വിഹരിച്ചുകൊണ്ടിരുന്ന കഥകളിയുടെ അരങ്ങിൽ തികച്ചും സാധാരണക്കാരായ രണ്ടു ഗ്രാമ്യകഥാപാത്രങ്ങളെ നടുനായകസ്ഥാനം നല്കി പ്രതിഷ്ഠിച്ചുകൊണ്ടു്' പാത്രസൃഷ്ടിയിൽ ഏററവും വലിയ വിപ്ലവകരമായ ഒരു പരീക്ഷണം നടത്തുകയായിരുന്നു ഗ്രന്ഥകാരൻ ചെയ്തതു്. കൃതി രചിക്കപ്പെട്ട പശ്ചാത്തലവും ഗ്രന്ഥകർത്താവിന്റെ ജീവിതവും അടുത്തടുത്തുവച്ചു നിരീക്ഷിച്ചാൽ മാത്രമേ ഈ രചനയുടെ ഏററവും പ്രകടമായ സാമൂഹ്യപ്രസക്തി മനസ്സിലാക്കാൻ കഴിയൂ. ലൗകികജീവിതത്തിന്റെ കുത്തൊഴുക്കിൽ ആവോളം മുങ്ങിനിന്ന ശ്രീ. പന്നിശ്ശേരി നാണുപിള്ള ഏററവും കൂടുതൽ വ്യക്തിപ്രഭാവം പ്രദർശിപ്പിച്ചതു്' ആത്മീയാന്വേഷണത്തിലായിരുന്നല്ലോ. ശ്രീ. നീലകണ്ഠതീർത്ഥപാദരെ ഗുരുസ്ഥാനത്തു്' അവരോധിക്കയും വിദ്യാധിരാജനായ ശ്രീ. ചട്ടമ്പിസ്വാമികളിൽനിന്നും ആത്മീയോപദേശം നേടുകയും ചെയ്തിരുന്ന ഗ്രന്ഥകാരൻ ജീവന്മുക്തപദത്തിലേക്ക്' ഉയരുകയും ചെയ്തു. ശ്രീ. പന്നിശ്ശേരി നാണുപിള്ള ജീവിച്ചതു്' കേരളത്തിന്റെ സാമൂഹ്യാന്തരീക്ഷത്തിൽ പരിവർത്തനത്തിന്റെ ഏററവും ഫലദായകങ്ങളായ അടിയൊഴുക്കുകൾ ഉയിർക്കൊണ്ട ഒരു കാലത്തായിരുന്നു. പരിവർത്തനത്തിന്റെ നടുനായകത്വം വഹിച്ച രണ്ടു്' ആത്മീയാചാര്യന്മാരായിരുന്ന ശ്രീ. ചട്ടമ്പിസ്വാമികളും നാരായണഗുരുദേവനും. ഇവരുമായുള്ള നിരന്തര സാമീപ്യത്തിലൂടെ

പരിവർത്തനത്തിന്റെ അലകളെ തന്റെ മനോസാഗരത്തിലേക്ക് പ്രവേശിപ്പിക്കാനും ശ്രീ. പന്നിശ്ശേരിക്കു കഴിഞ്ഞു. നിത്യതപ്തമായ മനസ്സുമായി ഉണർന്നിരിക്കുന്ന ഏതും അന്വേഷിക്കും ഒഴിച്ചുനിർത്താനാവാത്ത വിധത്തിൽ അന്ന് ഈ സന്ദേശം സമൂഹമദ്ധ്യത്തിലേക്ക് കടന്നുചെന്നിരുന്നു. ശ്രീ. പന്നിശ്ശേരിയുടെ മനസ്സ് അതു് പൂർണ്ണമായ വിധത്തിൽ ഉൾക്കൊണ്ടിരുന്നു എന്നതിനു് അദ്ദേഹത്തിന്റെ ജീവിതംതന്നെ തെളിവുനൽകുന്നു. മനുഷ്യനെ ഒന്നായി കാണാനും ആ സമത്വത്തിലൂടെ സമുന്നതനായ സാമൂഹ്യ മനുഷ്യനെന്ന സങ്കല്പം സാർത്ഥകമാക്കാനും കേരളത്തിന്റെ ആത്മീയാചാര്യന്മാർ ശ്രമിച്ചുകൊണ്ടിരുന്ന ആ ദശാസന്ധിയിൽ നിഴൽക്കുത്തിന്റെ രചനയിലൂടെ തന്റേതായ സന്ദേശവും സംഭാവനയും പൂർണ്ണമായി അർപ്പിക്കാൻ ശ്രീ. പന്നിശ്ശേരിക്കു കഴിഞ്ഞു.

സമൂഹത്തിന്റെ ഏററവും അടിത്തട്ടിൽ ജീവിക്കുന്ന മലയനെ കേന്ദ്രകഥാപാത്രമാക്കി ഇത്തരത്തിൽ ഒരു നടനകാവ്യം പുനഃസൃഷ്ടിക്കാൻ ഗ്രന്ഥകാരനെ പ്രേരിപ്പിച്ച ചേതോവികാരം ഈ പരിവർത്തനസങ്കല്പംതന്നെയായിരിക്കണം. പുരാണ കഥാപാത്രങ്ങളെക്കാളുപരി കഥാപാത്രത്തിൽ തെളിഞ്ഞുനില്ക്കുന്ന മലയ ദമ്പതികളുടെ സംസ്കാരസമ്പന്നമായ മനസ്സിന്റെ ചിത്രണം ഈ സങ്കല്പത്തിന്റെ സാധൂകരണംതന്നെയാണ്.

ചക്രവർത്തിയും അധിനായകനുമായ സുയോധനന്റെമുന്നിൽ അവസാന നിമിഷംവരെ തന്റെ വ്യക്തിത്വം ബലികഴിക്കാതെ മലയൻ പിടിച്ചുനില്ക്കുന്നു. ഒടുവിൽ അധികാരഗർവ്വത്തിനുമുന്നിൽ നിസ്സഹായനായി സ്വയം സമർപ്പിക്കപ്പെടുകയാണ് ആ കഥാപാത്രം. ആത്മനിന്ദയോടെ ദുർവഹമായ ചതിപ്രയോഗത്തിനു് നിയുക്തനാവുന്ന മലയന്റെ ചിത്രം മഹത്തായ ദുരന്തകഥാപാത്രസങ്കല്പങ്ങളെ ഓർമ്മിപ്പിക്കുന്നു. അധികാരത്തിനുപോലും നിയന്ത്രിക്കാനാവാത്ത മലയത്തിയുടെ മനസ്സ് മറെറാരു പൂർണ്ണ വ്യക്തിപ്രഭാവത്തിന്റെ അനാവരണം നിർവ്വഹിക്കുന്നു.

ശ്രീകൃഷ്ണന്റെ പാദാരവിന്ദത്തിൽ സ്വയം അർപ്പിച്ച പശ്ചാത്താപത്തിലൂടെ ആത്മശാന്തി നേടുന്ന മലയന്റെ ചിത്രം അങ്ങനെ അഗാധമായ ഒരു സാമൂഹ്യമനശ്ശാസ്ത്രത്തിന്റെ സമർത്ഥമായ വിശകലനമായി പരിണമിച്ചിരിക്കുന്നു. അന്നോളമുള്ള ആട്ടക്കഥാസാഹിത്യത്തിലെങ്ങും ഇത്രയേറെ വ്യത്യസ്തവും വിപ്ലവാത്മകവുമായ ഒരു കഥാപാത്രം സൃഷ്ടിക്കപ്പെട്ടിരുന്നില്ല. മലയത്തിയെന്ന കഥാപാത്രത്തിൽ മഹാഭാരതത്തിലെ കുന്തിയുടെ ദുഃഖത്തെ പൂർണ്ണമായും ആവാഹിച്ചുനിർത്താനും ഗ്രന്ഥകർത്താവിനു കഴിഞ്ഞു. പുരാണ കഥാപാത്രങ്ങളുടെ മഹോന്നത തലങ്ങളിലേക്ക് അപരിഷ്കൃതരും സമൂഹത്തിലെ ഏററവും അടിത്തട്ടിൽ ഉള്ളവരുമായ മലയ ദമ്പതികളെ

തുല്യനിലയിൽ സ്ഥാനം നല്കി ഉയർത്തിനിർത്തി അവതരിപ്പിച്ചതാണ് ഈ ആട്ടക്കഥയുടെ ഏററവും പ്രധാനമായ സമൂഹ്യപ്രസക്തി. ഗ്രന്ഥകാരന്റെ ജീവിതവും കാലവും പശ്ചാത്തലമാക്കി കൂടുതൽ ഗവേഷണപഠനത്തിന് വിഷയമാക്കേണ്ടതാണ് ഈ ആട്ടക്കഥ.

നിഴൽക്കുത്തു കഥയിൽ കഥകളി രംഗത്തുനിന്നും താൻ ദീർഘകാലമായി സ്വാംശീകരിച്ച സംസ്കാരം മുഴുവൻ ഉൾക്കൊള്ളിക്കാൻ കഴിഞ്ഞു എന്ന കാര്യം ആദ്യംതന്നെ സൂചിപ്പിച്ചു. ഒപ്പം തനതായ മന്ത്രവാദത്തിന്റേയും ആഭിചാരക്രിയകളുടെയും ദൃശ്യാംശത്തെ ഉൾക്കൊള്ളിക്കാനും അങ്ങനെ രംഗത്തെ കൂടുതൽ പ്രകടനാത്മകമാക്കാനും ഗ്രന്ഥകാരനു സാധിച്ചു. ഗ്രന്ഥകർത്താവ് സംഗീതജ്ഞനും നടനും നാട്യശാസ്ത്രപണ്ഡിതനുമായതു് ഈ സ്വാംശീകരണത്തെ കൂടുതൽ സമ്പന്നമാക്കുകയും ചെയ്തു.

നിഴൽക്കുത്തു കഥയിൽ കഥാപാത്രങ്ങൾക്കെല്ലാം പൂർണ്ണമായ വ്യക്തിത്വവും അഭിനയസാധ്യതയും നൽകാൻ കഴിഞ്ഞതാണ് രചനയുടെ മറെറാരു സവിശേഷത. ഇത്രയും അധികം പച്ചവേഷങ്ങൾ ഒരു രംഗത്തിൽ ഒന്നിച്ച് ആടുന്നതു് ദുര്യോധനവധം കഥയിൽ മാത്രമാണെന്നു തോന്നുന്നു. ദുര്യോധനവധം കഥയിലെ ഏററവും മനോഹരമായ ദൃശ്യഭാഗവും ആ രംഗമാണല്ലോ. നിഴൽക്കുത്തിലും നിബന്ധിച്ചിരിക്കുന്ന പാണ്ഡവസദസ്സിലൂടെ അരങ്ങിന്റെ ദൃശ്യസൗന്ദര്യത്തെ ഏററവും മനോഹരമായ വിധത്തിൽ ആവിഷ്ക്കരിച്ചിരിക്കുന്നു.

നിഴൽക്കുത്തിലെ ഓരോ കഥാപാത്രങ്ങളും നടന്മാർക്ക് ഒരു തരം വെല്ലുവിളി തന്നെയാണ്. ഭീമസേനന്റെ സവിധത്തിൽ നില്ക്കുന്ന പാഞ്ചാലിയുടെ വർണ്ണനയിൽ (പുലർകാലവരാംഗിയെ ഈർഷ്യാകുലമായും....രംഗം 4 പദം 4) നടന്റെ മാററുരച്ചു നോക്കുന്ന ഏകലോചനപ്രയോഗം കാണാം. കോട്ടയം കഥകളിൽ കാണുന്ന രസപുഷ്കലമായ പല രംഗങ്ങളുടെയും പുനരവതരണം നിഴൽക്കുത്തിന്റെ ആദ്യഭാഗത്തുണ്ട്. കാർത്തവീര്യാർജ്ജുനവിജയത്തിലെ കമലദളം പ്രയോഗം ('കാലേസ്ഥിൻ പാർത്ഥ'-രംഗം 5) തുടങ്ങി ചടുലമായ ഇരുന്നാട്ടത്തിന്റെ സമർത്ഥമായ ആവിഷ്കരണവും നിഴൽക്കുത്തിലുണ്ട്. പാണ്ഡവസദസ്സിലെ പദങ്ങളിൽ മനസ്മൃതി തുടങ്ങിയ നീതി ശാസനങ്ങളുടെ പരിചര്യകൾ നിബന്ധിച്ചിരിക്കുന്നു. സ്ത്രീവേഷത്തിന് ഇത്രയേറെ അഭിനയസാധ്യത ഉള്ള മറെറാരു ആട്ടക്കഥ ഉണ്ടെന്നു തോന്നുന്നില്ല. കർത്താവിന്റെ വിപുലമായ ഗ്രന്ഥപരിചയവും സംസ്കൃതത്തിലും മലയാളത്തിലുമുള്ള കവിതാവാസനയും ഒന്നുപോലെ പ്രതിഫലിപ്പിക്കുന്നവയാണ് പദങ്ങളെല്ലാംതന്നെ. കാവ്യഗുണവും സംഗീതമധുരിമയും അഭിനയസാധ്യതയും ഒന്നുപോലെ നിറഞ്ഞുനിൽക്കുന്ന ഈ ആട്ടക്കഥയുടെ രചനയിലൂടെ ആ തൗര്യ

ത്രികസങ്കല്പത്തെ അരങ്ങിൽ പൂർണ്ണമായും ആവിഷ്കരിക്കാൻ കഴിഞ്ഞതുകൊണ്ടാണ് നിഴൽക്കൂത്ത് ഇത്രയേറെ പ്രചാരം നേടിയെടുത്തതും.

## നിഴൽക്കൂത്തിൻെറ ഇന്നത്തെ അഭിനയ ന്യൂനതഃ

നിഴൽക്കൂത്തിൻെറ സാമൂഹ്യപ്രസക്തിയും കവിതാഗുണവും രംഗപ്രയോഗക്ഷമതയും വിലയിരുത്തുമ്പോൾ മനസ്സിലെത്തുന്നത് ഇന്ന് ഈ കഥ രംഗത്ത് അവതരിപ്പിക്കുന്ന രീതിയാണ്. അത് ഒട്ടുംതന്നെ നീതീകരിക്കാവുന്ന വിധത്തിലല്ല എന്നു പറയേണ്ടിവരുന്നു. നിഴൽക്കൂത്തിൻെറ ആദ്യഭാഗം ഇപ്പോൾ ഒരിടത്തും സാധാരണയായി ആടിക്കാണാറില്ല. ദൃശ്യപ്രധാനമായ രണ്ടാംഭാഗം അവതരിപ്പിക്കാനാണ് കൗതുകം കൂടുതലും. നിഴൽക്കൂത്തിൻെറ ഇന്നത്തെ രംഗാവതരണത്തിലൂടെ മാത്രം ഗ്രന്ഥത്തെ പരിചയപ്പെടുന്നവർക്ക് ഒന്നാം പകുതിയിലേ കാവ്യപൗഷ്കല്യവും അഭിനയസങ്കേതവും പൂർണ്ണമായും നഷ്ടപ്പെടുന്നു. രണ്ടാംഭാഗത്തിൻെറ രംഗാവതരണത്തിൽ തന്നെ തികച്ചും ലാഘവത്തോടുകൂടിയ ഒരുതരം സമീപനമാണ് മിക്ക നടന്മാരും കൈക്കൊള്ളുന്നത്.

ത്രിഗർത്തനും മന്ത്രവാദിയും തമ്മിലുള്ള രംഗം മിക്കപ്പോഴും കോമാളിക്കളിപോലെ തരംതാഴുന്നു. മന്ത്രവാദത്തിൻെറ അവതരണത്തിലും പ്രത്യേക ചിട്ടകളൊന്നും തന്നെ ദീക്ഷിക്കാനില്ല. ആവശ്യത്തിലേറെ നാടകീയത നല്കിയാണ് ആ രംഗങ്ങൾ ആവിഷ്കരിക്കുന്നത്. സാധാരണക്കാരൻെറ കയ്യടി നേടാനുള്ള ഈ ചെപ്പടിവിദ്യകളിലൂടെ നഷ്ടമാകുന്നത് കഥയുടെ ഗൗരവും തനിമയുമാണെന്ന സത്യം ഇന്ന് പലരും അറിയുന്നില്ല. ഗ്രന്ഥത്തിനോടും ഗ്രന്ഥകർത്താവിനോടും നീതിചെയ്യാത്ത ഇന്നത്തെ കഥാവതരണം കഥകളിയുടെ ഭാവി സൂക്ഷിപ്പുകാർ പ്രത്യേകം ശ്രദ്ധിക്കേണ്ട ഒന്നാണെന്നു മാത്രം സൂചിപ്പിക്കട്ടെ.

പത്തൊൻപതാം നൂററാണ്ടിൻെറ പൂർവ്വാർദ്ധത്തിൽ കേരളത്തിൽ ഉയിർകൊണ്ട ആത്മീയാചാര്യന്മാർ ആത്മീയതയിൽ അഭിരമിച്ചുകൊണ്ട് ലൗകികതയുടെ പ്രകാശം പ്രസരിപ്പിച്ചപ്പോൾ ലൗകികനും കവിയും ചിന്തകനുമായിരുന്ന ശ്രീ. പന്നിശ്ശേരി നാണുപിള്ള ലൗകിക ജീവിതത്തിൽ ആകണ്ഠം മുങ്ങിനിന്ന് ആത്മീയതയുടെ പ്രകാശം പ്രസരിപ്പിച്ച വ്യക്തിയായിരുന്നു. കഥകളിയുടെ രംഗത്തു മാത്രമായി ഒതുക്കിനിർത്തി അദ്ദേഹത്തെ പഠിക്കാനും വിലയിരുത്താനും ശ്രമിക്കുന്നത് ഒട്ടുംതന്നെ നീതിമത്കരിക്കാവുന്ന പ്രവണതയല്ല. അദ്ദേഹത്തിൻെറ വിശാലമായ വ്യക്തിത്വവും ജീവിതവും പഠനവിഷയമാക്കിയാലേ സാമൂഹ്യരംഗത്ത് അദ്ദേഹം ന

(ശേഷം 151-ാംപേജിൽ അവസാനം)

# ഗുരുവും ശിഷ്യനും

**– സി. പി. അരുമനായകപ്പണിക്കർ –**

---

എല്ലാ വിദ്യകൾക്കും ഗുരു വേണം. നേടിയ വിദ്യ സഫ
ലമാവാനും ഗുരുവിന്റെ അനുഗ്രഹം വേണം. ഈ
സ്ഥിതിയിൽ പഠിക്കയും പഠിപ്പിക്കയും ചെയ്ത
ജീവിതം പരമധന്യമാക്കിയ ഗുരുവും ശി
ഷ്യനുമാണ് ശ്രീ. പന്നിശ്ശേരിയും
ശ്രീ. പണിക്കരും.

---

### ഗുരുശിഷ്യബന്ധം:

ആർഷഭാരതം പണ്ടേ ഗുരുശിഷ്യബന്ധത്തെ പരമപവിത്രമായി കരുതി സമാദരിച്ചുവരുന്നു. പാണ്ഡിത്യം, ബ്രഹ്മനിഷ്ഠം, വാത്സല്യം തുടങ്ങിയ ഗുണങ്ങൾ ഗുരുനാഥന്മാരിലും, ഭക്തി. ശ്രദ്ധ, വിശ്വാസം, വിനയം മുതലായ ഗുണങ്ങൾ ശിഷ്യന്മാരിലും വിളങ്ങിയിരുന്നു. ബ്രഹ്മനിഷ്ഠരായ ആചാര്യന്മാരും ബ്രഹ്മചാരികളായ അന്തേവാസികളും ഒരുപോലെ നിഷ്ഠയോടെ തപസ്സ്വാദ്ധ്യായ നിരതരായി ജീവിച്ചുപോന്നു.

ഈശ്വരനെ അറിഞ്ഞല്ലാതെ യഥാർത്ഥത്തിൽ നാം ഒന്നും അറിയുന്നില്ല. ഈശ്വരനെ അറിഞ്ഞ പുണ്യപുരുഷന്മാരാണ് ഗുരുക്കന്മാർ. അവരാണ് നമ്മെ ഈശ്വരഭാവത്തിലേക്കു അടുപ്പിക്കുന്നത്. അതുകൊണ്ടാണ് നാം അത്യുന്നതമായ സ്ഥാനം നമ്മുടെ ആചാര്യന്മാർക്ക് നൽകിയിരിക്കുന്നത്. ഗുരുവും ഈശ്വരനും തമ്മിൽ മോക്ഷേച്ഛുക്കൾ ഭേദം കാണരുതെന്നാണ് വിധി,

---

ല്ലിയ സംഭാവനകൾ പൂർണ്ണമായും മനസ്സിലാക്കാനാവൂ. ഗ്രന്ഥവും ഗ്രന്ഥകാരനും സാമൂഹ്യപശ്ചാത്തലവുമൊക്കെ ഭാവിയിൽ കാര്യമായ ഗവേഷണത്തിനും പഠനത്തിനും പാത്രമാകുമെന്ന് പ്രത്യാശിക്കാം. കഴിഞ്ഞുപോയ തലമുറയിലെ ഉജ്ജ്വല നക്ഷത്രങ്ങളിലൊന്നായിരുന്ന ആ വ്യക്തിപ്രഭാവത്തിന്റെ പൂർണ്ണമായ പഠനം തലമുറകൾക്ക് എന്നും ഉത്തേജനം നല്കുന്ന ഒന്നായിരിക്കും. സ്മര്യപുരുഷന്റെ പാദത്തിൽ എന്റെയും പ്രണാമം അർപ്പിച്ചുകൊള്ളുന്നു.



''ശരീരംസുരൂപംതഥാവാകളത്രം
യശശ്ചാരുചിത്രംധനംമേരുതുല്യം;
മനശ്ചേന്നലഗ്നം ഗുരോരംഘ്രി പത്മേ
തതകിം! തതകിം! തതകിം! തതകിം!

ഗുരുപാദങ്ങളിൽ മനസ്സു ലയിപ്പിച്ചില്ലെങ്കിൽ മററെല്ലാ നേട്ടങ്ങളും നിഷ്ഫലംതന്നെ എന്ന മററൊരു മഹാനും ഇതിൽ അരുളിച്ചെയ്തിരിക്കുന്നതു കാണുക. ഗുരുസന്നിധിയിൽ മാത്രം അദ്വൈതഭാവം അരുതു'. എന്നിങ്ങനെ നിരവധി വിധിനിഷേധങ്ങരം ഗുരുമാഹാത്മ്യത്തെ സ്പഷ്ടമാക്കുന്നവയായുണ്ടു്.

സ്വയം ആനന്ദവും ശാന്തിയും പൂർണ്ണമായി അനുഭവിക്കുന്നു ഗുരുനാഥന്മാർ. അവർ ലോകമംഗളത്തിനുവേണ്ടി മാത്രം ജീവിക്കുന്നു. നവത്വവും മാധുര്യവും സൗന്ദര്യവും പകർന്നുതന്നു് ആരെയും അറിയിക്കാതെ നമ്മുടെ ഹൃദയത്തെ ആനന്ദിപ്പിക്കുന്ന വസന്തത്തെപ്പോലെ അഹൈതുക ദയാമയന്മാരായ ആചാര്യന്മാർ അവർ കയറിപ്പോയ വഴിയിലൂടെ നമ്മെയും സംസാരത്തിൻെറ മറുകരയിൽ എത്തിക്കുന്നു.

വേദോപനിഷത്തുകളിലും പുരാണങ്ങളിലും ഇങ്ങനെയുള്ള ഉത്തമാധികാരികളായ അനേകം ഗുരുശിഷ്യന്മാരുടെ കഥകരം കാണാം. ജ്ഞാനവിജ്ഞാനനിധികളായ വസിഷ്ഠൻ, വിശ്വാമിത്രൻ, ദുർവാസ്സാവ്, പരാശരൻ, വേദവ്യാസൻ, പൈലൻ, സുമന്തു, വൈശമ്പായനൻ, ജെമിനി, യാജ്ഞവൽക്യൻ, ശൗനകൻ. രോമഹർഷണൻ, ശുകൻ, ശ്വേതുകേതു, പിപ്പലാദൻ, അംഗിരസ്സ്, സനത്കുമാരൻ, നചികേതസ്, ശങ്കരാചാര്യർ തുടങ്ങിയ അനേകം ഗുരുശിഷ്യന്മാർ നിത്യസ്മരണാർഹരായി പ്രശോഭിക്കുന്നു. ഇവരല്ലാതെതന്നെ ശ്രദ്ധാലുക്കളായ ശിഷ്യന്മാരും, പിന്നെ ഉത്തമന്മാരായ ഗുരുനാഥന്മാരുമായവരാണു്. ജ്ഞാനാന്വേഷണം, ജ്ഞാനപ്രചാരണം, പഠിച്ച സംഗതികരം നിഷ്ക്കന്മഷമായി അനുഷ്ഠിക്കാനുള്ള വെമ്പൽ എന്നിവ ഗുരുശിഷ്യരിൽ സർവ്വത്ര ദർശിക്കാം. ഈ വിശിഷ്ടഗുണങ്ങളുടെ എല്ലാം വിളനിലങ്ങളായി ആധുനിക ലോകം പരമധന്യരായ ഗുരുശിഷ്യന്മാരാണു് ശ്രീ. പന്നിശ്ശേരിയും ശ്രീ. കെ. കെ. പണിക്കരും.

ചതുശ്ശാസ്ത്രപണ്ഡിതനെന്നും, അദ്വൈത വിദ്യാപണൻ എന്നും പരമാനന്ദനാഥൻ എന്നും മററും ശ്രീ. പന്നിശ്ശേരി നാണുപിള്ളയെ സഹൃദയലോകം ബിരുദങ്ങരം സമ്മാനിച്ചു് സമാദരിക്കുന്നു; ശ്രീ. കെ. കെ. പണിക്കരെ പണ്ഡിതകവി എന്നും. ചതുശ്ശാസ്ത്രം എന്നതുകൊണ്ടു് ചതുർവേദത്തെയാണു് പരാമർശിക്കുന്നതു്. ചതുർവേദങ്ങരം മാത്രമല്ല സനാതന ധർമ്മപ്രതിഷ്ഠാപകങ്ങളായ നിരവധി

ഗ്രന്ഥങ്ങൾ അതിൽപ്പെടും. നാല് വേദങ്ങൾ, നാലു ഉപവേദങ്ങൾ, ആറു വേദാംഗങ്ങൾ, നാലു ബ്രാഹ്മണങ്ങൾ, നൂററിയെട്ട് ഉപനിഷത്തുകൾ, പത്തൊൻപതു സ്മൃതികൾ, ആറു ദർശനങ്ങൾ, പതിനെട്ടു പുരാണങ്ങൾ, പതിനെട്ടു ഉപപുരാണങ്ങൾ, രണ്ടു ഇതിഹാസങ്ങൾ എന്നിവയാണവ. ഈ ജ്ഞാനവിജ്ഞാനശാഖകളിലെല്ലാം സൂര്യപുരുഷൻ പരിനിഷ്ഠിതമായ പാണ്ഡിത്യം നേടിയിരുന്നു എന്നു സ്പഷ്ടമാണ്.

ഗരുഡനും ഹംസവും എത്ര ദൂരം വേണമെങ്കിലും പോകുന്നതുപോലെ, വിദ്യ സമ്പാദിക്കാൻ എത്ര ദൂരം വേണമെങ്കിലും യാത്രചെയ്യാൻ ശിഷ്യൻ സദാസന്നദ്ധനായിരിക്കണം. ഈ തത്വം ഗുരുവിൽ നിന്നു് ഗ്രഹിച്ചതുമൂലമാവാം പലപ്പോഴും പണിക്കർ പതിനാറു മൈൽ പുതമണ്ണിലൂടെ കാൽനടയായി സഞ്ചരിച്ച് പന്നിശ്ശേരിൽ ചെന്നു പഠിച്ചുപോന്നതു്. പഠിക്കുന്ന കാര്യങ്ങൾ അനുവർത്തിക്കുന്നതിലും ഇരുവരും ശ്രദ്ധിച്ചുപോന്നു. ഗുരുവിൻെറ അനന്തമായ മാഹാത്മ്യംതന്നെയാണു ശിഷ്യനെ മഹാനാക്കിമാററുന്നതു്. പണിക്കരുടെ പഠിക്കാനുള്ള അദമ്യമായ ആഗ്രഹവും ബഹുവർഷവ്യാപിയായ വിടാപ്രയത്നവും തത്ഫലമായി ലഭിച്ച അമോഘവൈദുഷ്യവും ഗുരുനാഥനെ അങ്ങേയററം സംപ്രീതനാക്കിയിരുന്നു. 'ആകാരസദൃശപ്രജ്ഞ' എന്ന വാക്യാർത്ഥത്തെ അനുസ്മരിപ്പിക്കുന്ന അത്ഭുതാത്മകമായ മേധാശക്തിയുടെ ഉടമകളായിരുന്നു രണ്ടുപേരും.

## ഗുരുനാഥൻെറ കൃതിസംശോധനം

തൻെറ ശിഷ്യപ്രധാനൻെറ സൃഷ്ടികൾ ഒട്ടുമുക്കാലും ഗുരുനാഥൻ സംസ്കരിച്ചതും അദ്ദേഹത്തിൻെറ അനുഗ്രഹത്തോടെ പ്രസിദ്ധീകരിച്ചതുമാണു്. ആ സംസ്കരണത്തിൽ വേണ്ടിവന്നാൽ ഒററ അക്ഷരംപോലും മാററി രചനയ്ക്കു ചാരുതയേററാനും ആ ധന്യപുരുഷൻ നിർബന്ധിക്കാറുണ്ട്. ഭാഷയിലും വ്യാകരണ കാര്യങ്ങളിലും പ്രത്യേക ശ്രദ്ധയുണ്ടായിരുന്നു. ഗുരുനാഥനിൽ സഹജമായി കാണുന്ന ഗാംഭീര്യവും സംസാരത്തിൽ സ്ഫുരിക്കുന്ന മുഴക്കവും കവിതകളിൽ വേണമെന്ന നിർബന്ധം ആ ഗുരുസത്തമനുണ്ടായിരുന്നതുപോലെ തോന്നുന്നു. ആശയഭംഗിയുടെ കാര്യം പ്രത്യേകം പ്രസ്താവിക്കേണ്ടതില്ല. ഇപ്പറഞ്ഞ സംഗതികൾ വെളിവാക്കുന്നതിനുതകുന്ന ചില സന്ദർഭങ്ങൾക്കു് ഈ ലേഖകൻ ചിലപ്പോഴൊക്കെ സസന്തോഷം സാക്ഷിയാകേണ്ടിവന്നിട്ടുണ്ട്. ശ്രീ. പന്നിശ്ശേരിയുടെ ശിഷ്യോത്തംസമാണ് ശ്രീ. കെ. കെ. പണിക്കർ. ശ്രീ. പണിക്കരുടെ ശിഷ്യനാണ് ഈ ലേഖകൻ. അങ്ങനെ ശ്രീ. പന്നിശ്ശേരിയുടെ ശിഷ്യപ്രശിഷ്യപരമ്പരയിൽപ്പെട്ട ഒരാൾ എന്ന നിലയിൽ എൻെറ ഗുരുനാഥനേയും ഗുരുനാഥൻെറ ഗുരുനാഥനേയും സംബന്ധിച്ച പരാമർശനങ്ങളിൽ ഗുരുജന പക്ഷപാതം സംഭവിക്കാതിരി

ക്കട്ടെ എന്ന പ്രാർത്ഥനയോടെയാണ സവിനയം ചില കാര്യങ്ങരം ഇവിടെ രേഖപ്പെടുത്തുന്നത്.

ശ്രീ. പന്നിശ്ശേരി പ്രസിദ്ധങ്ങളായ നാല് ആട്ടക്കഥകളുടെ കർത്താവാണ്. ശിഷ്യൻ ഒരെണ്ണത്തിൻേറയും. 'ഉപഗുപ്തവിജയം' എന്നാണ് ആ കൃതിയുടെ പേര്. ആശാൻെറ കരുണയിലെ ഇതിവൃത്തം തന്നെയാണ് ആട്ടക്കഥയിലേയും ഉള്ളടക്കം. അതിനുശേഷവും ചിലർ കരുണ കഥകളിയാക്കിയിട്ടുണ്ട്. ഒന്നും ശ്രീ. പണിക്കരുടെ കൃതിപോലെ ശോഭനമായില്ല എന്നാണ് പണ്ഡിതന്മാരിൽ പലരുടേയും പക്ഷം.

ഉപഗുപ്തവിജയത്തിൽ തൻെറ ഗുരുനാഥനെ ശിഷ്യൻ ഇങ്ങനെ സ്മരിച്ചുകാണുന്നു.

'പന്നിശ്ശേരിതിവിശ്രപ്രഥിതനിലയനേ-
യശ്ചകാസ്തേ കവിന്ദ്രോ-
വിദ്വത്കോടീരകോടീതടമകുടമണിഃ
പ്രൗഢവാഗ്മിപ്രവേകഃ
നൃത്യാദ്യാസാദ്യവിദ്യാനിധിരമലയശോ-
രാശിനീശാരിതാശാ
സോയം മേ ദേശികസ്സച്ചരണനതിപരാം
മദ്ധിയംസദ്ധിനോതു.'

എന്ന ഇതിലെ പ്രഥിതനിലയനം, കവീന്ദ്രൻ, വിദ്വത് കോടീര കോടീ തടമകുടമണി, പ്രൗഢവാഗ്മിപ്രവേക, നൃത്യാദ്യാസാദ്യവിദ്യാനിധി, അമലയശോരാശി തുടങ്ങിയ വിശേഷണങ്ങളെല്ലാം ആചാര്യനിൽ എത്ര സമുചിതമായി ഇണങ്ങിച്ചേർന്നിരിക്കുന്നു.

ആ പുസ്തകത്തിൽത്തന്നെ വന്ദന ശ്ലോകങ്ങളുടെ കൂട്ടത്തിൽ:-

''ആനീലശ്രീപയോദപ്രതിഭടവപുഷം
ചാരുപിഞ്ഛാവതംസം
ലോലാപാംഗം ദയാർദ്രം ദധതമമലസു-
സ്മേരവക്ത്രാരവിന്ദം
ഹാരപ്രോല്ലാസിവത്സം കമലരുചികരേ
വേണുകാണ്ഡം ദധാനം
ധ്യായേ ഗോപാലബാലം മമ ഹൃദയമണീ-
പീഠമദ്ധ്യേ നിഷണ്ണം.''

എന്ന ഒരു പദ്യമുണ്ട്. ഇതിലെ അന്ത്യപദം ഗുരുനാഥൻ 'നിഷണ്ഡം'എന്നും രേഖപ്പെടുത്തിയിരുന്നതാണ. അടുത്തദിവസം

രാവിലെ അവസാന പദത്തിന്ന ഒരു പാഠ ഭേദം കുറിച്ച്  കൊടുത്തി ട്ട് ഒരു ഗസറ്റഡ് ആഫീസ്സറെയാണ് ശ്രീ. പണിക്കരെ കാണാൻ അയച്ചത്. മണലാരണ്യത്തിലെ മലർവാടിപോലെയുള്ള ശ്രീ പണിക്കരുടെ വസതിയിൽ അദ്ദേഹം ആ തിരുത്തുംകൊണ്ട് വിയർ ത്തൊലിച്ച് എത്തി നൽകുകയാണുണ്ടായത്. ശ്രീ. പന്നിശ്ശേരി യുടെ ആജ്ഞാശക്തിയും യഥാസ്ഥാനം തിരുത്തുവേണമെന്നുള്ള ദൃഢ മായ ശ്രദ്ധയും ഈ ലഘുസംഭവത്തിൽനിന്ന മനസ്സിലാക്കാമല്ലോ.

അതേ കാവ്യത്തിൽത്തന്നെ 'ലാവണ്യൈകനിധാനയാ' എ ന്നുതുടങ്ങുന്ന ഒരു പാദമുണ്ട്. അതിലെ ആദ്യപദം സംസ്കൃത വ്യാ കരണ മുറയനുസരിച്ച് അത്ര ശരിയല്ലെന്നാണ ആ പണ്ഡിതരാജന്റെ നിഗമനം. അതേസംബന്ധിച്ച് ഗുരുവും ശിഷ്യനും തമ്മിൽ ഒരു വാദപ്രതിവാദംതന്നെ നടന്നു. അവരവരുടെ വാദമുഖങ്ങൾ സ്ഥാ പിക്കാൻ ചില വ്യാകരണവിധികളും പല പ്രയോഗവിശേഷങ്ങളും പരസ്പരം വീറുതോടെ എടുത്തുകാട്ടുകയും ചെയ്തു ശിഷ്യന്റെ നിർബ ന്ധം നിശിതമായികണ്ടപ്പോൾ 'എന്നാൽ അങ്ങനെ ഇരുന്നുകൊള്ള ട്ടെ' എന്നു ആചാര്യപാദർ വിധിയെഴുതി. എങ്കിലും ആ പുസ്തക ത്തിന്റെ അവതാരികയിൽ 'ലാവണ്യൈകനിധാനയാ ഇത്യാദിപ്ര യോഗങ്ങൾ വഴക്കൊഴിഞ്ഞിട്ടുള്ളതല്ല' എന്നു ആ പണ്ഡിതവരേ ണ്യൻ രേഖപ്പെടുത്താൻ മറന്നില്ല. അവതാരിക പഠനാർഹവും പ ണ്ഡിതോചിതവുമായിരിക്കുന്നു; എന്നുതന്നെയല്ല; അദ്ദേഹത്തിന്റെ ഓജസ്സുററ ഗദ്യരീതിയ്ക്കു ഒന്നാംതരമൊരു ഉദാഹരണവുമാണതു്. ശ്രീ പന്നിശ്ശേരി ഏററവും അവസാനമായി എഴുതിയതു് ഉപഗുപ്തവിജയ ത്തിന്റെ അവതാരികയാണ്. ഒരു മഹാ പണ്ഡിതന്റെ അവസാന സൃഷ്ടി എന്ന നിലയിൽ അതിന്ന പ്രത്യേക പരിഗണന ഉണ്ടെന്നു നാം മനസ്സിലാക്കണം.

ശ്രീ പണിക്കർ ഏററവും ഒടുവിലായി എഴുതിയതു് ഭഗവാൻ വേദവ്യാസനെ സ്തുതിച്ചുകൊണ്ടുള്ള ഒരു ശ്ലോകമാണ്. അതുകൂടെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ;

> വേദം പങ്കിട്ടു, വേണ്ടുംപടിവിവിധപുരാ-
> ണങ്ങളുണ്ടാക്കി, വിശ്വാ-
> ഹ്ലാദം കോരിച്ചൊരുത്തും മികവുടയമഹാ-
> ഭാരതം വ്യാരചിച്ചും,
> നാദബ്രഹ്മത്തെ നന്നായറിവതിനുതകും-
> ബ്രഹ്മസൂത്രം വിവർദ്ധാ-
> മോദം, നിർമ്മിച്ചുമേററം പുകഴിന ഭഗവാൻ
> വ്യാസനെന്നും ജയിപ്പൂ! എന്നിങ്ങനെ.

## ഉപഗുപ്തവിജയപ്രശംസ

ഉപഗുപ്തവിജയത്തിൽതന്നെ 'ചിദ്ഗ്രഹാസിംഹമേ' എന്നൊരു പ്രയോഗമുണ്ട്. അതു് അഭിനയിക്കാൻ കഥകളിനടൻമാർക്കു് കഴിയാഞ്ഞതുകൊണ്ടു കൈമുദ്രകളുണ്ടാക്കി തന്റെ ഗുരുനാഥൻ വിവരിച്ചുകൊടുത്ത കഥ ശ്രീ പണിക്കർ തന്നെ അഭിമാനപൂർവ്വം പറഞ്ഞതു് മറക്കാനാവുന്നതല്ല. ഗുരുനാഥനെപ്പററി പറയുമ്പോഴെയ്ക്കും ശ്രീ പണിക്കർ ഗദ്ഗദകണ്ഠനാവുകയും രോമാഞ്ചമണിയുകയും ചെയ്യുക പതിവായിരുന്നു. 'ഉപഗുപ്തവിജയം ആട്ടക്കഥ' പ്രിൻറുചെയ്യിച്ചു ഗുരുനാഥനു ഒരു കോപ്പികൊണ്ടുചെന്നു സമർപ്പിച്ചപ്പോൾ ആഹ്ലാദപൂർവ്വം, തന്റെ ശിഷ്യനെ വീണ്ടും വീണ്ടും നോക്കി. ഈ വിഷയത്തിൽ ഇതിനെ ജയിക്കാൻപോരുന്ന ഒരു കൃതി മലയാളത്തിൽ ആരും രചിക്കയില്ലെന്നു് പ്രസ്താവിച്ചു ഗ്രന്ഥത്തേയും ഗ്രന്ഥകർത്താവിനേയും അനുഗ്രഹിച്ച രംഗം അന്നെന്നപോലെ ഇന്നും ഓർക്കുന്നു.

## പന്നിശ്ശേരിയെപ്പററി വള്ളത്തോൾ.

ശ്രീ പണിക്കർ, സാവിത്രി അഥവാ നരബലി നിർത്തിയ നമ്പൂതിരിസ്ത്രീ എന്നൊരു ഖണ്ഡകാവ്യമെഴുതിയിട്ടുണ്ട്. അതു് വള്ളത്തോളിന്റെ അവതാരികയ്ക്കു് അയച്ചു് മാസങ്ങൾ പലതു കഴിഞ്ഞും ഫലംകാണാഞ്ഞു പലനാളുംകാത്തു് തന്റെ ഗുരുനാഥന്റെ വിലപ്പെട്ട ശ്രദ്ധയിൽപ്പെടുത്തി. ശ്രീ പന്നിശ്ശേരി ഉടനേ വള്ളത്തോളിനു എഴുതി ഒരാഴ്ച കഴിഞ്ഞില്ല, വന്നിരിക്കുന്നു വള്ളത്തോളിന്റെ കത്തും അവതാരികയും ക്ഷമാപണവും മററും. ആ കത്തിൽ വള്ളത്തോൾ, ''അല്ലയോ പണ്ഡിതകുലചക്രവർത്തിൻ'' എന്നാണു പന്നിശ്ശേരിയെ സംബോധന ചെയ്തിരിക്കുന്നതു്. ഇതിൽ നിന്നും ആ ആസ്ഥാന മഹാകവിപോലും നമ്മുടെ സ്മര്യപുരുഷനെ ആദരപൂർവ്വം ആരാധിച്ചിരുന്നു എന്നാണെല്ലോ വ്യക്തമാകുന്നതു്. സാവിത്രിയുടെ അവതാരികയിൽ വള്ളത്തോൾ ''അധൈര്യത്തിന്റെ ഒരു കണികപോലും കൂടാതെ ഞാൻ ഈ ഗാഥാനിബന്ധം അവതരിപ്പിക്കുന്നു'' എന്നു രേഖപ്പെടുത്തിയതു് പുസ്തകം അദ്ദേഹത്തിനു് ഏററവും ഇഷ്ടപ്പെട്ടതുകൊണ്ടുതന്നെയാവണം.

ഇങ്ങനെയുള്ള മനോഹരമായ സന്ദർഭങ്ങൾ ഇനിയും എടുത്തുപറയേണ്ടതായി പലതുണ്ട്. വിസ്താരഭയം അതിനനുവദിക്കുന്നില്ല.

## ഗുരു ശിഷ്യ കൃതികൾ:

ഗുരുസത്തമൻ, നിഴൽക്കുത്തു്, ഭദ്രകാളീവിജയം, പാദുകാപട്ടാഭിഷേകം, ശങ്കരവിജയം എന്നീ നാലു് ആട്ടക്കഥകളും മാർക്കണ്ഡേയം നാടകം, സൂര്യശതകം, ചിത്രോദയമണി എന്നീ പരിഭാഷകളും കഥകളിപ്രകാരം എന്ന ശാസ്ത്രഗ്രന്ഥവും വിമർശനസഞ്ചിക

എന്ന നിരൂപണപ്രബന്ധവും ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം എന്ന ബൃഹജ്ജീവിത ചരിത്രവും മുക്തികോപനിഷത്തും എഴുതി കൈരളിയെ ധന്യയാക്കിയപ്പോൾ, ശിഷ്യോത്തമൻ ഭഗവദ്ഗീത ഭാവദർപ്പണം, ദേവീഭാഗവതം ഭാഷ, സാംഖ്യദർശനം, ശ്രീനാരായണ പരമഹംസൻ, ഉപഗുപ്തവിജയം ആട്ടക്കഥ, കൈവല്യോപനിഷത്ത് ഭാഷ, ആയുർവ്വേദ വിശ്വശബ്ദകോശം, സാവിത്രി, കന്ദർപ്പചൂഡാമണി, സ്വാത്മനിരൂപണം ഭാഷ ആദിയായ ഗ്രന്ഥങ്ങൾകൊണ്ട് ഭാഷായോഷയെ സസന്തോഷം സമലംകൃതയാക്കിയിട്ടുണ്ട്. ഗുരുവും ശിഷ്യനും സംസ്കൃതത്തിലും നല്ല കവിതയെഴുതിട്ടുള്ള കഥ പ്രത്യേകം സ്മരിക്കേണ്ടതാണ്.

### ഗുരുശിഷ്യ ഗുണഗണങ്ങൾ:

സത്യം, അഹിംസ, ശുചിത്വം മുതലായ ഗുണങ്ങൾക്ക ഇരിപ്പിടമായിരുന്നു ഈ ഗുരുശിഷ്യന്മാർ. രണ്ടുപേരും ഏററവും ലളിതമായ ജീവിതം നയിച്ച സുകൃതികളുമാണ്. ഗുരുനാഥൻെറ വാദപ്രതിവാദ കശലതയും അർത്ഥം പറച്ചിലും എല്ലാവരും ശ്രദ്ധാപൂർവ്വം ശ്രവിച്ചിരുന്നു. ആ രംഗങ്ങളിൽ തൊട്ടടുത്ത സ്ഥാനം സഹൃദയലോകം ശിഷ്യനും സമ്മാനിച്ചിട്ടുണ്ട്. എത്രയോ സുന്ദരമായ ഭാഷയാണ് രണ്ടുകൂട്ടരും ഉപയോഗിച്ചിരുന്നതു്. ഭാഷ യഥാർത്ഥ ഭാഷയാകുന്നതു് ആ ഗുരുശിഷ്യന്മാർ കൈകാര്യം ചെയ്യുമ്പോഴാണ്. ഭാഷയുടെ ചാതുര്യവും അതിൻെറ മാധുര്യവും അതുമൂലം ലഭിക്കുന്ന പരമാനന്ദവും അനുഭവിച്ചുതന്നെ അറിയണം എന്നേ പറയാനാവൂ, ഇരുവരും പരസ്പര ഹിതൈഷികളും ലോകത്തിനു് എന്നും സമാധാനവും ഐശ്വര്യവും അഭിലഷിച്ചവരുമാണ്.

തൻെറ ശിഷ്യനും തന്നെപ്പോലെതന്നെ ജ്ഞാനത്തിൻെറ വിവിധ മണ്ഡലങ്ങളിൽ നന്നായി പ്രശോഭിക്കണമെന്നു് ഗുണകാംക്ഷിയായ ഗുരുനാഥനു് ആത്മാർത്ഥമായ ആഗ്രഹമുണ്ടായിരുന്നു. ആ ആഗ്രഹസഫലീകരണത്തിനുതകുന്ന വിശാലമാർഗ്ഗങ്ങളിലാണ ആ ജ്ഞാനധനൻ ശിഷ്യനെ നയിച്ചതു്. ശിഷ്യൻ ആചാര്യൻെറ ആജ്ഞകൾ യഥാസന്ദർഭം ശിരസാവഹിച്ചു പ്രവർത്തിക്കയുംചെയ്തപ്പോൾ ആ സംരംഭം രണ്ടുകൂട്ടർക്കും അനുപമമായ ആഹ്ലാദത്തിനേ വകനൽകിയുള്ളു.

### രണ്ടുപേരുടേയും തൂലികാചിത്രം:

ശ്രീ. പന്നിശ്ശേരിയുടെ ഒരു തൂലികാചിത്രം ഒരു ശിഷ്യപ്രവീണൻ വരച്ചിരിക്കുന്നതു് അദ്ദേഹത്തിൻെറ ഒരു ഏകദേശരൂപം നമുക്ക കാഴ്ചവയ്ക്കുന്നുണ്ട്. ''പൊക്കം കുറഞ്ഞു, കൊഴുത്തു തടിച്ച ശരീരം, കനത്തതലയും പരന്ന ശിരസ്സും, വിരിഞ്ഞു

പൊന്തിയ നെററിത്തടം, പ്രകാശമേറിയ കണ്ണുകൾ, അഗ്രം വളഞ്ഞു നീണ്ടമൂക്കു്, ഏതിനും പോരുന്ന മുഖഭാവം, കൊച്ചു കുടവയർ, കൂടെ കൂടെ തുപ്പുന്ന പ്രകൃതം'' —അതാണു് പ്രതിഭാസമ്പന്നനും മഹാപണ്ഡിതനുമായിരുന്ന അദ്വൈത വിദ്യാപണ്ഡൻ ശ്രീ. പന്നിശ്ശേരി നാണുപിള്ള അവർകൾ.

''ഒത്ത പൊക്കം, അധികം കൊഴുത്തു് തടിക്കാത്ത ശരീരം, കനത്തു പരന്ന ശിരസ്സു്, വിരിവേറിയ നെററി, വിസ്തൃതമായ മാറു്, തേജസ്സുററ കണ്ണുകൾ, വട്ടമുഖം, സദാ പ്രശാന്തമായ ഭാവം, മുല്ലമൊട്ടിന്നൊത്ത പല്ലുകൾ, നേരേ മുൻപോട്ടല്ലാതെയുള്ള അലക്ഷ്യമായ നടത്തം, ആകർഷകമായ നിറം ഏതാണ്ടിങ്ങനെയാണു് പണ്ഡിത കവി ശ്രീ. കുഞ്ഞുപ്പിള്ളപ്പണിക്കരുടെ ഒരു തൂലികാചിത്രം ഒരു ശിഷ്യൻ വരച്ചിരിക്കുന്നതു്. രണ്ടു തൂലികാചിത്രങ്ങളും അനുവാചകരുടെ മനസ്സിൽ പതിയുമെന്നതു് തീർച്ചയാണു്.

## ഗുരുപ്രാധാന്യം:

എല്ലാ വിദ്യകൾക്കും ഗുരുവേണം. വിദ്യനേടാൻ ഗുരുവിന്റെ ഉപദേശം വേണം, നേടിയ വിദ്യ സഫലമാവാനും ഗുരുവിന്റെ അനുഗ്രഹം വേണം. ഏതു വിദ്യയ്ക്കും ഇതാണു സ്ഥിതി. ഈ സ്ഥിതിയിൽ പഠിപ്പിക്കയും പഠിക്കയും ചെയ്തു് ജീവിതം പരമധന്യമാക്കിയ ഗുരുവും ശിഷ്യനുമാണു് ശ്രീ. പന്നിശ്ശേരിയും ശ്രീ. പണിക്കരും. ആ പുണ്യപുരുഷന്മാരെ നമസ്കരിച്ചുകൊണ്ടു് ആദരപൂർണ്ണമായ അവരുടെ മാർഗ്ഗങ്ങൾ ശ്രദ്ധേച്ഛയോടെ നമുക്കും പിൻതുടരാം, അതുമൂലം നമുക്കു് നന്മലഭിക്കുക തന്നെ ചെയ്യും.



---

''നാണുപിള്ള അറിയേണ്ടതറിഞ്ഞ ആളാണു്.''

—ശ്രീനാരായണ ഗുരുസ്വാമി.

---

'അണ്ടു് അപൂർവ്വ പണ്ഡിതന്മാരിൽ ഒരാളാണെന്നു' കൂടി ശ്രീനാരായണഗുരുസ്വാമികൾ കല്പിക്കയുണ്ടായി.

—കരുവാ എ. എം. കൃഷ്ണനാശാൻ. 5-7-'96.

---

# ശ്രീ. പന്നിശ്ശേരിയുടെ പദ്യത്തിലുള്ള കത്തുകൾ

**-കെ. പി. ശാസ്ത്രികൾ**

> സുഹൃത് കവികളെ വീട്ടുകാര്യവും നാട്ടുകാര്യവും അറിയിക്കുന്നതു മുതൽ പ്രചണ്ഡമായ സാഹിത്യവിവാദം വരെ പദ്യക്കത്തിലൂടെ കൈമാറിയ രസകരവും വിജ്ഞേയവുമായ സംഭവ പരമ്പരതന്നെ ഉണ്ടായിട്ടുണ്ട്.

അനുഗൃഹീതരായ കവികൾക്കുമാത്രമേ പദ്യത്തിൽ കത്തെഴുതുവാൻ കഴിയുകയുള്ളു. ഇന്നു ലുപ്തപ്രചാരമാണെങ്കിലും 'പദ്യക്കത്തുകൾ' എന്ന പ്രസ്ഥാനം ഇക്കഴിഞ്ഞ കാലഘട്ടത്തിൽ പ്രചുരപ്രചാരമർഹിച്ചിരുന്നു. സുജനാനന്ദിനി, കവനകൗമുദി തുടങ്ങിയ അന്നത്തെ ആനുകാലിക പ്രസിദ്ധീകരണങ്ങൾ ഈ പ്രസ്ഥാനത്തിനു വലിയ പ്രാധാന്യംതന്നെ നല്കിപോന്നു. സുഹൃത്കവികളെ വീട്ടുകാര്യവും നാട്ടുകാര്യവും അറിയിക്കുന്നതുമുതൽ പ്രചണ്ഡമായ സാഹിത്യവിവാദംവരെ പദ്യക്കത്തുകളിലൂടെ കൈമാറിയ രസകരവും വിജ്ഞേയവുമായ സംഭവപരമ്പരതന്നെ ഉണ്ടായിട്ടുണ്ട്. അത്തരം കത്തുകൾ സാഹിത്യസവിശേഷതകൊണ്ട് എക്കാലവും സഹൃദയഹൃദയാഹ്ലാദകരമാണ്. ആ സാഹിത്യസമ്പത്തിൽ ഏറിയ പങ്കും നഷ്ടപ്രായമായതു കഷ്ടമായിപ്പോയി എന്നേ പറയേണ്ടു.

ഭാഷാകവി ഇളംകാവിൽ ശങ്കരവാര്യരും കിളിമാനൂർ മാധവവാര്യരുംതമ്മിൽ കൈമാറിയ പദ്യക്കത്തുകൾ 'പൂമാല' എന്നപേരിൽ പിന്നീട് പ്രസിദ്ധീകരിച്ചിട്ടുണ്ട്. മറ്റെത്രയോ കവികളുടെ പദ്യക്കത്തുകൾ പിന്നീടു വെളിച്ചം കാണാതെ ചുരുക്കം ചില സഹൃദയരുടെ ഓർമ്മയിൽമാത്രംചിതറിക്കിടക്കുന്നു! അവ തേടിപ്പിടിച്ചു സമാഹരിച്ചു പ്രസിദ്ധപ്പെടുത്തുന്നതായാൽ അതു് വലിയ ഒരു സാഹിത്യ വിഭവമായിരിക്കും.

ബഹുമുഖപ്രതിഭനായ ശ്രീ പന്നിശ്ശേരി അന്നന്നു് പല പ്രമുഖൻമാർക്കുമെഴുതിയ പദ്യക്കത്തുകൾ ഒട്ട്വളരെയുണ്ട്. കൃഷികാര്യം

മുതൽ കൊട്ടാരംകഥകളിയോഗംവരെ വ്യാപിച്ചുകിടക്കുന്ന പ്രതിപാദങ്ങളും, അകൃത്രിമസുന്ദരമായ പ്രതിപാദനശൈലിയും ഉള്ളവയാണവ. ചിലകത്തുകളിൽനിന്നു് ചിലഭാഗങ്ങൾമാത്രം ഉദ്ധരിക്കുകയാണീ ലേഖനത്തിൽ.

## I

താനെഴുതിയ 'നിഴൽക്കുത്തു് ആട്ടക്കഥ' സുഹൃത്കവിയായ നടുവത്തുമഹൻ നമ്പൂതിരിക്കു് ഒരു സുദീർഘമായ കത്തുസഹിതം അയച്ചുകൊടുത്തു. ആ കത്തിലെ ഒരു പദ്യം ഇതാ:-

മുന്നം നൃത്ത്യകലാ വിദഗ്ദ്ധർ ചിലരൊ-
ത്തെന്നോടു നിർബന്ധമായു്
ചൊന്നെന്നുള്ളതുകൊണ്ടു തീർത്തൊരു "നിഴൽ-
ക്കുത്തെ"ന്ന 'ബുക്കൊ'ന്നിതാ
ഇന്നങ്ങേയ്ക്കുമയച്ചിടുന്നു; കവന-
ക്കയ്യൊക്കയും കണ്ടു തൃ-
ക്കണ്ണിപ്പൊഴ്കൃതിമേലുഴിഞ്ഞു പിണിപോ-
ക്കീടാൻ കനിഞ്ഞീടണം.

അതേ കത്തിൽ തൻെറ പ്രാരബ്ധങ്ങളെക്കുറിച്ചു്.—

i. മറേറതാണ്ടു വരാനിരുന്ന വിധ മ-
ക്കൂട്ടത്തിലെൻ കെട്ടിടം
കുററം തീർക്കണമെന്നുതോന്നി, യതിലേ-
യ്ക്കായിട്ടൊരുമ്പെട്ടു ഞാൻ;
ഏററാൽ പിന്നൊഴിയുന്നതെങ്ങനെ?
കടപ്പംതന്നെ, "കമ്മാളരെ-
ക്കേറെറാല്ലാ തറവാട്ടി"ലെന്നു പഴയോർ
ചൊല്ലുന്ന ചൊല്ലുള്ളതാം.

ii. നെല്ലും ചക്രവുമൊട്ടു പോയതിലെനി-
ക്കില്ലൊന്നു; മൊന്നൊന്നര-
ക്കൊല്ലത്തോളവുമെന്നെയിട്ടു കഷണി-
പ്പിച്ചാ'പ്പണിക്കാർ' തുലോം
ചൊല്ലുന്നെന്തിനു്? വല്ലവാറുമവരേ
ന്നുററഞ്ചു ചിങ്ങത്തൊടെ-
ന്നില്ലത്തിന്നുവെളിക്കിറക്കിയൊരുമ-
ട്ടാശ്വാസമാർന്നീടിനേൻ.

നടുവം അയച്ചുകൊടുത്ത സ്വന്തം കൃതികൾ വായിച്ച ശേഷം അഭിനന്ദമറിയിച്ചതു് ഇങ്ങനെയാണു്.

'സ്വാദേറും ശബ്ദഭാവങ്ങടെ സഹിതത
സാഹിത്യ'-മെന്നുണ്ടു പക്ഷം;
സ്വാദിൻരൂപം സമീക്ഷിച്ചിടുമളവതു
സാമാന്യമാണെന്നുകാണാം.
'ചേതസ്സിന്നന്തരാത്മാവൊടിഹദൃഢ-
സഹഭാവം വരുത്തീടുവോന്നെ'-
ന്നോതും വ്യുത്പാദനം താൻ ശരി; തവകൃതിയ-
സ്സൗഖ്യമാർക്കും കൊടുക്കും.

ഒന്നും മൂന്നും വരികളിൽ സാഹിത്യത്തിന്റെ രണ്ടു നിർവചനങ്ങൾ ഉൾക്കൊള്ളിച്ചിരിക്കുന്നതു ശ്രദ്ധിക്കുക

ഓർത്തിരിക്കേണ്ട ചില വസ്തുതകൾ ഉൾക്കൊള്ളുന്നതാകയാൽ നടുവത്തിന്റെ മറുപടി അതേപടി താഴെ കുറിക്കുകയാണു്:-

**27-3-1106.**

എഴുത്തു കണ്ടു. എഴുത്തിലെ പദങ്ങളുടെ പ്രൗഢതയും, ഗംഭീരതയും, ചമത്കാരവും, ശ്രവണസുഖവും, അന്യാദൃശങ്ങളാണു്. മറുപടി പദ്യത്തിലാക്കിയാൽ, എന്റെ 'ചെമ്പു പുറത്താ' കുമെന്നു് ഈ നിലയിൽ ശ്ലോകത്തിലാക്കി' വിടുന്നു.

ഇന്നു ഭാഷാംഗനയെ ബലാൽക്കാരമായിപിടിച്ചു് പാട്ടിലാക്കി തോന്നിയവിധം കൂത്താടിച്ചു് എല്ലും മുള്ളും നുറുക്കി അവസാനമില്ലാതെ ഇട്ടിഴക്കുന്ന ദുഷ്പ്രവർത്തി നിങ്ങളെപ്പോലെ ഞാനും കണ്ടു വ്യസനിക്കാറുണ്ടു്. എന്തുചെയ്യാം! ഈശ്വരൻകൂടി ഭൂരിപക്ഷത്തിൽ സ്ഥിതിചെയ്യുന്ന കാലമല്ലേ?

**നടുവത്തു് മഹൻ നമ്പൂതിരിപ്പാടു്**
**സി. എൻ. നാരായണശർമ്മ.** (ഒപ്പു്)

**II**

കരിങ്ങാട്ടിൽ പപ്പുപിള്ള ശാസ്ത്രി തർജ്ജമചെയ്ത 'ജാനകീപരിണയം' എന്ന കൃതി സംശോധിച്ചു് അഭിപ്രായമെഴുതാൻ ശ്രീ. പന്നിശ്ശേരിയെ ഏല്പിച്ചിരുന്നു. ഏറെ നാളായിട്ടും അതുനടന്നില്ല. അതിൽ പരിഭവിച്ചു് ശാസ്ത്രിയുടെ മരണശേഷം ഭാര്യ ലക്ഷ്മിക്കുട്ടിയമ്മ എഴുതിയ കത്തിനു മറുപടിയായി

''ജാനകീപരിണയംകഴിക്കിലും
'ജാനകീപരിണ'യോത്കനിന്നുഞാൻ
മേനിയല്ല, മിഥുനം കഴിഞ്ഞിടാ
നൂന, മങ്ങു കുറതീർത്തു നൽകിടാം.''

എന്നു തുടങ്ങി ദീർഘമായൊരു കത്തെഴുതി. ചെറുതിട്ട ശ്രീമതി ജാനകിയമ്മയെ നേരത്തേ പരിണയംകഴിച്ച താൻ-ഇപ്പോഴും-'ജാനകീപരിണയോത്ക'നാണെന്ന സത്യം (കൃതി ശ്രദ്ധാപൂർവ്വം വായിച്ചുകൊണ്ടിരിക്കയാണെന്നു സൂചന) ചമത്കാരപൂർണ്ണമായി രേഖപ്പെടുത്തിയിരിക്കുന്നതു് ആലോചനാമൃതമായിരിക്കുന്നു.

## III

പോലീസ് ഇൻസ്പെക്ടർ ശ്രീ. പരമേശ്വരൻപിള്ളയ്ക്കയച്ച സ്വകാര്യക്കത്തിലെ ഒരു പദ്യം ഇതാ:

''നേത്രകോണകടുവീക്ഷണോദ്ധ്യതോ-
ദ്വൃത്ത ദുർമദ മഹീഭ്രുക്കുടകാ!
ആർത്തപാലനകലാവിശാരദാ
ഹാർദവന്ദന സഹസ്രമസ്തുതേ''

ഈ പദ്യത്തിന്റെ പൂർവ്വാർദ്ധം മുഴുവൻ നീണ്ടുപരന്നുനില്ക്കുന്ന സമസ്തപദസംഘാത സമ്പൂർണ്ണമായ സംബോധനയിൽ നിഴലിച്ചുനില്ക്കുന്ന ഒരു പോലീസ് സബ്ബ് ഇൻസ്പെക്ടറുടെ ക്രൂരമായ മുഖഭാവവും, മൂന്നാം വരിയിലെ ലളിതപദങ്ങളിൽ തെളിഞ്ഞുകാണുന്ന മാന്യനായ എസ്. ഐ. യുടെ സൗമ്യഭാവവും വായനക്കാരനെ ഹഠാതാകർഷിക്കുന്ന പ്രയോഗങ്ങളല്ലേ?

## IV

തന്റെ ആശ്രിതനും, താൻതന്നെ പഠിപ്പിച്ച കഥകളി നടനുമാക്കിയ 'ശിവരാമൻ' എന്ന പയ്യനെ കൊട്ടാരം കഥകളിയോഗത്തിൽ 'കട്ടിത്തര' മായി നിയമിച്ചതു് അത്ഥസർവ്വാധികാര്യക്കാർ മുല്ലശ്ശേരിൽ (മാന്നാർ) ചന്ദ്രശേഖരൻപിള്ള അവർകളാണു്. തനിക്കു് അതിലുള്ള ആഹ്ലാദമറിയിച്ചുകൊണ്ടു് ശ്രീ പന്നിശ്ശേരി ഇങ്ങനെ എഴുതി:-

''ഖിന്ദാന ജന സന്ദോഹ-
മന്ദാര, പരമിന്നു തേ
നന്ദിചൊല്ലുന്നു ഞാനാന-
ന്ദാമ്പിതം വന്ദനങ്ങളും''

കാര്യസിദ്ധിയിലുണ്ടായ ആനന്ദം അയവിറക്കിക്കൊണ്ടെഴുതിയ പദ്യത്തിലെ പദങ്ങളെല്ലാം പ്രസന്നമധുരങ്ങളായിരിക്കുന്നില്ലേ?

തുടർന്നു് കൊട്ടാരം കഥകളിയോഗത്തിലെ അഭ്യസനപരിപാടിയെ വിമർശിച്ചുകൊണ്ടു് എഴുതിയ ചില പദ്യങ്ങളുംകൂടി ഇതാ നോക്കുക.

i ഒരുത്തനൊരുനാം പിറേറ-
ന്നപരൻ, വരുമിങ്ങനെ
സ്ഥിരം പഠനകൃത്യത്തി-
ന്നാരെന്നില്ലാ വ്യവസ്ഥയും.

ii നാലാണ്ടങ്ങു പഠിച്ചോരു
ബാലൻ വന്നിവിടിയ്യിടെ
ശീലനത്തിന്നു നാടൊട്ടു-
ക്കലെഞ്ഞു തിരിയും വഴി.

iii പരിശോധിച്ചവങ്കേന്നീ
പരമാർത്ഥം ധരിച്ചു ഞാൻ
'അരയിൽ താണു നില്ക്കാനു'
മറിവില്ലിവനിപ്പൊഴും.

ഇങ്ങനെ നീളുന്നു ആ കത്തു്.

കരുനാഗപ്പള്ളി കാപ്പിൽ സ്വദേശിയായ കഥകളിനടൻ കിടാക്കോട്ടു മഹേശ്വരൻപോററിയെ വിട്ടുകളഞ്ഞ് മങ്കൊമ്പുകാരൻ ശിവശങ്കരനെ (ഇപ്പോൾ കലാമണ്ഡലത്തിൽ പ്രൊഫസറും, കേന്ദ്രസംഗീത നാടക അക്കാഡമി അവാർഡുനേടിയ മാന്യകലാകാരനുമായ മങ്കൊമ്പു ശിവശങ്കരപ്പിള്ള) ഒരിക്കൽ തൻെറ കഥകളിയോഗത്തിൽ പന്നിശ്ശേരി ഉൾപ്പെടുത്തിയതായി തെററിദ്ധരിച്ച് പരിതപിച്ചുകൊണ്ടു് ശ്രീ. പോററി ഇങ്ങനെ എഴുതി—

''ആര്യൻ ഭവാനെന്തു 'മഹേശ്വര'ൻെറ
കാര്യം മറന്നാ 'ശിവശങ്കര'ങ്കൽ
ഭൂര്യന്തരംഗ പ്രിയമാർന്നു, പാർത്താ-
ചാര്യൻെറ തെറെറങ്ങനെ ശിഷ്യനോർത്തും?''

അതിനു പന്നിശ്ശേരി അയച്ച മറുപടി ഇതാ—

''വിശേഷതോ മേ 'ശിവശങ്കരാ' ഖ്യേ
ഭവേ ന്നു തസ്മിൻ പ്രതിപത്തി ലേശഃ
സ്വദേശിനം കസ്യ വിഹായ ലോകേ
വിദേശിഷു സ്യാദിഹ പക്ഷപാതഃ?''

സ്വദേശിയായ കരുനാഗപ്പള്ളിക്കാരനെ വിട്ടല്ല വിദേശിയായ മങ്കൊമ്പുകാരനെ സ്വീകരിച്ചതെന്നും, താനൊട്ടും പക്ഷപാതം കാണിച്ചില്ലെന്നും വിശദീകരിച്ചെഴുതിയ ദീർഘമായ കത്തു് മുഴുവൻ തനി സംസ്കൃതത്തിലാണു്.

## VI

പ്രൗഢപണ്ഡിതനായ ശ്രീ. രാമൻ ഗുരുക്കൾക്കു് തൻെറ പ്രാരാബ്ധങ്ങൾ നിരത്തിവച്ചുകൊണ്ടു് ഒരിക്കൽ സ്മര്യപുരുഷൻ എഴുതിയ കത്തിലെ രണ്ടു പദ്യങ്ങൾ കൂടി പരിശോധിക്കാം.

I കൃഷ്യാദിഗൃഹ്യകരണീയ സഹസ്രനിത്യ-
വ്യഗ്രോഹം, മദ്യകവിതാ വനിതാ വിനോദം
പ്രായേണതാവദതീ ദുഷ്കര മിത്യവൈഹി;
കാവ്യാധ്വനി ദ്രുതഗതി പ്രഥിതാ ധ്വനീന!,

(കൃഷി തുടങ്ങിയ ആയിരംകൂട്ടം വീട്ടുകാരണങ്ങളിൽ കുടുങ്ങിക്കഴിയുന്ന എനിക്ക് കവിതാവിനോദം വളരെ പ്രയാസമായിരിക്കുകയാണെന്ന്, കാവ്യമാർഗ്ഗത്തിൽ ദ്രുതസഞ്ചാരംചെയ്യാൻ കഴിവുള്ള അങ്ങ് മനസ്സിലാക്കിയാലും)

II തർക്കാദികർക്കശനിബന്ധ നിതാന്തചിന്താ-
ദാന്താന്തരംഗ,ചുളുകീകൃതഭാഷ്യസിന്ധോ!
പ്രേഷേ തഥാപി സുദൃഢപ്രണയം വിചാര്യ
ദ്രാങ് നിർമ്മിതം ലിഖിതമസ്തുമുദേ തവേദം

(പ്രയാസമേറിയ തർക്കശാസ്ത്രവുംമററും സദാ ചിന്തിച്ചുറപ്പിക്കുന്നതിനും മഹാഭാഷ്യം ഉള്ളംകയ്യിലാക്കി വെള്ളംപോലെ ഉള്ളിലാക്കിയവനുമായ അങ്ങയോട്ട് ഇവനുള്ള ഉറച്ച സൗഹൃദം മുൻനിർത്തി കുറിച്ചയയ്ക്കുന്ന ഈ കത്ത് അങ്ങേയ്ക്ക് ആഹ്ലാദകരമായിത്തീരട്ടേ)

അതി പ്രൗഢമായ സംസ്കൃതശൈലിയിലാണ് ഈ കത്തു മുഴുവൻ. ഇതരകൃതികളിലെന്നപോലെ ശ്രീ പന്നിശ്ശേരിയുടെ ഭാഷ, കത്തുകളിലും, പ്രൗഢോജ്ജ്വലവും, പരമലളിതവും, അദ്ധ്വസംസ്കൃതവും പച്ചമലയാളവും ഒക്കെ ആകാറുണ്ട്. (അതു് പഠനാർഹമായ മറെറാരു വിഷയമാകയാൽ ഇവിടെ കൂടുതൽ പരാമർശിക്കുന്നില്ല.)

## VII

ചരിത്രപ്രഖ്യാതമെങ്കിലും, അപരിഷ്കൃതമായ ഒരു ഉൾനാടൻ ഗ്രാമമാണ് തൻെറ നാടായ മരുതൂർക്കുളങ്ങര അവിടെ ആകെക്കൂടി ഒരു പ്രൈമറിസ്കൂളും വായനശാലയുമാണ് പൊതുസ്ഥാപനങ്ങൾ. രണ്ടും അന്ന് അത്യന്തശോച്യാവസ്ഥയിലുമായിരുന്നു. അതിനൊരു പരിഹാരമഭ്യർത്ഥിച്ചുകൊണ്ടു് സുദീർഘമായ ഒരു സ്വകാര്യക്കത്തു് അന്നത്തെ ഡി. പി. ഐ. യുടെ പി. ഏ. ആയിരുന്ന എം. ആർ. കൃഷ്ണവാര്യർക്ക് അയച്ചു. (ശ്രീ. വാര്യർ ഉന്നതനായ ഒരു സർക്കാർ ഉദ്യോഗസ്ഥൻ മാത്രമല്ല, 'കുരുംബ' തുടങ്ങിയ മനോജ്ഞ കാവ്യങ്ങളുടെ കർത്താവും സഹൃദയ പണ്ഡിതനും ആയിരുന്നു)

'കാവ്യരസം തുളുമ്പുന്ന ഒരു ഖണ്ഡകവിത' എന്നു വിശേഷിപ്പിക്കാവുന്ന പ്രസ്തുത കത്തിലെ ചില പദ്യങ്ങൾ —

i പണ്ടേ വായനശാലയൊന്നിവിടെയീയുള്ളോർ പരംപാടുപെ-
ട്ടുണ്ടാക്കീട്ടു നടത്തിടുന്നൊരുവിധം കഷ്ടിച്ചുമുട്ടെന്നിയേ

വേണ്ടോളം വരവില്ല, നഷ്ടിയതിനാൽ ഒപ്പട്ടെന്നുദിക്കായ് ഗവ-
ണ്മേണ്ടിൽ ദൃഷ്ടിയിതിൻെറമേൽ പതിയുകിൽ
പെട്ടെന്നു പുഷ്ടിപ്പെട്ടും.

ii സർക്കാർതന്നൊരു പാഠശാല മലയാളം ക്ലാസുനാലുള്ളതി-
ക്കഗ്രാമത്തിനു രക്ഷയാ, യിതതിനെ തൊട്ടാണു നില്ക്കുന്നതും
തെക്കായുണ്ടുവരാന്ത, രണ്ടുമുറിയുണ്ടതൽമാരതൊട്ടൊക്കെയും
'ബുക്കും' പാർക്കുകിൽ മോശമല്ല, മുതൽ തെല്ലില്ലാതെ
വല്ലാതെയായ്.

iii മുന്നം സഹായധനമേകിയിരുന്നു സർക്കാർ,
പിന്നെപ്പരസ്പരസഹായസമാജമേററു
ഇന്നെന്തി, നാരുമതിനില്ലൊരു ബന്ധു, നിന്നു-
നിന്നില്ലയെന്നവിധമങ്ങു നടന്നിടുന്നു.

iv ആദ്യംതൊട്ടേ നാട്ടുകാരെന്നിലർപ്പി-
ച്ചദ്ധ്യക്ഷത്വം, ഞാനുമോർക്കാതയേററു.
ബദ്ധപ്പാടായി, പ്പൊഴീക്കഷ്ടനഷ്ടം
ശ്രദ്ധിപ്പാനും വേറെയില്ലേറെയാരും,

v സ്വപക്ഷനിലകാട്ടിയൊട്ടധികമാളുചേർന്നൊപ്പുവ-
ച്ചപേക്ഷയിവിടുന്നയച്ചതു ലഭിച്ചിരിക്കാമുടൻ
ഉപേക്ഷയതിലാർന്നിടാതനുവദിച്ചു തന്നീടുവാ-
നപേക്ഷ, യിതു ചെയ്കിലായതൊരു ഗണ്യമാം പുണ്യമാം.

## VIII

അയത്നലളിതമായ ശൈലിയിൽ മലയാളത്തിലും സംസ്കൃതത്തിലും ഒരുപോലെ കവിതയെഴുതാൻ കഴിവുള്ള ഒരു മഹാനായിരുന്നു കവിദീപൻ ആറന്മുള എം. കെ. നാരായണപിള്ള വൈദ്യൻ. പദ്യത്തിലുള്ള അദ്ദേഹത്തിൻെറ 'കഷായക്കുറുപ്പടികൾ' അക്കാലത്തു് പലർക്കും ഹൃദിസ്ഥമാണു്.

അദ്ദേഹമെഴുതിയ 'ചിത്രോദയം' സംസ്കൃതകാവ്യം അഭിപ്രായത്തിനു് ശ്രീ. പന്നിശ്ശേരിക്കു അയച്ചുകൊടുത്തു. അതിനെഴുതിയ ആസ്വാദനപ്രധാനമായ സംസ്കൃതത്തിലുള്ള കത്തിലെ ഉപക്രമോപസംഹാരപദ്യങ്ങൾ ചുവടേ ചേർക്കാം.

സ്വക ദേശിക ദേവ ദത്തയാ,
കവി ദീപാദിധയാ, പ്രഥാവതാ
സുഹൃദാ ഭവതാ സസമ്മദം
പ്രഹിതാ സത്കവിതാഽനുവാചിതാ

(സ്വന്തം ഗുരു അരുളിത്തന്ന 'കവിദീപൻ' എന്ന പ്രശസ്തിയുള്ള മാന്യ സ്നേഹിതൻ സന്തോഷപൂർവ്വം അയച്ചുതന്ന കവിത ഞാൻ വായിച്ചു.)

നമോവാകം ഭവേത്തത്ര-
ഭവതേ ഭവതേ സതേ
രാജഷി കോടീര കോടി-
നീരാജിത പദേ സദാ.

(ഒട്ടേറെ മഹാരാജാക്കൻമാരാൽ നമസ്കാരമർപ്പിക്കപ്പെടുന്ന പാദ ങ്ങളോടുകൂടിയ മാന്യമഹാശയനു് എപ്പോഴും നമസ്കാരം.)

രണ്ടു പദ്യങ്ങളിലേയും പദഘടനാസൗഷ്ടവം സവിശേഷം ശ്രദ്ധിക്കപ്പെടേണ്ടതാണല്ലോ?

## IX

ചങ്ങൻകുളങ്ങര രാമവാര്യരുമായി പലപ്പോഴും കത്തിടപാടു കരം നടത്താറുണ്ടായിരുന്ന സ്വര്യപുരുഷൻ കഥകളിരംഗത്തുള്ള തൻെറ എളിയ സേവനം ഒരിക്കൽ ഇങ്ങനെ കത്തിൽ പരാമർശിച്ചു.

ഇല്ലേറെക്കലെ കേരളീയർ വകയായ്,
എന്നാലുമിന്നേവരും
കൊള്ളാമെന്നു പുകഴ്ത്തീടും കഥകളി-
ക്കുന്നായതക്കൂട്ടർ താൻ.
വള്ളത്തോാ മുതൽ പേരുപോലതിനെഴും
വല്ലായ്മ പോക്കീടുവാൻ
വല്ലപ്പോഴുമിവൻ ശ്രമിക്കുമെറിയു-
ന്നുണ്ടാമതെല്ലാം ഭവാൻ.

കവിതാരചനയിൽ നടുവത്തു മഹൻ നമ്പൂതിരിപ്പാടിൻേറയും സരസദ്രുത കവികുല കിരീടമണി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പു രാൻെറയും ശൈലിയാണു് ശ്രീ. പന്നിശ്ശേരിക്കു് പ്രത്യേകിച്ചും ഇ ഷ്ടപ്പെട്ടിരുന്നതു്. ആ രീതിയിൽ അദ്ദേഹം ഏററവും വിജയിച്ചി ട്ടുണ്ടെന്നുള്ളതിനു് പദ്യക്കത്തുകരംതന്നെ ഉത്തമോദാഹരണങ്ങളത്രേ.

മേൽ പരാമർശിക്കപ്പെട്ടവരെ കൂടാതെ. മഹാകവി ഉള്ളൂർ, സാംബശിവശാസ്ത്രികരം, കാഞ്ചീപുരം ആത്മാനന്ദ, കരിങ്ങാട്ടിൽ പപ്പുപിള്ള ശാസ്ത്രികരം തുടങ്ങി ഒട്ടുവളരെ പ്രശസ്ത വ്യക്തികളുമാ യും കത്തിടപാടുകരം പദ്യത്തിൽ നടത്തിയിട്ടുണ്ടു്. ആ കത്തുകരം വെറും 'എഴുത്തു'കളല്ല. മറിച്ചു് ചമത്കാരസമ്പൂർണ്ണമായ കൊച്ചു കൊച്ചു കവിതകളും കൂടിയാണെന്നുള്ളതുകൊണ്ടാണു് അവയ്ക്കു് സാ ഹിത്യത്തിൽ സ്ഥാനമുള്ളതു്. ഹ്രസ്വങ്ങളും നാതിദീർഘങ്ങളും, സുദീർഘങ്ങളുമായ ആ കത്തുകളിൽ പലതും 'അന്യകൈവശമെത്തി ച്ചേർന്നവയും' 'കാലഹരണപ്പെട്ട'വയുമാകയാൽ മുഴുവനും സ്വരൂപി ക്കാൻതന്നെ വളരെ പ്രയാസം. 'എങ്കിലും അവയിൽനിന്നിങ്ങുകി ട്ടിയ മണിത്തങ്കങ്ങരം മഹാർഹങ്ങരം മറെറങ്ങുമലഭ്യങ്ങൾ' എന്നോർ ത്തു് സമാശ്വസിക്കുകയേ കരണീയമുള്ളു.



# ഞങ്ങളും കൂടുന്നു

**ഡി. പി. പട്ടത്താനം, ചവറ.**

എന്തൊരുത്സവഹർഷമവിടെ, യാനാട്ടിന്റെ–
സന്തുഷ്ടി, യാവീടാകെപ്പുളകം ചാർത്തിനിന്നു.
ഒഴുകീ വാസ്സുരവ, ശാന്തഗംഭീരം വാന–
പ്പുഴപോലാസ്തിക്യത്തിന്നുദ്ഗീഥ മന്ത്രസ്വനം.

അവിടം ദിവ്യനവ്യഭാവുകപ്രദമായോ–
രവികലാനന്ദത്തിൻ വേലിയേററത്തിൽ മുങ്ങി.
ആ മഹോദയോദന്തമാദ്യന്തം സഹൃദയ–
സ്തോമശംസാർഹ, മുരസ്സട്ടെ, ഞാൻ ചുരുക്കമായ്.

കേരളഹൃദയമാം കൊല്ലംജില്ലയിൽ, കടൽ–
ത്തീരത്തെക്കരുനാഗപ്പള്ളിയാം താലൂക്കതിൽ
കളരിക്കുറുപ്പന്മാർ പടനായകർ, പരം–
പരയായ് നാടുവാഴിവർഗ്ഗത്തെത്തുണച്ചവർ
വാണിരുന്നൊരാ മരുന്നൂർക്കളങ്ങര, പ്പുകൾ–
പൂണ്ടൊന്ന കണ്ണംകുഴിഗ്ഗേഹത്തിൽ, ഗർഭശ്രീമാൻ–
ഉണ്ടായിതാൺകുഞ്ഞൊ, ന്നോരായിരത്തെണ്ണൂറ്റെൺപ–
ത്തഞ്ചാമാണ്ടക്ടോബറിൽ പതിനൊന്നായദിനം
'പ്ലാന്തുള്ളിക്കല്യാണിയാമമ്മ' യിൽ, 'വയലി'ലെ–
മാന്യനാം 'പത്മനാഭക്കുറുപ്പി'ന്നനിഴം നാമം.

വിണ്ണേറി ബാല്യത്തിലേയമ്മയച്ഛന്മാർ, കുഞ്ഞി–
ന്നണ്ണനമ്മാവനുമുററവർ പോററിപ്പിന്നെ.

ആംഗലഭാഷാഭ്യാസം ഫോർത്തുഫാറത്തിൽ നിർത്തി–
യേങ്ങലോടെത്തീവീട്ടിൽ രക്ഷകർ മരിക്കയാൽ.
സ്വത്താകെക്കയ്യടക്കാൻ കുടുംബത്തിലെച്ചില–
രൊത്തെത്തി'ബ്ഭാരതപ്പോര'ടിക്കാനടുക്കവെ

ശക്തമായ് നേരിട്ടതിജീവിച്ച, 'പന്നിശ്ശേരി'–
പ്പത്തനപതിയായി 'നാണുപിള്ള'യാംധീരൻ.
ചിത്തശുദ്ധിക്കായ്, ദ്വിജദത്തമാമൊരു മന്ത്രം
സിദ്ധിക്കൈവരുത്തിനാ, നൊട്ടനാൾ കൊണ്ടബ്ബാലൻ.

ജ്ഞാനോപദേശം, ബ്രഹ്മവിദ്യ, ഗോത്രാഖ്യ'പര
മാനന്ദനാഥ' നാമം, 'ആത്മാവിൻ നിർല്ലേപത്വം
എന്നു ചൊല്ലാർന്നോരുപന്യാസത്തിൻ രചനയിൽ-
നിന്നു 'മദ്വൈതവിദ്യാപണ്ണ' സദ്ബിരുദവും.

ശാസ്ത്രാഭ്യാസവും നേടി ഗുരുവാം 'നീലകണ്ഠ-
തീർത്ഥപാദ'രിൽനിന്നും, വയസ്സോ ചതുർവിംശം.
കാവ്യാലങ്കാരതർക്കവ്യാകരണങ്ങളൊപ്പം
ഗീർവാണഭാഷാപുഷ്ടനാടകഭാണാദിയും

ഭാവാർത്ഥത്തികവോടേ പഠിച്ചു, 'കരിങ്ങാട്ടിൽ'
ഭാവുകൻ 'നാണുവാശാ'നെന്ന ദേശികനോടായ്.
വാദ്യവാദനങ്ങളും, മന്ത്രതന്ത്രാർത്ഥങ്ങളു-
മദ്വൈതയോഗജ്ഞാനമുറയും മുറയ്ക്കെല്ലാം

പരമോദാരം നാണുപിള്ളയ്ക്കു കനിഞ്ഞേകി,
പരമഭട്ടാര ശ്രീ 'ചട്ടമ്പി'ത്തിരുവടി.
ധന്യശിഷ്യോത്തംസത്തിൻശേഷി ശേമുഷി, ശുദ്ധി,
സുന്ദരാകാരദീപ്തി, ഹ്രസ്വസ്ഥൂലമാമുടൽ

എന്നിവയ്ക്കനുയോജ്യ, മോമനപ്പേരൊന്നിട്ടു
'പൊന്നുണ്ട'യെന്നാപ്രഭു ബാലഭട്ടാരഗുരു.
'ഖേചരീമുദ്രാ' സിദ്ധിനേടി പിന്നീടു, മഹാ-
യോഗ സത്സംഗ ശാസ്ത്രവേദാന്തരംഗങ്ങളിൽ

പ്രാഗല്ഭ്യത്തികവോടെ സരസം സംസാരിച്ചു-
യോഗിക്കും സംസാരിക്കും ജ്ഞാനിക്കും കാട്ടീമാർഗ്ഗം.
ശ്രീനാരായണ ഗുരുസ്വാമിയെക്കാണാൻ, 'പര-
മാനന്ദനാഥ' സ്വാമി വർക്കലപ്പുലകുറി

പോകയും, ഗുരുസ്വാമി പലനാളം പന്നിശ്ശേരി-
ലാഗമിക്കയും ചെയ്തു സൗഹൃദം പുലർത്തുവാൻ.
ഖേചരി, ശബ്ദശക്തി, പുനർജ്ജന്മവും, സവ്യ-
സാചികളവർചെയ്യ ചർച്ചയിൽ ചിലതുതാൻ.

'അറിയേണ്ടതായുള്ളതറിഞ്ഞോൻ നാണുപിള്ള'
പറഞ്ഞു ഗുരുസ്വാമി സാമോദം പലരൊടും.
അനന്താചാര്യൻ, പ്രതിവാദിഭീതിദൻ, രാജ-
ജനമാനിതൻ 'വിശിഷ്ടാദ്വൈ'താചാര്യാഗ്ര്യനെ

വാദത്തിലിരിങ്ങാലക്കുടയിൽ കോവിലക-
വേദിയിൽ പരാജയപ്പെടുത്തി, യീ'യദ്വൈതി'
വാഗ്മിയാം താർക്കികേന്ദ്ര, നാനന്ദമതഗുരു-
വാഗ്ഭടൻ, കൊല്ലം പെരിനാട്ടൊരു വാദത്തിങ്കൽ.



സ്മര്യപുരുഷൻ 1099 – ൽ മുനിത്രയത്തിന്റെകൂടെ
നിൽക്കുന്നതിൽ ഇടത്തുനിന്നു് മൂന്നാമത്തു്.

വാക്കുകൾ മുട്ടി, ഞ്ഞോററു കൂട്ടുകാരൊത്തുപോയ-
വാർത്തക,ളന്നുവന്ന പത്രപുസ്തകങ്ങളിൽ.
ഭൂരിസമ്പത്തിന്നേകനാഥൻ, നാട്ടുകാർക്കെല്ലാ-
മാരാദ്ധ്യൻ, പക്വമതി, സദ്ഗുരുവരാജ്ഞയാൽ

വധുവായ്, 'ചെറുതിട്ട ജാനകിയമ്മ' യെന്ന-
സതിയെക്കൂട്ടീ, വയസ്സിരുപത്തെട്ടാകവേ.
ആംഗലം, കർണ്ണാടകം, സംസ്കൃതം, മലയാളം
ബംഗാളി, തമിഴ്, ഹിന്ദി, യറബി, തെലുങ്കിവ

ഭംഗിയായ് പഠിച്ചതിലുപരി ഗ്രന്ഥാവലി-
യങ്ങോളം തിരഞ്ഞാർന്നു്, പാണ്ഡിത്യമറുകര.
ഓഹരിത്തർക്കം, സിവിൽ ക്രിമിനൽ വ്യവഹാരം,
ആഹവപ്രിയർ കാട്ടും തോന്ന്യാസമിവയെല്ലാം

അർഹമാം പരിഹാരം ലഭിച്ചു, പന്നിശ്ശേരി-
ശ്ശേഹത്തിൽ, നാട്ടാർക്കെല്ലാം 'കോടതി' യവിടെയായ്.
മതസാഹിത്യവേദവേദാന്ത കലാവിദ്യാ-
രതരും, യോഗജ്ഞാനജിജ്ഞാസാഭരിതരും,

ചട്ടമ്പിസ്വാമി, നാണുഗുരുവും, നീലകണ്ഠ-
തീർത്ഥപാദരുമെല്ലാമൊത്തുചേർന്നിതാവീട്ടിൽ
വിദ്യാധിരാജസ്വാമിത'ന്നാദിഭാഷ. തമി-
ഴിദ്ദേഹമന്നാളല്ലോ മലയാളത്തിലാക്കി.

സമ്പൂർണ്ണനാനാകലാരംഗാഢ്യ കഥകളി-
ക്കമ്പം പൂണ്ടാട്ടപ്പാട്ടു, നാട്യനൃത്താദികളും
ഇമ്പത്തോടവതരിപ്പിക്കാനും കഴിവാർന്ന,
സമ്പ്രീതി കവനത്തിലായ് പിന്നെ ഗുരുഭക്തിയാൽ.

ശ്രീകൃഷ്ണബ്രഹ്മഗീതി, പ്രപഞ്ചചിന്താപദ്യ,
മുക്തികോപനിഷത്തിൽ പരിഭാഷയുമിവ
മുഖ്യങ്ങളതിൽ, നാട്യനൃത്തഗാനാദ്ധ്യാത്മസം-
പൃഷ്ടങ്ങ'ളാട്ടക്കഥ' നാലെണ്ണം തീർത്താൽ പിന്നെ

'നിഴൽക്കൂത്താ'ദ്യകൃതി പിന്നീട് 'ഭദ്രകാളീ-
വിജയം', 'പാദുകാഭട്ടാഭിഷേക'വുമഥ
'ശങ്കരവിജയ'വും കഥകളിവ, ശാസ്ത്ര-
സങ്കേതം 'കഥകളിപ്രകാരം' 'മാർക്കണ്ഡേയം',

പരിഭാഷകൾ 'സൂര്യശതകം' 'ചിത്രോദയ-
മണി'യും, 'വിമർശനസഞ്ചിക' തൻ ഗുരുവാം
ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമിതൻ ബൃഹദ്-
ജ്ഞാനാകരാകാരസ 'ച്ചരിത്ര സമുച്ചയം'

എന്നിവ രണ്ടമൂല്യ ഗദ്യഗ്രന്ഥവും തീർത്താൻ,
എന്നെന്നും വിദ്വച്ഛ്രേഷ്ഠ മാന്യങ്ങളിവയെല്ലാം
ശാസ്ത്രത്തിൽ, കവിതയിൽ, സംസാരപാരാവാര-
നിസ്തീർണ്ണപദ്യയികൾ, നൃത്യത്തിൽ, സംഗീതത്തിൽ
നിസ്തർക്കമൊകം ജ്ഞാനമിദ്ദേഹത്തോടനേടി-
വർത്തിച്ച ശിഷ്യവർഗ്ഗമുണ്ടായിരുന്നിതേറെ.
അവരിൽ വിദ്യാനന്ദതീർത്ഥപാദരും. കെ. കെ.-
പണിക്കർ, മുഴങ്ങോട്ടുവിളയും മുഖ്യരത്രേ.
ഉള്ളൂർ, വള്ളത്തോൾ, കോച്ചിത്തമ്പുരാൻ പരീക്ഷിത്തു,
കല്യനാഗമാനന്ദൻ, സാഹിത്യപഞ്ചാനനൻ,
നടവരമഹൻ, പുന്നശ്ശേരി, മൂലൂരിങ്ങനെ-
ദൃഢസൗഹാർദ്ദയുക്തർ തൻനാമം നീളുന്നിതു
അവരേവരും മുൻപു ചൊന്നോരാഗ്രന്ഥാവലി-
ക്കവതാരികയാദി ശ്ലാഘിച്ചനല്കീ, തുല്യം.
ക്ഷേത്രപ്രവേശത്തെളിവെട്ടപ്പുകമ്മിററിത-
ന്നദ്ധ്യക്ഷൻ, ചതുശ്ശാസ്ത്രപണ്ഡിതൻ 'പുന്നശ്ശേരി-
നമ്പി ശ്രീനീലകണ്ഠശർമ്മ'യീ സൂരീന്ദ്രന്റെറ-
യിമ്പമാം ശാസ്ത്രയുക്തി ദൃഷ്ടാന്തയുക്തമായ
ക്ഷേത്രപ്രവേശാനുജ്ഞാ സാധുത തെളിയിച്ച
ശാസ്ത്രശൈലിയിൽ മോദിച്ചെണീററു കൈപിടിച്ചു,
'പന്നിശ്ശേരിയും, പുന്നശ്ശേരിയും തമ്മിൽ ഭേദ-
മൊന്നുമി,ല്ലൊരു ചുനിപ്പെന്നിയേ'യെന്നുചൊന്നു,
സൗഹൃദസംഭാഷണം വളരെനേരം ചെയ്തു
സൗഹാർദ്ദഭാവമുറപ്പിച്ചുപോയെന്നും കേൾപ്പൂ.
തൻഗൃഹത്തിന്നു കുറേയടുത്തു മുസ്ലീംപള്ളി-
യുണ്ടാക്കാനുള്ള നീക്കം ഹിന്ദുക്കളെതിർക്കയാൽ
നേരിട്ടാരായാൻ പേഷ്കാരെത്തി, വിദ്വേഷംപൂണ്ട
ഭൂരിഹിന്ദുക്കളാർത്തു, നാട്ടുകാരവിടൊത്തു.
ജ്വലിച്ചുരംഗം, എന്തുകർത്തവ്യമിവിടെന്നു
പകച്ചുപേഷ്കാർ ഭയസംഭ്രമസമന്വിതം.
സത്വരമവിടെത്തി,യാമഹാൻ 'പന്നിശ്ശേരി',
സ്തബ്ധരായ് ജനം, ക്ഷണമദ്ദേഹം വാചാലനായ്.
ദൈവവിശ്വാസപ്രോത്സാഹകമാം സഹായങ്ങ-
ളേവർക്കുമേകാൻ, 'ധർമ്മശാസ്ത്ര' സന്ദേശങ്ങളാൽ
ബോധനം നല്കീ, പള്ളിയ്ക്കനുവാദവുമേകി-
സാദരം പേഷ്കാർപോയി, യൊപ്പമാജനതയും.
ജാതിയോ മതമോ തെല്ലില്ല നോട്ട, മീയാത്മ-
വാദിമുഖ്യനെന്നിതു വെളിവാകുന്നുവല്ലൊ.

ഗ്ഗുരുവും, ഗ്ഗുരുവിൻെറ ഗ്ഗുരുവും സമാധിയെ-
പ്പരിചോടടയവേ, തദനന്തരകർമ്മം-
മുറപോൽ ചെയ്യിക്കാനും, മാശ്രമം സ്ഥാപിക്കാനും,
ശരിയായ് ഭരിക്കുവാൻ ട്രസ്റ്റിയുണ്ടാക്കുവാനും,
യുക്തമാമുടമ്പടി ചെയ്യാനും മുന്നിൽനിന്നു
ഭക്ഷണാദികൾപോലും വിസ്മരിച്ചീ നിസ്സ്വാർത്ഥൻ,
ജ്ഞാനവിജ്ഞാനോദാത്തം സാഹിത്യകലാദിയ-
ന്യൂനവൈദഗ്ദ്ധ്യത്തോടെ, വാങ്മനഃകായങ്ങളാൽ
സ്വാനുഭൂതിദം സ്വാംശീകരിച്ചു, ജിജ്ഞാസുക്കൾ-
ക്കാനന്ദോപേതമേകീ! 'പൂർണ്ണത്തിൽനിന്നുപൂർണ്ണം'
മരുത്തൂർക്കുളങ്ങര, വാഴൂ, രിത്യാദിയുര-
പെരുകും ക്ഷേത്രാശ്രമസമുദ്ധാരണങ്ങൾക്കും
അതിനൊത്തനന്തരഭരണസംവിധാന-
മതിനും തുണചെയ്തു ധന്യനിക്കർമ്മയോഗി.
ഇങ്ങനെ പ്രതിഫല ചിന്തയേ ലേശംപോലു-
മങ്ങിയല്ലാതെ നിത്യം നിസ്തുല സൽക്കർമ്മങ്ങൾ
നടത്തിയായുരന്തം ജീവിച്ച ധന്യാത്മാവിൻ-
പടുത്വം വിവരിക്കാനശക്തമെൻതൂലിക.
വിട്ടുപോയകാലത്തി 'ലദ്വൈതവിദ്യാപണൻ'
പെട്ടുപോയ് സമാധിയിൽ 'പരമാനന്ദനാഥൻ'
ചൊലിഞ്ഞു, ശാസ്ത്രകലാവേദാന്തകേരളത്തെ-
ന്നിറഞ്ഞു വിളക്കിയ വന്ദ്യമാം ദീപസ്തംഭം.
പ്രത്യക്ഷമപേക്ഷിച്ചോർക്കാതാത്മാർത്ഥമാത്മതത്ത്വം
മത്യർത്ഥം പകർന്നൊരു ജനകരാജോപമൻ.
പരമപദംപൂകീ, കനകസഭകളിൽ
പരമാദ്ധ്യക്ഷനായ സർവ്വജ്ഞൻ ജീവൻമുക്തൻ,
രണ്ടോടൊത്തായിരത്തിത്തൊള്ളായിരത്തിനാൽപ്പ-
താണ്ടുചേർന്നാഗസ്ററതിലിരുപതാകുംദിനം,
ഗ്ഗുരുവാരത്തിൽ സൂര്യനഞ്ചുനാഴിക പൊങ്ങി-
പ്പരിവേഷാവൃതനായ്മാഴ്കവേ, യനിഴംനാൾ
പതിനായിരങ്ങളെ സാധുസജ്ജനങ്ങളെ-
കദനാബ്ധിയാലാഴ്ത്തിപ്പരമഹംസൻഭവാൻ
പാഴായദേഹം വിട്ടു!
സമഷ്ടിച്ചിൻമൂർത്തിയായ്-
വാഴന്നു! വെളിച്ചമേ ഞങ്ങളെ നയിക്കുക!
ശാസ്ത്ര സാഹിത്യ, കലാ, സാംസ്കാരതലങ്ങളാ-
ത്മാർത്ഥം ത്വജ്ജന്മശതവാർഷികമാഘോഷിപ്പൂ!
സാദരം സാഭിമാനം ഞങ്ങളും കൂടുന്നു! ഭാ-
വോദാര, മാജീവിതം പഠിക്കാൻ-പകർത്തുവാൻ.



കവിത

# ഉള്ളിലെ തത്ത

**- നാലാങ്കൽ -**

കളഗാനത്താലാത്മ വിസ്മൃതിയരുളുന്ന
കിളിയെങ്ങുപോയെന്നു, ചോദിപ്പൂ ഞാനെന്നോടായ്
പൂന്തോപ്പിൽ, വയൽകളിൽ, കാനനാന്തരങ്ങളിൽ
എൻചിത്തം പറന്നിതാ തത്തയെപ്പിടികൂടാൻ
ഞാനുണ്ണാ തുറങ്ങാത ശുശ്രൂഷ്കുവാനായ്
തേനൊലിപ്പഴങ്ങളും പൈമ്പാലുമൊരുക്കിനേൻ
''പറക്കാം നിനക്കെൻ്റയാത്മാന്തരാളങ്ങളിൽ
പവിഴദ്യുതിപോലെ, മുള്ളുവേലികളില്ല
വേട്ടക്കാർ ചൂണ്ടുകില്ല തോക്ക നിന്നുടെ നേർക്ക
ഗാട്ട ഞാനുണ്ട, നിനക്കിഷ്ടംപോൽ വിഹരിക്കാം
ഹരിനാമകീർത്തനം പാടിടാം മരക്കൊമ്പി-
ലിരുന്നു യഥേഷ്ടമാ, യില്ല ശബ്ദമാലിന്യം
''സത്യമാണസൗന്ദര്യ'' മെന്നു കീറ്റ്സ് മൊഴിഞ്ഞൊരു
തത്വമെന്നുള്ളിൽ; കിളിപ്പൈതലേ വിതച്ചു നീ''
നീങ്ങിയെൻ ജഡാലസ്യം ദേഹമല്ലാത്മാവെന്ന
നിത്യസത്യത്തിൻ വിളക്കെന്നുള്ളിൽത്തെളിഞ്ഞപ്പോഴം.

